''ഇംഗ്ലണ്ട് മാത്രമറിയാവുന്നയാൾക്ക്
ഇംഗ്ലണ്ടിനെത്തന്നെ എങ്ങിനെ
അറിയുവാനൊക്കും''

—റുഡിയാഡ് കിപ്ലിംഗ്

Malayalam.
**INDIA CHARITHRATHINU ORU MUGHAVURA.**
(A study of some problems of Indian History)
By C. K. Kareem,
First Published October 1965.
Printed at Printrade, Quilon.
Price Rupees Five.

Cover-Sankarankutty
Publishers:-
Modern Books. Quilon.



# ഇന്ത്യാചരിത്രത്തിന്

# ഒരു മുഖവുര




സി. കെ. കരീം.

---

പ്രസാധകർ:- മോഡേൺ ബുക്സ്, കൊല്ലം.

വില—5 ക.

# ഉള്ളടക്കം

പേജ്

ചരിത്രഗവേഷണത്തിൽ വ്യാപൃതരായിരിക്കുന്ന
ജിജ്ഞാസുക്കൾക്ക്.



# പ്രസ്താവന

ഞാനൊരു ചരിത്രാദ്ധ്യാപകനാണ്. അതുവഴി ഇന്ത്യാചരിത്രപാഠങ്ങളെ ഗൌരവപൂർവ്വം പഠിക്കേണ്ട സന്ദർഭങ്ങൾ എനിക്കു ലഭിച്ചു; മനസ്സിലാക്കുവാനാകുന്നവിധം ഞാനവ ഉൾക്കൊള്ളുവാൻ ശ്രമിക്കുകയും ചെയ്തുകൊണ്ടിരുന്നു. അതു നിർവ്വഹിച്ചപ്പോൾ നമ്മുടെ രാഷ്ട്രീയ—സാംസ്കാരിക ചരിത്രത്തിലെ ചില സവിശേഷപ്രശ്നങ്ങൾ എന്റെ മനസ്സിനെ മഥിക്കുകയും, യുക്തിവിചാരത്തെ ഉദ്ദീപിപ്പിക്കുകയും ചെയ്തു. അവയ്ക്കുത്തരം കാണുവാൻ പല മഹാത്മാക്കളുടെയും പ്രസിദ്ധീകരണങ്ങൾ പരിശോധിക്കുകയും പല പണ്ഡിതന്മാരുടെയും ഉപദേശങ്ങൾ ആരായുകയും ചെയ്തു. കുറേക്കാലമായി ഹൃദയത്തിൽ വിങ്ങിനിന്നിരുന്ന ഈ വികാരവിചാരങ്ങളെ പ്രകാശിപ്പിക്കുവാൻ കഴിഞ്ഞ എങ്കിലും കുറെ സാവകാശം ലഭിച്ചു. പെരിങ്ങമലയിൽ പുതുതായി ആരംഭിച്ച ഒരു കോളേജിലേക്ക് പ്രിൻസിപ്പലായി ഞാൻ നിയമിതനാകുകയും, അതിന്റെ പ്രവർത്തനവുമായി അവിടെ തനിച്ചു താമസിക്കുവാൻ നിർബന്ധിതനാകുകയും ചെയ്തു. ഏറ്റെടുത്ത ജോലി എന്നിൽ ഉളവാക്കിയ മനശ്ശൈഥില്യത്തിൽനിന്നും എവിടെയെങ്കിലും രക്ഷ തേടേണ്ടത് ആവശ്യമായിത്തീർന്നിരുന്നു. പുസ്തകങ്ങളുടെയും കുറിപ്പുകളുടെയും ഏടുകളിലേക്ക് ഞാൻ ഊളിയിട്ടു. മനസ്സിൽ കനംതിങ്ങിനിന്നിരുന്ന ആശയങ്ങൾക്ക് രൂപം നല്കുവാൻ ഞാനുറച്ചു. അങ്ങിനെ ഞാൻ എഴുതിത്തുടങ്ങി.

എന്റെ സംരംഭത്തെ വാത്സല്യത്തോടുകൂടി പ്രോത്സാഹിപ്പിച്ചത് 'കൌമുദി' പത്രാധിപരായ ശ്രീ. കെ. ബാലകൃഷ്ണനാണ്. പ്രശംസയും നല്ല ഉപദേശങ്ങളും നിർല്ലോഭം അദ്ദേഹം വാരി വിതറുമായിരുന്നു. ഒരു കാര്യം തീർച്ച.

അദ്ദേഹത്തിന്റെ സൗഹൃദവും സൌമനസ്യപൂർവ്വമായ ഉത്തേജനവുമുണ്ടായിരുന്നില്ലെങ്കിൽ ഈ പുസ്തകം ഒരു പക്ഷേ വെളിച്ചം കാണുമായിരുന്നില്ല. ഞാൻ നന്ദിയോടെ അദ്ദേഹത്തെ ഇവിടെ ഓർമ്മിച്ചുകൊള്ളട്ടെ.

ഈ ഗ്രന്ഥത്തിന്റെ രചനയിൽ എന്നെ സഹായിച്ച പല സഹപ്രവർത്തകരുമുണ്ട്. ലക്ചറർമാരായ വാഹിദും സമദും ഇക്കൂട്ടത്തിൽ പ്രത്യേകം നന്ദിയോടുകൂടി സ്മരിക്കപ്പെടേണ്ടവരാണ്. ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ സ്നേഹപൂർവ്വം എന്നെ നിർബ്ബന്ധിച്ച എന്റെ പ്രിയ സുഹൃത്ത് ശ്രീ. തിരുനല്ലൂർ കരുണാകരനോടും ഞാൻ കൃതജ്ഞനാണ്.

പുസ്തകത്തിന്റെ പ്രസിദ്ധീകരണം സന്തോഷപൂർവ്വം ഏറ്റെടുത്ത 'മോഡേൺബുക്ക്', മാനേജർ ശ്രീ: വേലപ്പൻ നായരോടും, അച്ചടിയും സംവിധാനവും ഭംഗിയായി നിർവ്വഹിച്ച 'പ്രിന്റേഴ്സ്' മാനേജർ ശ്രീ: രാമചന്ദ്രൻ നായരോടും എനിക്കുള്ള സ്നേഹസമന്വിതമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളട്ടെ. ഈ പുസ്തകം വായിക്കുന്ന എല്ലാ സഹൃദയരോടും, ചരിത്രജിജ്ഞാസുക്കളോടും ഞാൻ നന്ദിയുള്ളവനായിരിക്കും.

സി. കെ. കരീം,
യൂണിവേഴ്സിറ്റി കോളേജ്.

തിരുവനന്തപുരം
10-10-1965

## അദ്ധ്യായം ഒന്ന്

# ഇൻഡ്യൻ സംസ്കാരത്തിന്റെ പററിയ തിരിച്ചടികൾ



ഇൻഡ്യൻസാംസ്കാരികചരിത്രത്തിന്റെ വിശദാംശങ്ങൾ കടന്നുചിന്തിക്കുന്ന ഏതൊരാളും യുക്തിസഹമായി എത്തിച്ചേരുന്ന നിഗമനം ഏതാണ്ടിപ്രകാരമായിരിക്കും: ഇൻഡ്യൻ സംസ്കാരപ്രവാഹം പലപ്പോഴും തിരിച്ചടികൾക്കു വിധേയമായിട്ടുണ്ട്; ഒരിക്കലും അതിന് അനുസ്യൂതം ഒഴുകുവാൻ ഒത്തിട്ടില്ല. ഇത് പഠിക്കുവാനും എഴുതുവാനും പണിപ്പെട്ടിട്ടുള്ളവരെല്ലാംതന്നെ അറിഞ്ഞോ അറിയാതെയോ വിട്ടുപോയിട്ടുള്ള സവിശേഷമായ ചില പ്രത്യേകതകൾ ചൂണ്ടിക്കാണിക്കുകയാണ് എന്റെ ഉദ്ദേശ്യം.

നമ്മുടെ നാടിനെ വിശേഷോത്തരമായ സംസ്കാരങ്ങളുടെ താരാപഥത്തിലേയ്ക്ക് ഉയർത്തിയത്, മഹത്തരമായ സിന്ധുസംസ്കാരമാണ്. ഗോർഡൻചൈൽഡ് നിരൂപിക്കുന്നതു പോലെ, നൈലിന്റെയും, യൂഫ്രട്ടീസിന്റെയും, സംഭാവനയ്ക്കു സമം സിന്ധുനദീതടവും, മാനവസംസ്കാരത്തിന്റെ കല്പടവുകൾ പലതും കടന്ന്, ഉദാത്തമായ നാഗരികതയുടെ

പ്രകാശം പരത്തിയിട്ടുണ്ടു്[1]. ഇൻഡ്യയും ഇൻഡ്യൻജനതയും മററു നാട്ടുകളിലെ മനുഷ്യരോടൊപ്പം സംസ്കാരത്തിൻെറ മണ്ഡപത്തിൽ തലനിവർത്തിനില്ക്കാൻ ഒത്തതു് അതൊന്നുകൊണ്ടുമാത്രമായിരുന്നു. മനുഷ്യൻെറ വിജ്ഞാനപരവും വികാരപരവുമായ വിവിധ മണ്ഡലങ്ങളിൽ, അനർഘമായ സംഭാവനകൾ നൽകിയ സിന്ധുജനത, ഏതൊരു ഭാരതീയനും ദേശീയാവേശവും തലക്കനവും നൽകുന്നു. അങ്ങനെ ഇൻഡ്യൻസാംസ്കാരികപൈതൃകത്തിന്നു് പ്രാചീനതയും പ്രചാരവും നൽകി അതു് മറെറതൊരു ജനതയോടൊപ്പം ഇൻഡ്യാക്കാരനേയും ഉയർത്തിവിട്ടു.

പക്ഷേ നാഗരികമായ ആ സംസ്കാരത്തെ നശിപ്പിച്ചതു ഈ നാടാക്രമിച്ചു കയറിയ ആര്യന്മാരായിരുന്നു എന്നുള്ളതു് മിക്കവാറും തീർച്ചപ്പെട്ട ചരിത്രസത്യമാണു്. വീലറും, സ്ററുവർട്ടു് പിഗട്ടും, ജോൺ മാർഷലും, നെഹ്റുവുമെല്ലാം ഒരേസ്വരത്തിൽ ഈ സംഗതി വ്യക്തമാക്കിയിട്ടുണ്ടു്. ഋഗ്വേദം കൂലങ്കഷമായി പഠിച്ചതിനുശേഷം പിഗട്ടും, ധർമ്മാനന്ദകോസാംബിയുമെല്ലാം, ഏകകണ്ഠമായി എത്തിച്ചേരുന്ന നിഗമനം, ആര്യന്മാരാണു് ആ സംസ്കാരത്തെ നശിപ്പിച്ചതു് എന്നുള്ളതാണു്. ദേവനായി കണക്കാക്കുന്ന ഇന്ദ്രനാണു്, 60,099 ഭടന്മാരോടുകൂടി ഈ നാടാക്രമിച്ചു്, സിന്ധുസംസ്കാരത്തെ തകർത്തതു് എന്നു് ഋഗ്വേദത്തെ ഉപോൽബലകമാക്കി സ്ഥാപിച്ചിട്ടുണ്ടു്[2]. കോസാംബിയാകട്ടെ ഇന്ദ്രൻ, മനുഷ്യൻതന്നെയാണെന്നു് സംശയാതീതമായി വിവരിക്കുന്നു[3]. അങ്ങനെ നാഗരികമായ ആ സംസ്കാരത്തെ

---

1. Gordon Childe—What happened in History. PP 111, 112.
2. Stuart Piggot—Pre-historic India P. 261.
3. ധർമ്മാനന്ദ കോസാംബി - ഭഗവാൻ ബുദ്ധൻ P. 57.

തകർത്തു് ആരാണെന്നുള്ള കാര്യത്തിൽ ആർക്കും ഒരു സംശയവും അവശേഷിക്കുന്നില്ല.

എന്നാൽ ഇൻഡ്യാചരിത്രത്തിൽ കാണുന്ന അത്ഭുതകരമായ പ്രതിഭാസങ്ങളിലൊന്നു് നാം സിന്ധുസംസ്കാരത്തെ വാഴ്ത്തുന്നതോടൊപ്പം ആ സംസ്കാരത്തെ തകർത്ത ശക്തിയെ അതു് എത്രമാകട്ടെ–പഴിക്കുന്നില്ല എന്നുള്ളതാണു്. നല്ലകാര്യങ്ങളെ പ്രശംസിക്കുക, അതുകൊണ്ടുണ്ടാകുന്ന മഹത്തരമായ ഫലത്തെ വാഴ്ത്തുക, അതിനെ പിൻപററി ദേശീയാവേശത്തിന്റെ വീറുകാട്ടുക, ഇതെല്ലാം നൈസർഗ്ഗികമത്രെ. പക്ഷെ ഈ നല്ലകാര്യങ്ങളെ തകർത്തു് പുരോഗതിയെ തടഞ്ഞു്, നശീകരണം സൃഷ്ടിച്ചവരെയും ഒപ്പം വാഴ്ത്തുക ചരിത്രത്തിൽ കേട്ടുകേൾവിപോലും ഇല്ല. ഞാൻ പണിതുയർത്തി, ചാരുതയാക്കിയ എന്റെ വീടു് എന്നെ സംബന്ധിച്ചിടത്തോളം അഭിമാനകരമായ നേട്ടമാണു്. അതിൽ ഞാൻ പുളകംകൊള്ളുന്നു. പക്ഷെ അതിനെ ചുട്ടു ചാമ്പലാക്കി എനിക്കിടമില്ലാതാക്കിയ ഒരു നശീകരണശക്തിയേയും ഞാൻ ഒപ്പം പ്രകീർത്തിക്കുക! എന്തൊരു വൈജാത്യമാണു്! അതാണു് ഈ കാര്യത്തിൽ ദർശനീയമാകുന്നതു്. ഇംഗ്ലണ്ടിനെ ആക്രമിച്ച ആംഗ്ലോസാക്സൺകാരെ (Anglo Saxon) അപരിഷ്കൃതർ (Barbarians) എന്നും അവരുടെ ആക്രമണത്തെ 'അപരിഷ്കൃതരുടെ ആക്രമണം' എന്നുമാണു് ബ്രിട്ടീഷ് ചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നതു്. 476 A.D-യിൽ പശ്ചിമറോമാസാമ്രാജ്യത്തെ തകർത്ത ഗോൾ ആക്രമണവും ഇതേ സംജ്ഞകൊണ്ടാണു് അറിയപ്പെടുന്നതു്. മദ്ധ്യപൗരസ്ത്യദേശത്തെ സാംസ്കാരികസമ്പത്തു തകർത്തു്, നഗരങ്ങളേയും, വിജ്ഞാനശാലകളേയും ചുട്ടുകരിച്ച ചെങ്കിഷ്ഖാനെ ചരിത്രം ജേതാവായി കണക്കാക്കാറില്ല. പക്ഷെ ഇൻഡ്യൻ സംസ്കാരത്തിന്റെ മാറിടത്തിൽ ഇന്നും ഉണങ്ങിയിട്ടില്ലാത്ത ഭീകരമായ

ആഘാതമേല്പിച്ച ആര്യനാക്രമണം ഇവിടെ ആരുടെയും പഴിക്ക് വിധേയമായിട്ടില്ല.

ഈ ചരിത്രാഭാസത്തിലേക്ക് ചുഴിഞ്ഞിറങ്ങുമ്പോൾ പണ്ഡിതന്മാർക്ക് പറ്റിയ വെറും ഒരമളിയല്ല ഇതെന്ന് മനസ്സിലാകും. ബോധപൂർവ്വം ഇതു മെനഞ്ഞെടുത്ത് അവധാനതയോടുകൂടി ഇവിടെ പ്രചരിപ്പിക്കുന്നതാണ് എന്നതിൽ സംശയം ലേശവും വേണ്ട. അതിന് അതിന്റേതായ കാരണങ്ങളുമുണ്ട്. ആര്യസംസ്കാരവും സിന്ധുസംസ്കാരവും എല്ലാനിലയ്ക്കും വിഭിന്നാദർശങ്ങളും വൈരുദ്ധ്യങ്ങളും ഉൾക്കൊള്ളുന്നതാണ്. ഒന്ന് തുടങ്ങുന്നേടത്ത് മറ്റേത് അവസാനിക്കുന്നു. ഒന്ന് എതിർക്കുന്നേടത്ത് മറ്റേതനുകൂലിക്കുന്നു. ഒന്നുകൂടി വ്യക്തമാക്കാം. സിന്ധുസംസ്കാരം നാഗരികമായിരുന്നപ്പോൾ, ആര്യസംസ്കാരം ഗ്രാമ്യമായിരുന്നു. പരിഷ്കാരങ്ങളുടെ പരമോന്നതിയിലെത്തിയ ഇൻഡ്യൻ സംസ്കാരത്തെ ഒരായിരംവർഷം പിന്നോക്കം പിടിച്ചുമാറ്റിയ ഒരു സംഭവമായിരുന്നു അത്. ആ നാഗരികതയുടെ സുവർണ്ണകാലഘട്ടത്തിലെത്തുവാൻ വീണ്ടും നമുക്ക് നൂറ്റാണ്ടുകളെത്ര പിന്നിടേണ്ടതായി വന്നിട്ടുണ്ടെന്നോ. അതുപോലെതന്നെ നമുക്കേറ്റവലിയ ആഘാതമാണ് മതത്തിന്റേയും ചിന്തയുടേയുംമണ്ഡലങ്ങളിൽ ഇതുമൂലമുണ്ടായവ്യതിയാനവും. നെഹ്റുവിന്റെ ഭാഷയിൽ 'മതാതീതമായ ഒരു രാഷ്ട്രസംവിധാനം' (Secular State) സ്ഥാപിച്ചിരുന്ന സിന്ധുതടവാസികൾ, ഇൻഡ്യൻ ഭരണഘടന ഇന്നു ഉദ്ഘോഷണംചെയ്യുന്ന ജാതിമത ചിന്തകൾക്കതീതമായി ഉയർന്നു നിന്നിരുന്നു[4]. ആര്യസംസ്കാരമാകട്ടെ മതത്തിൽ തുടങ്ങുകയും മതത്തിൽ വളരുകയും മതസംഹിതകൾമാത്രം മനുഷ്യന്റെ എല്ലാ പ്രവൃത്തികളേയും നിയന്ത്രിക്കുന്ന സംവിധാനം

4. Jawaharlal Nehru - The Discovery of India PP. 59, 60.

സൃഷ്ടിക്കുകയും ചെയ്തു. ഇതിൽനിന്നും വിമുക്തമാകാൻ ഇൻഡ്യക്കോ, ഇൻഡ്യൻ ജനതക്കോ സാദ്ധ്യമായിട്ടില്ല. സിന്ധുസംസ്കാരം തകർത്തതിനുപകരം അതിനെ പിൻതുടരുവാൻ പററിയിരുന്നുവെങ്കിൽ ഇൻഡ്യൻ സംസ്കാരപ്രവാഹത്തിനു് ഈ തിരിച്ചടി പററുമായിരുന്നില്ല. ലോക സംസ്കാരങ്ങളുടെമുൻപന്തിയിൽ ഔജ്ജ്വല്യമാനമായ ദീപ്തശിഖകളുമായി നില്ക്കുമായിരുന്നു. എന്നിട്ടും ഈ പ്രതിഭാസത്തെ ചൂണ്ടി ന്യായവാദംനടത്തുവാൻ ഒരു പണ്ഡിതനും മിനക്കെട്ടില്ല എന്നതു് അവഗണിക്കാവുന്ന നിസ്സാര കാര്യമല്ല. അറിവോടുകൂടി ചെയ്ത ഒരു സംഘടിതശ്രമമായിട്ടു മാത്രമേ ഇതിനെ എണ്ണുവാനൊക്കുകയുള്ളു.

ഇത്തരംസംഭവങ്ങൾ നിരവധി ആവർത്തിക്കപ്പെട്ടു. ഇൻഡ്യൻ സംസ്കാരത്തിനു് പുറകോട്ടടി അങ്ങനെ പലതും പററി. തെളിനീരോടെ തടവില്ലാതെ ഒഴുകിയിരുന്ന ആ പ്രവാഹത്തിനു് നിശ്ചലമായി കെട്ടിനില്ക്കേണ്ടി വന്നിട്ടുണ്ടു്. ആര്യസംസ്കാരം ഊററംകൊണ്ടതു് അതിൻെറ സാമൂഹികസംവിധാനത്തിലായിരുന്നു. മനുഷ്യനെ മനുഷ്യൻ തീണ്ടൽപ്പാടകലെ നിർത്തി. ഉഗ്രമായ—മനുഷ്യത്വരഹിതമായ—നീചപ്രവൃത്തികൾ ചെയ്തിരുന്ന കാലഘട്ടത്തിൽ—സാമൂഹികവും വൈജ്ഞാനികവുമായ എല്ലാ തലപ്പത്തിലും, അസമത്വവും അനീതിയുംമാത്രം സ്ഥലംപിടിച്ചിരുന്ന ഒരു സന്ദർഭത്തിൽ—'പ്രാചീന ഇൻഡ്യൻ സംസ്കാരം' എന്ന പുസ്തകത്തിൽ മി: ആർ. സി. ഡട്ടു് പറയുന്നതുപോലെ "ഈ ക്രൂരതകൾ കൊടുമ്പിരിക്കൊണ്ടപ്പോൾ ഇതിൽനിന്നുള്ള പോംവഴികളും ദൃശ്യമായി. സമയമടുത്തു. അതിനു പററിയ നേതൃത്വവും വന്നുചേർന്നു. അനേകായിരം ജനങ്ങൾ ഗൌതമബുദ്ധനോടുകൂടിചേർന്നു"[5]. കോസലയിലെ

5. R. C. Dutt: History of Civilisation of Ancient India. P. 420

ആ മനുഷ്യസ്നേഹി സാമൂഹ്യസമത്വത്തിന്റെയും സ്നേഹത്തിന്റെയുമായ ഒരു മുദ്രാവാക്യവുമായി, ചരിത്രം കണ്ടിട്ടുള്ള വിപ്ലവങ്ങളിൽ'വെച്ച് ഏറ്റവും വലിയ വിപ്ലവം നയിച്ച് ഇൻഡ്യൻജനതയെ ജാതീയവും സാമൂഹികവും ആയ അസമത്വങ്ങളിൽനിന്നു രക്ഷിച്ചു. അങ്ങനെ സമൃദ്ധമായ—സമത്വസുന്ദരമായ—ഒരു നാടും നാട്ടാരുമുണ്ടായി ഇവിടെ. ഗൌതമൻ തുടങ്ങിവെച്ച ആ വിപ്ലവം ഏഷ്യൻ വൻകരയെ ആകമാനവും, യൂറോപ്പിനെത്തന്നെയും അതിന്റെ സ്വാധീനവലയത്തിലെത്തിച്ചു. അങ്ങനെ ലോകസംസ്കാരത്തിനും മതത്തിനും ഇൻഡ്യൻസംഭാവനയായി ഉൽഘോഷിക്കാറുള്ള ബൌദ്ധമതവും 'ഏഷ്യയുടെ വെളിച്ചമെന്ന്' വിശേഷിപ്പിക്കാറുള്ള ബുദ്ധനും ഈ നാടിന്റെ അഭിമാനഭാജനങ്ങളാണ്. ബൌദ്ധസന്ദേശങ്ങൾ വിതച്ച ജീവിതമൂല്യങ്ങൾ അനശ്വരതയിലൂടെ വളർന്ന് ജനകീയമായ ഒരു മഹാപ്രസ്ഥാനമായി മാറി. വിപ്ലവാത്മകമായ ഈ മാറ്റം, ഭൌതികവും ആത്മീയവുമായ എല്ലാ തുറകളേയും എല്ലാ ജീവിതമൂല്യങ്ങളേയും, അതുവരെയില്ലാതിരുന്ന ഒരർത്ഥവ്യാപ്തിനല്കി പുഷ്കലമാക്കി. ബൌദ്ധൻ പ്രപഞ്ചനംചെയ്ത സമത്വസുന്ദരമായ സമൂഹം ഏഷ്യയെ ആകമാനം കോരിത്തരിപ്പിച്ചു. ഒരു പ്രസ്ഥാനത്തിന്റെ വിജയസാദ്ധ്യതയ്ക്ക് അനിവാര്യമായ ഭാഷയും സാഹിത്യവും പുരാണങ്ങളും ഇതിഹാസങ്ങളും, ദർശനങ്ങളും, ശാസ്ത്രങ്ങളും, സംഘടനയും, സംഘടിതശ്രമവും എല്ലാം ഒത്തുകൂടി ഏറ്റവുംവലിയ ഒരു വിപ്ലവത്തിന്റെ വെന്നിക്കൊടി പാറപ്പിച്ചു. കഥ അവിടംകൊണ്ടവസാനിക്കുന്നില്ല. മനുഷ്യസംസ്കാരത്തിന്റെ മുതൽക്കൂട്ടിലേയ്ക്ക് അനർഘമായ സംഭാവന നൽകിയ ഇൻഡ്യയുടെ ബുദ്ധമതം—പിറന്ന തൊട്ടിലിൽതന്നെ, വളൎന്ന നാട്ടിൽതന്നെ—അതിന്റെ ശവമഞ്ചം പണിയുകയായിരുന്നു.

ലോകത്തിലെ പല പ്രസ്ഥാനത്തിനും അപാകതമൂലം വികലത സംഭവിച്ചിട്ടുണ്ട്. നിഷ്കൃഷ്ടമായ പഠനത്തിൽ ജന്മനാ ഉള്ള ദൌർബല്യങ്ങൾകൊണ്ടു സ്വന്തം ശവക്കുഴി നിർമ്മിച്ചതും അവതന്നെയായിരുന്നുവെന്നുകാണാം. എന്നാൽ ബൌദ്ധകഥ വേദനാകരമായ ഒരു പരമാന്ത്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. ബുദ്ധമതം ഈ നാട്ടിൽ നശിക്കാൻ കാരണം വിദഗ്ദ്ധമായ ഗൂഢാലോചനയുടേയും സംഘടിതമായ ഒളിപ്പോരിന്റേയും ഫലമായിട്ടായിരുന്നു.

“വൈദികന്മാരുടെയിടയിൽനിന്നുതന്നെ സമർത്ഥന്മാരായ പല പണ്ഡിതന്മാരും സൌഹാർദ്ദം ഭാവിച്ചുകൊണ്ട് ബുദ്ധമതത്തിന്റെ അണികൾക്കുള്ളിലേയ്ക്ക് ബോധപൂർവ്വം ഇടിച്ചുകയറി, അതിന്റെ പരിശുദ്ധമായ ആചാരാനുഷ്ഠാനങ്ങളെ മാററിമറിച്ച് അലങ്കോലപ്പെടുത്തി.”[6] ഒരിക്കലും പുറത്തുനിന്ന് എതിർത്തു തകർക്കുവാൻ സാദ്ധ്യമല്ലെന്നുകണ്ട വൈദികമതക്കാർ തന്ത്രപരമായി ബുദ്ധമതമംഗീകരിച്ച് അതിന്റെ ജീവസ്സായ മൂല്യങ്ങളെ ആഹുതിചെയ്യുകയാണ് ചെയ്തത്. ദീർഘമായ ഈ സംഘട്ടനത്തിന്റെ കഥ വിസ്തരിച്ച് മറെറാരിടത്ത് ഉപന്യസിക്കുന്നതുകൊണ്ട് പ്രത്യേകം വിശദീകരിക്കുന്നില്ല. പക്ഷേ വൈദികസംസ്കാരവും ബൌദ്ധസംസ്കാരവും, ഈ നാട്ടിലെ വിഭിന്നങ്ങളായ സാംസ്കാരികശക്തികളായിരുന്നുവെന്നുമാത്രം ഇവിടെ തെളിച്ചു പറഞ്ഞുകൊള്ളട്ടെ.

ഇൻഡ്യൻ സാംസ്കാരികചരിത്രത്തിൽ ഇവിടംമുതൽ ആരംഭിക്കുന്ന പോരാട്ടം ദീർഘമായിരുന്നു. അതിന്റെ ഫലങ്ങൾ പ്രമാണപ്പെട്ടവയും. അതു് ഉദീരണംചെയ്ത ബുദ്ധിപരമായ വിപ്ലവം ചിന്തിക്കുന്ന എല്ലാ നല്ലയാളുകളുടേയും

6. തിരുവങ്ങാട്ട് കുഞ്ഞക്കുറുപ്പ്—കേരളചരിത്രം, പരശുരാമനിലൂടെ—P. 14

ഭാവനയെ ആഴത്തിലും വ്യാപ്തിയിലും സമ്പന്നമാക്കുന്നുണ്ട്. വൈരുദ്ധ്യങ്ങൾമാത്രം ഉൾക്കൊള്ളുന്ന ഈ വിഭിന്ന സംസ്കാരങ്ങൾ പരിലസിക്കുന്നതു് ജീവിതത്തിന്റെ വ്യത്യസ്തങ്ങളായ എല്ലാ മണ്ഡലങ്ങളേയും സ്പർശിച്ചുകൊണ്ടാണ്. ഈ സമാന്തരസാംസ്കാരികപ്രവാഹങ്ങൾ സൃഷ്ടിച്ച ഗതിവിഗതികൾ—സംഘട്ടനങ്ങൾതന്നെയും—ഭാരതീയ ചിന്തയേയും സമൂഹത്തേയും എത്രമാത്രം ബാധിച്ചിട്ടുണ്ട് എന്ന കാര്യവും വിശദാംശങ്ങളിലേയ്ക്കു കടക്കുവാൻ നിർവ്വാഹമില്ലാത്തതരത്തിൽ വലുതാണ്. അതും മറ്റൊരുപന്യാസത്തിൽ അല്പമായിട്ടെങ്കിലും ചർച്ചാവിഷയമാക്കിയിട്ടുണ്ട്. പക്ഷെ ഈ സംഘട്ടനത്തിന്റെ പാരമ്യം ഇൻഡ്യാചരിത്രത്തിൽ എങ്ങിനെ എഴുതപ്പെട്ടിരിക്കുന്നുവെന്നകാര്യം ഓർമ്മപ്പെടുത്തുകമാത്രമേ ഇവിടെ ചെയ്യുന്നുള്ളു.

എ. ഡി. നാലാം നൂറ്റാണ്ടോടുകൂടി ഇൻഡ്യാചരിത്രം സുവർണ്ണകാലഘട്ടത്തിലേയ്ക്കു പ്രവേശിക്കുന്നുവെന്ന് ചരിത്രകാരന്മാർ എല്ലാംതന്നെ ഏകകണ്ഠമായി രേഖപ്പെടുത്തുന്നു. ഗുപ്തസാമ്രാജ്യം സ്ഥാപിതമായതോടുകൂടി അനിശ്ചിതത്വത്തിന്റേതായ കാലഘട്ടം നീങ്ങിയെന്നും, ഇരുട്ടിൽ തപ്പിത്തടയുന്ന വിദ്യാർത്ഥിക്ക് വിജ്ഞാനത്തിന്റെ പ്രകാശം പകർന്നുകൊടുക്കുന്ന അദ്ധ്യായം ആരംഭിക്കുന്നുവെന്നും അഭിമാനാവേശത്തോടുകൂടി എല്ലാവരും രേഖപ്പെടുത്തിയിട്ടുമുണ്ട്. നല്ലനല്ല നേട്ടങ്ങളെ കണ്ടില്ലെന്നു ഭാവിക്കുന്നതു് അന്യായമാകുന്നതുപോലെ ചീത്തയായ സംഭവങ്ങളെ വിഗണിക്കുന്നതും യാഥാർത്ഥ്യങ്ങളുടെനേരേ കൊഞ്ഞനം കാട്ടുന്നതിനു സമമാണ്. അതാണ് ഗുപ്തയുഗം ഇൻഡ്യയുടെ സുവർണ്ണകാലഘട്ടമാണെന്നു പറയുമ്പോഴും ഉയർന്നുവരുന്ന ചോദ്യം. ഈ കാലത്താണ് ബുദ്ധമതവും അതിന്റെ സാമൂഹ്യവ്യവസ്ഥയും തകർക്കപ്പെട്ടതു്. മാഗധിയും, പാലിയും ഈ നാടിന്റെ ഭാഷകളല്ലാതായിത്തീരുന്നതും ഈ കാലയളവിലാണ്

ഇപ്പോൾത്തന്നെയാണ് വൈദികബ്രാഹ്മണത്വം ബുദ്ധൻ ജനിക്കുന്നതിനുമുമ്പുള്ള അസമത്വങ്ങളുടേയും അസന്മാർഗ്ഗങ്ങളുടേയും ജീവിതവ്യവസ്ഥയിലേയ്ക്ക് ഈ ഉപഭൂഖണ്ഡത്തെ വലിച്ചുകൊണ്ടുപോകുന്നത്. യാതൊന്നിനെയാണോ ലോകം ഇന്നും ആദരിച്ച് ഭാരതത്തിന്റെ കനപ്പെട്ട സംഭാവനയായി കരുതുന്നത്—അതിനെ—ബുദ്ധമതത്തെ—ഉൻമൂലനംചെയ്ത്, ജാതീയമായ എല്ലാ ക്രൂരതകളും കൂടുതൽ ശക്തിയായി പ്രചരിപ്പിച്ചത് ഈ സന്ദർഭത്തിലായിരുന്നു. പക്ഷേ ബൌദ്ധസന്ദേശങ്ങളിൽ അഭിമാനംകൊള്ളുന്ന നാം അതിനെ നശിപ്പിച്ച ശക്തിയേയും ഒപ്പം വാഴ്ത്തുകയാണ്. ഈ വിരോധാഭാസം മനഃപൂർവ്വം കടന്നുകൂടിയതല്ല. ആർഷസംസ്കാരത്തിന്റെ പ്രതിവിപ്ലവം സാക്ഷാല്ക്കരിക്കപ്പെട്ടതിന്റെ കൃതജ്ഞതാസൂചനമാത്രമാണിത്. ഇതേ സ്ഥിതിവിശേഷം തെന്നിന്ത്യയിൽ വിജയപൂർവ്വം നടത്തിയ പല്ലവഭരണം ചരിത്രകാരന്മാരാൽ പ്രകീർത്തിക്കപ്പെടുന്നു.

ഇതിന്റെയൊക്കെ ഫലമായി ഇൻഡ്യൻസംസ്കാരത്തിനു പററിയ തിരിച്ചടി വളരെ വലുതായിരുന്നു. തന്റെ നാടോ വീടോ ആക്രമിക്കുവാൻ വരുന്നവനെതിരെ വാളെടുക്കുവാൻ ജാതിയുടെപേരിൽ അവകാശമില്ലാതിരുന്ന ജനത അപകർഷതാബോധത്തോടുകൂടി ആക്രമണകാരികളുടെ മുമ്പിൽ പഞ്ചപുച്ഛമടക്കി, സകലതും അടിയറവെച്ച് അടിമകളായിത്തീർന്നതിന്റെ സുദീർഘമായ കഥകളാണ് ഇന്ത്യാചരിത്രത്തിലുടനീളമുള്ളത്. ഈ വിന വിതച്ച വ്യവസ്ഥിതിയേയോ, അതുൽഘാടനംചെയ്തവരേയോ പഴിക്കുവാൻ നാമാരും ഒരുങ്ങുന്നില്ല. അത്രയും ക്ഷന്തവ്യമാണ്. എന്നാൽ അവരെ ചരിത്രത്തിന്റെ സുവർണ്ണകാലഘട്ടത്തിന്റെ ജേതാക്കളായെണ്ണി വിദ്യാർത്ഥികളെ കളിപ്പിക്കുന്ന സമ്പ്രദായം ചിന്തിക്കേണ്ടതാണ്. ഇന്നും ആ യാതനകളെ

അതിജീവിക്കുവാൻ ഭാരതത്തിന് കഴിഞ്ഞിട്ടില്ല. ഇന്ത്യൻ ഭരണഘടന നിഷിദ്ധമാക്കി കുററകരമായി കാണുന്ന ജാതി സമ്പ്രദായം നമ്മുടെ ഓരോരുത്തരുടേയും രക്തത്തിലും, മജ്ജയിലും, മനസ്സിലും, മനീഷയിലും ജീവനോടുകൂടിത്തന്നെ നിലകൊള്ളുന്നുണ്ട്. അതു മാററി ശുദ്ധവായു ശ്വസിക്കണമെന്ന് ആഗ്രഹിക്കുന്നവരെങ്കിൽ ഇന്ത്യാചരിത്രത്തിൽ നിരന്തരം കണ്ടുകൊണ്ടിരിക്കുന്ന ഈ അസാംഗത്യങ്ങളെ നീക്കി സത്യസന്ധമായി പ്രതിപാദിക്കേണ്ടതായിട്ടിരിക്കുന്നു. അതിന് ഉദ്യമങ്ങൾ നടത്തുമ്പോൾ ഒരുപക്ഷേ തകർന്ന ഈ സംസ്കാരത്തിന്റെ ശവപ്പറമ്പിൽനിന്നുകൊണ്ട് പേക്കോലം തുള്ളാൻ ആളുകളുണ്ടായെന്നുവരാം. പക്ഷേ സത്യമെന്നെങ്കിലും സത്യമാകാതെ നിർവ്വാഹമില്ലല്ലോ.

നൂററാണ്ടുകൾ പിന്നെയും കടന്നുപോയി. ഈ രാജ്യം നിരവധി ആക്രമണങ്ങൾക്കു വിധേയമായി. പുത്തനാദർശങ്ങളും, നവീന സമ്പ്രദായങ്ങളുമായി മററാരു സാമൂഹികവ്യവസ്ഥിതി ഇന്ത്യൻ ചിന്തകരേയും സമൂഹത്തേയും ആകർഷിച്ചു. അതു്, സാഹോദര്യസമത്വസിദ്ധാന്തങ്ങളുടെ സമാധാനസന്ദേശവുമായിവന്ന ഇസ്‌ലാമായിരുന്നു. ജാതി സമ്പ്രദായത്തിൽ വീർപ്പുമുട്ടി, മനുഷ്യസമൂഹത്തിൽനിന്നും ഒററപ്പെട്ടുനിന്ന് ജന്മാവകാശങ്ങളൊക്കെത്തന്നെ നിഷേധിക്കപ്പെട്ട ആ കോരൻ, കരീമായി മാറിയപ്പോൾ, അവനു് എല്ലാ അവകാശങ്ങളും ക്രൂരമായ ജാതിയുടെ വൈതാളികന്മാർ അനുവദിച്ചു. കൂട്ടംകൂട്ടമായി അധഃസ്ഥിതരായ ജനവിഭാഗം മുഴുക്കെ ഇസ്‌ലാമിലേയ്ക്കാകർഷിക്കപ്പെട്ടു. മാനുഷികാവകാശങ്ങൾക്കുവേണ്ടിയാണ് സാധാരണക്കാരൻ മതംമാറിയതെങ്കിൽ, ബുദ്ധിജീവികൾ വൈദികബൌദ്ധ സാംസ്കാരികസംഘട്ടനങ്ങളുടെ ഫലമായിട്ടാണ് ഇസ്‌ലാമിലേക്കാകർഷിക്കപ്പെട്ടതു്. ഇസ്‌ലാമികതത്വശാസ്ത്രവും ആദർശങ്ങളും ഈനാട്ടിൽ ചിന്തിക്കുന്ന ഏവർക്കും ഒരു

വീണ്ടുവിചാരമുണ്ടാകുവാൻ സഹായിച്ചു. ഹൈന്ദവ ഇസ്ലാമികതത്വശാസ്ത്രങ്ങളുടെ സങ്കലനം പല രംഗങ്ങളിലും കണ്ടുതുടങ്ങി. ഇതിന്റെ ഫലമായി മതപരമായ വിടവുകളേയും, സാംസ്കാരികമായ അകൽച്ചകളേയുംഒന്നിപ്പിക്കുവാനുള്ള നിരന്തരമായ ഒരു ശ്രമം ഈ നാട്ടിലുടനീളം നടന്നു. ഭക്തിപ്രസ്ഥാനമെന്ന് പേരിട്ടു മാററിനിർത്തിയിട്ടുള്ള ഈ നവോത്ഥാനപ്രസ്ഥാനം ഇന്ത്യൻസഹിഷ്ണുതയുടെ മഹത്തരമായ ഉദാഹരണമാണ്. നാനാക്കും കബീറും ചൈതന്യനും ദാദുവും തുടങ്ങി നിരവധി ദാർശനികന്മാർ മനുഷ്യമഹിമാവിനെ പാടിക്കൊണ്ട് വിവിധങ്ങളായ ജാതികളേയും മതങ്ങളേയും സംസ്കാരങ്ങളേയും ഏകോപിപ്പിക്കുവാൻ മഹനീയമായ ഒരു ശ്രമംനടത്തി. പേരെന്തുമാകട്ടെ എല്ലാ ജനങ്ങളും ആരാധിക്കുന്ന ശക്തി ഒന്നുതന്നെയാണ്. ഈ പ്രപഞ്ചത്തെ ആകമാനം സൃഷ്ടിക്കുകയും രക്ഷിക്കുകയുംചെയ്യുന്ന കൈ ഒന്നുതന്നെയാണെന്ന് അവരൊക്കെ ഉൽഘോഷിച്ചു. ജാതിമത വ്യത്യാസത്തിന്റെ പേരിൽ കശപിശകൾ നടന്നിരുന്നു. ഇരുസമുദായങ്ങളും യോജിക്കത്തക്ക സാദ്ധ്യതകളും വിരളമായിരുന്നു. എന്നാൽ നാനാക്കും കബീറും മററു നല്ല മനുഷ്യരും തുടങ്ങിവെച്ച സാമുദായികരഞ്ജനത്തിന്റെ സന്ദേശം ഭാരതം ചെവിക്കൊണ്ടു. സാമൂഹികവും ബുദ്ധിപരവുമായ തലങ്ങളിൽ സ്നേഹത്തിന്റേയും സൌഹാർദ്ദത്തിന്റേയുമായ ഈ പ്രഖ്യാപനങ്ങൾ പടർന്നു പന്തലിക്കുവാൻതുടങ്ങി. ജനതയുടെ നാഡിമിടിപ്പ് ശരിക്കും മനസ്സിലാക്കി, കാലത്തിനൊത്തു പ്രവർത്തിച്ചിരുന്ന ലോകചരിത്രത്തിലെ അപൂർവ്വം ചില മഹാത്മാക്കളിൽ ഒരാളായിരുന്ന അക്ബർചക്രവർത്തി ഐക്യത്തിന്റെ ഈ തിനാളത്തെ കത്തിജ്വലിപ്പിച്ചു. 'ദീനി-ഇലാഹി' സ്സിത്ത് പറയുംപോലെ 'അക്ബറുടെ' ബുദ്ധിയാ

യിരുന്നില്ല, വെറും മണ്ടത്തരമായിരുന്നു"7 എന്നു പറഞ്ഞൊഴിയുവാൻ പ്രയാസമില്ല. പക്ഷേ, അന്നത്തെ രാഷ്ട്രീയസ്ഥിതിഗതികളും സാംസ്കാരികചലനങ്ങളും, സാമൂഹികവിപ്ലവങ്ങളും മനസ്സിലാക്കുവാൻ ശ്രമിക്കുന്നവർക്ക് ഇത്തരം ഒരു പരാമർശംകൊണ്ടു് അതിനെ വ്യവഹരിക്കുക സാദ്ധ്യമല്ല. കാരണം ജാതിയേയും മതത്തേയും വർഗ്ഗവർണ്ണവ്യത്യാസങ്ങളേയും സംഘടിതമായി സംഹാരം നടത്തുവാനുള്ള മഹത്തരമായ ചേതോവികാരമാണു് അതിനു പ്രേരണനൽകിയതു്. പക്ഷേ നല്ല ഏതൊരു പ്രസ്ഥാനത്തിനും അരുനില്ക്കാനും, രക്തസാക്ഷികളാകാനും വളരെ ചുരുക്കം ആളുകളേ സന്നദ്ധരാകൂ. ചരിത്രകാരൻ അബ്ദുൽകാദർബദൌണി, സമകാലീനനായിരുന്നിട്ടും, അക്ബറുടെ ഉദ്ദേശശുദ്ധിയെ രൂക്ഷമായി വിമർശിക്കുന്നുണ്ടു്8. അപ്പോൾ വിലപ്പെട്ട ധീരമായ ഒരു വിപ്ലവത്തിന്റെ മുന്നോടികുറിച്ച ദീനി ഇലാഹിയെ അതിന്റെ ഫലം കണ്ടതിനുശേഷം വിലയിരുത്തി പരിഹസിക്കുന്നതു് സരളപ്രയത്നമാണു്. ഇന്ത്യൻസമുദായങ്ങളെയും സംസ്കാരത്തേയും ഏകോപിപ്പിച്ചു് ഒരിന്ത്യൻമതത്തിന്റെ കീഴിൽ കൊണ്ടുവരുവാനുള്ള അക്ബറുടെ ശ്രമം അദ്ദേഹത്തിന്റെ മരണത്തോടുകൂടിത്തന്നെ മണ്ണടിയുകയുംചെയ്തു. ഫെയിസിയും അബ്ദുൽഫസലും ബീർബാലും, ഇതിനെല്ലാമുപരി സൂഫിതാത്വികനായ മുബാറക്കും, ദീനി-ഇലാഹിയുടെ ദാർശനികവും വൈജ്ഞാനികവുമായ ചിന്താമണ്ഡലങ്ങൾ ബൃഹത്താക്കിയവരായിരുന്നു. എന്നിട്ടും ഈ മണ്ണിൽ അതു് വളർന്നു ഫലവത്തായില്ല. ഏതൊക്കെ സന്ദർഭങ്ങളിൽ വിപ്ലവാത്മകമായ മാററങ്ങളുടെ കാഹളംവിളി ഈ നാട്ടിൽ ഉണ്ടായിരുന്നുവോ, ആ സന്ദർഭങ്ങളിലൊക്കെത്തന്നെ അതിനെ

---

7. V. A. Smith—Akbar the Great Mughal.
8. Abdulkadar Badaoni—Munatakabatu Tawarikh.

തിരായിട്ടുള്ള പ്രതിയോഗികൾ സംഘടിതമായെതിർത്ത് അതിനെ പരാജയപ്പെടുത്തിയിട്ടുണ്ട്. 'ദീനിഇലാഹി'യുടെ പരാജയം, ഇങ്ങിനി വരാതവണ്ണമുള്ള ഒരു സ്വപ്നദശയുടെ അന്ത്യം കുറിക്കലായിരുന്നു ഇൻഡ്യൻ ജനതയെ സംബന്ധിച്ചിടത്തോളം. ഇൻഡ്യയും ഇൻഡ്യക്കാരും, നിർഭാഗ്യമെന്നു പറയട്ടെ, വെറുപ്പിൻെറയും അകൽച്ചയുടെയും മാളങ്ങളിലേക്ക് വലിഞ്ഞുകൊണ്ട് സാംസ്കാരികരംഗങ്ങളെ മലീമസമാക്കി മാററിയ സ്ഥിതിവിശേഷത്തിലേക്കാണ് നാം ചെന്നെത്തുന്നത്. ഇന്ന്, മാറിയ പരിതസ്ഥിതിയിൽ, കഴിഞ്ഞ കാലസംഭവങ്ങളെ വ്യാഖ്യാനിക്കുവാൻ ശ്രമിക്കുന്നത് ശ്രദ്ധിച്ചു വേണം. അതുകൊണ്ടാണ് ഹുമയൂൺകബീർ, താരാചന്ദ് തുടങ്ങിയവർക്ക് ഇൻഡ്യയുടെ ഈ സാംസ്കാരിക വൈവിധ്യത്തെ 'നാനാത്വത്തിൽ ഏകത്വ'മായി മാത്രം കാണേണ്ടി വന്നത്. ചരിത്രസത്യങ്ങൾ ഗുണപാഠമായി തീരുന്നെങ്കിൽ മാത്രമേ അതിൻെറ ഉദ്ദേശ്യഫലമുണ്ടാകുകയുള്ളൂ. ഇവിടെയും ദുർബ്ബലമായ കൃത്രിമത്വം വലിയ ഒരു പുറകോട്ടടിയാണ് ഉണ്ടാക്കിയത്.

ഇതേ സംഭവപരമ്പരതന്നെയാണ് ബ്രിട്ടീഷ് ആധിപത്യത്തിനു ശേഷവും ഇവിടെ ഉൽഭൂതമാകുന്നത്. നവോത്ഥാനത്തിൻെറ ആവേശം സൃഷ്ടിച്ച നവീന കണ്ടുപിടുത്തങ്ങളുമായി ലോകമാസകലം ആധിപത്യം സ്ഥാപിച്ച ഐറോപ്യന്മാർ ഇൻഡ്യയിലും പുത്തനായ ശാസ്ത്രവിജ്ഞാനം പടുത്തുയർത്താൻ ശ്രമിച്ചു. അന്തർദ്ദേശീയമായ അനുകൂല സാഹചര്യങ്ങളാണ് ഇൻഡ്യൻസാമ്രാജ്യത്തിനുവേണ്ടിയുള്ള മത്സരങ്ങളിൽ ഇംഗ്ലീഷ്കാർക്ക് വിജയം നേടിക്കൊടുത്തത്. പുതിയ വെളിച്ചവും പുതിയ വിവരവും പുത്തൻ സംസ്കാരവും ഇവിടെ പ്രചരിപ്പിക്കേണ്ടത് അവരുടെ ചുമതലയായി മാറി. അങ്ങനെ റോഡുകളും റെയിൽവേകളും കമ്പിയും

കമ്പിയില്ലാക്കമ്പിയും കോളേജുകളും യൂണിവേഴ്സിററികളും നാടിനെ രാഷ്ട്രീയമായും സാംസ്കാരികമായും ബന്ധിപ്പിക്കുവാൻ ഉതകിയ ഉപാധികളാണെന്നതിൽ ഇന്നാർക്കും സംശയമില്ല. പക്ഷെ, ഡൽഹൗസിപ്രഭു ആദ്യമായി ഈവക സംവിധാനങ്ങൾ നടത്തിയപ്പോൾ നേരിടേണ്ടതായി വന്ന ശക്തമായ മുന്നേററം വലിയ ഒരു യുദ്ധത്തിന് തന്നെ ഇടയാക്കി. നമ്മിൽ പലരും ആവേശം കൊണ്ട് പറയാറുള്ള 'ഇൻഡ്യയുടെ ഒന്നാമത്തെ സ്വാതന്ത്ര്യസമരം' യഥാർത്ഥത്തിൽ പഴയതും പുതിയതും തമ്മിലുള്ള—യാഥാസ്ഥിതികത്വവും ഉല്പതിഷ്ണുത്വവും തമ്മിലുള്ള—സന്ധിയില്ലാത്ത ഒരേററുമുട്ടലായിരുന്നു. ബ്രിട്ടീഷ്കാർ പറയുംപോലെ അതൊരു 'ശിപായിലഹള'യുമായിരുന്നില്ല. ഇൻഡ്യയുടെ ബോധപൂർവ്വമായ ഒന്നാമത്തെ സ്വാതന്ത്ര്യസമരമെന്നു പറയുന്നതും യുക്തിസഹമല്ല. പക്ഷെ ഇതു രണ്ടുമല്ലാത്ത ആ യുദ്ധം യഥാർത്ഥത്തിൽ ഇൻഡ്യയെ നവീകരിക്കുന്നതിനെതിരായുള്ള സംഘടിതമായ ഒരു ശ്രമമായിരുന്നു. രാഷ്ട്രീയമായ ഉന്നം തീർത്തും വിഫലമായെങ്കിലും ഒരുകാര്യം ഇതുകൊണ്ട് സാദ്ധ്യമായി. പ്രസിദ്ധനായ ഇംഗ്ലീഷ് ചരിത്രകാരൻ ഇ. ജെ. റാപ്സൻ പറയുന്നതുപോലെ "അതിനു ശേഷം ഇൻഡ്യയിൽ പരിഷ്കാരങ്ങൾ ഏർപ്പെടുത്തുന്നതിനെപ്പററി ചിന്തിക്കുമ്പോൾ വളരെ സാവകാശത്തോടും വീണ്ടുവിചാരത്തോടും കൂടി മാത്രമേ ഇംഗ്ലീഷ്കാർ ചെയ്തിരുന്നുള്ളു". എന്നാൽ ഈ നാടിന്റെ പുരോഗതിയെ സാരമായി ബാധിച്ച സംഗതിയായിരുന്നു അതെന്ന പരമാർത്ഥം വിസ്മരിക്കാവുന്നതല്ല.

ഈ സ്തംഭനത്തിൽ നിന്നും ഇൻഡ്യൻ ജനതയെ പരിഷ്കാരങ്ങളുടെ നവോത്ഥാനത്തിലേക്ക ഉത്തേജിപ്പിച്ചുണർത്തുവാൻ ഇൻഡ്യൻ ഭാഗത്തുനിന്നുള്ള നേതൃത്വങ്ങളെ പ്രോത്സാഹിപ്പിച്ചുകൊണ്ടാണ് ഇംഗ്ലീഷുകാർ പിന്നീടുള്ള പരിഷ്കാരങ്ങൾ നടത്തിയത്: രാജാറാം മോഹൻറോയിയും

സർ സയ്യിദ് അഹമ്മദ്ഖാനും ഹിന്ദു-മുസ്ലീം സമുദായങ്ങൾക്കിടയിൽ തീവ്രമായ യത്നം നടത്തി ഒരു പുനരുത്ഥാനത്തിനു നാന്ദികുറിച്ചു. ബ്രഹ്മസമാജവും അലിഗർ പ്രസ്ഥാനവും ഇൻഡ്യൻസമൂഹത്തിൽ വരുത്തിയ മാററങ്ങൾ വിലപ്പെട്ടതായിരുന്നു. പക്ഷേ അതിന്റെ പൂർത്തീകരണത്തിന് അവർക്കാർക്കും സാധിക്കാതിരുന്നത് സ്വാതന്ത്ര്യവിധമായ ഇൻഡ്യൻവാസനയുടെ സംസാരിക്കുന്ന സ്വഭാവവിശേഷങ്ങൾകൊണ്ടാണ്. ബ്രഹ്മസമാജത്തിനോടൊപ്പംതന്നെ ആര്യസമാജവും ഈ നാട്ടിൽ സംഘടിപ്പിക്കപ്പെട്ടു. പാശ്ചാത്യസംസ്കാരത്തിന്റെ അധിനിവേശം നിശ്ചലമാക്കുകയായിരുന്നു ആര്യസമാജത്തിന്റെ ഉന്നം. പ്രതിയോഗികളുടെ കൂട്ടായുള്ള എതിർപ്പിന്റെമുമ്പിൽ പുരോഗതിയുടെ വേലിയേററം നിർജ്ജീവമായി. ഇൻഡ്യയുടെ നവീകരണം, ഇൻഡ്യൻ ജനതയുടെ പുരോഗതി പല പതിററാണ്ടുകാലം പുറകോട്ടടിച്ച സംഭവമായിരുന്നു അത്.

അങ്ങിനെ നോക്കുമ്പോൾ നിരവധി സംഭവപരമ്പരകൾ അതിന്റെ ഏററക്കുറച്ചിലുകളോടുകൂടി എടുത്തുകാട്ടുവാനാകും. ഞാനിവിടെ ഉദ്ദേശിക്കുന്നത് ഈ ചരിത്രസത്യങ്ങൾ ഇൻഡ്യയുടെ സാംസ്കാരികഉദ്ഗ്രഥനത്തെ എത്രമാത്രം അലങ്കോലപ്പെടുത്തി എന്ന് എടുത്തുപറയുവാനാണ്. വെറുതേ 'നാനാത്വത്തിൽ ഏകത്വം' എന്ന ആകർഷകമായ മുദ്രാവാക്യംമാത്രം മുഴക്കിക്കൊണ്ട്, ഹുമയൂൺകബീറിനെപ്പോലെ ഇൻഡ്യൻ സാംസ്കാരികചരിത്രത്തിന് ആമുഖമെഴുതുന്നത് വസ്തുനിഷ്ഠമായിരിക്കുകയില്ല.

## അദ്ധ്യായം രണ്ട്

## ആര്യബൌദ്ധ സംഘട്ടനം

ഇൻഡ്യൻമതത്തിന്റേയും സംസ്കാരത്തിന്റേയും ആണിക്കല്ലായി അവകാശപ്പെടുന്ന സവിശേഷത, അവയിൽ എല്ലാംതന്നെ ഉൾക്കൊണ്ടിട്ടുണ്ട് എന്നതാണ്. "അവിശ്വാസി മുതൽ അന്ധവിശ്വാസിവരെ, അദ്വൈതി മുതൽ ദുർമന്ത്രവാദിവരെ. സർവ്വജ്ഞ ശിരസ്സ് ഹോമിച്ച് സ്വർഗ്ഗം പ്രാപിക്കുവാനാഗ്രഹിക്കുന്ന കാപാലികൻ മുതൽ അയാളുടെ അഭീഷ്ടസിദ്ധിക്കായി സ്വന്തം ശിരസ്സ് സൗമനസ്യപൂർവ്വം ദാനംചെയ്യുന്ന ശ്രീശങ്കരൻവരെ ആർക്കും അതിൽ അഭയംനേടാം. ദർശനങ്ങളുടെ വിപരീതധ്രുവങ്ങൾ ഏകകാലത്ത് അതിൽ പ്രതിബിംബിക്കുന്നു."[1] ശാസ്ത്രങ്ങളുടെ അത്ഭുതകരമായ നേട്ടങ്ങളെ അയവിറക്കുമ്പോഴും, ദാർശനികങ്ങളായ വിജ്ഞാനശാഖകളെ എണ്ണിയെണ്ണി പറയുമ്പോഴും ഇൻഡ്യൻ യാഥാസ്ഥിതികത്വത്തിനു ഒററ ആശ്വാസമേയുള്ളൂ. ഈ പറയുന്നവയൊക്കെ പുത്തരിയല്ലെന്നും, വൈദികസാഹിത്യത്തിന്റെ പഴയ ഏടുകൾ പരതിനോക്കിയാൽ അനായാസം അവ കാണാൻ സാദ്ധ്യമാകുമെന്നും. യുറേനിയം എന്ന വിപൽകരമായ ലോഹധാതുവിനാൽ ഉന്നയിക്കപ്പെടുന്ന വെല്ലുവിളിക്ക് തക്കതായ മറുപടി ഉപനിഷത്തുകളിലുണ്ടെന്നുള്ള രഹസ്യം, സാർവ്വദേശീയ ജിയോളജിക്കൽ കോൺഗ്രസ്സിന്റെ 22-ാംസമ്മേളനം ഉൽഘാടനംചെയ്യുകൊ

1. കൈനിക്കര പത്മനാഭപിള്ള—കേരളകൗമുദി 13-12-64.

ണ്ടു് ചെയ്ത പ്രസംഗത്തിൽ ആദ്ധ്യാത്മജ്ഞാനനിരതനായ രാഷ്ട്രപതി ഡോക്ടർ രാധാകൃഷ്ണൻ പ്രഖ്യാപനംചെയ്തു. "ഇന്നു് മനുഷ്യന്റെ മുമ്പിൽ രണ്ടേരണ്ടു മാർഗ്ഗങ്ങൾ മാത്രമേയുള്ളു. അതിലൊന്നു്, ആണവായുധങ്ങൾ സ്വരുക്കൂട്ടി സ്വയം നശിച്ചൊടുങ്ങുക എന്നതാണു്. മറ്റേതു് ആണവ എനർജി സമാധാനാവശ്യത്തിനുപയോഗിച്ചു് മനുഷ്യജീവിതത്തെ കൂടുതൽ സമ്പുഷ്ടമാക്കുകയെന്നതും. ഭൂഗർഭത്തിലെ നിക്ഷേപങ്ങളെക്കുറിച്ചുള്ള പഠനത്തിന്റെ അടിസ്ഥാനത്തിൽ ചരിത്രാതീതയുഗത്തെക്കുറിച്ചുള്ള ചിന്തകൾക്കു് അല്പനേരം ഒരു വിരാമമിടാനും, ഭൂമിയുടെ പരിണാമവികാസങ്ങളെക്കുറിച്ചു് ബി. സി. 8-ാംനൂറ്റാണ്ടിൽ രചിക്കപ്പെട്ട ഒരുപനിഷത്തിൽ ഇക്കാര്യത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളതു മനനംചെയ്യുവാനും, ലോകത്തിന്റെ നാനാഭാഗത്തുനിന്നും വന്ന ഭൂഗർഭശാസ്ത്രജ്ഞന്മാരോടു് രാഷ്ട്രപതി ഉപദേശിച്ചു. ഏകകോശജീവവസ്തുക്കളിൽനിന്നും പരിണമിച്ചു് മനുഷ്യൻവരെയുള്ള ജീവസങ്കീർണ്ണതകളുണ്ടായി എന്നു്, അവർ ഭൂഗർഭശിലകളിലും ഭൂഗർഭത്തിൽ കണ്ട നഷ്ടശിഷ്ടങ്ങളിലും വെച്ചു് പഠിച്ചു കണ്ടുപിടിച്ച സത്യം ഉപനിഷത്തുകളിൽ പറഞ്ഞിട്ടുണ്ടു്"[2] എന്നു് അദ്ദേഹം ശാസ്ത്രജ്ഞരെ അറിയിച്ചു. ഖണ്ഡാന്തരബാണങ്ങളെപ്പറ്റിയെന്നല്ല, മാരകങ്ങളായ ഏതൊരായുധത്തെപ്പറ്റിയും നമുക്കു് പറയാൻ കഴിയുന്നകാര്യം, അവയൊക്കെ പ്രാചീനകാലംമുതൽ ഇൻഡ്യയിൽ പ്രാവർത്തികമായിരുന്നു എന്നതാണു്. ആഗ്നേയാസ്ത്രങ്ങളും,പുഷ്പകവിമാനങ്ങളും നമുക്കുണ്ടായിരുന്നെന്നും, കൊളംബസ്സോ അമേരിഗോവിസ്പുച്ചിയോ പുതിയ ലോകം കാണുന്നതിനുമുമ്പു് നാം അവിടെ കൊടികുത്തി ആധിപത്യം നടത്തുകയായിരുന്നുവെന്നും ഒട്ടും മടിയില്ലാതെ ഉദ്ധരണികളോടുകൂടി പറയുവാനൊക്കും.

2. പി. ററി. ഐ.—Hindu 15-12-1964.

ചിന്തയുടെ അന്തരീക്ഷത്തിലും നമുക്ക് നിലനില്പിനുള്ള ന്യായവാദങ്ങളുണ്ട്. ഈ ചേതോവികാരംതന്നെയാണ് വൈദിക ബൌദ്ധ സംഘട്ടനങ്ങളുടെ ദീർഘചരിത്രം എഴുതുന്ന ഏതൊരാൾക്കും ദുഷ്കരമായി നേരിടേണ്ടതായിത്തീരുന്നദുർഘടാവസ്ഥ. കാരണം, ഇൻഡ്യൻതാന്ത്രികന്മാരും പണ്ഡിതന്മാരും ഏകകണ്ഠമായി പ്രസ്താവിക്കും, ബുദ്ധമതം ഹൈന്ദവമതത്തിന്റെ ഒരു ഭാഗം മാത്രമാണെന്നും, രണ്ടിനേയും വേർതിരിക്കുവാനുള്ള ഉദ്യമം ഉപരിപ്ലവമാണെന്നും. അവരുടെയൊക്കെ വാദഗതികളിൽ ബുദ്ധൻ വിഷ്ണുവിന്റെ അവതാരങ്ങളിൽ ഒന്നാണ്. അപ്പോൾ ഇരുപ്പയായ അവതാരങ്ങൾകൊണ്ട് പരിപൂതമാക്കപ്പെട്ട ഹൈന്ദവമതവും സംസ്കാരവും സംഭവപരമ്പരകളുടെ ഗതിവിഗതികൾ പലതും കടന്നെങ്കിലും ഏകമായിത്തന്നെ നിലകൊള്ളുന്നു. ഈ വിചാരഗതിയും തദനുസൃതമായ നിഗമനങ്ങളും ഉൽസുകനായ ഒരു വിദ്യാർത്ഥിയെ കൊണ്ടെത്തിക്കുന്നതു് ശുഷ്കവും വിരസവുമായ ഒരു പതനത്തിലാണ്. തൻമൂലം വളരെ മനഃപ്രയാസവും ഭഗീരഥപ്രയത്നവും മുതൽമുടക്കായി കരുതിയിട്ടുവേണം ഈ അദ്ധ്യായത്തിലേക്കു കടന്നുചെല്ലുവാൻ.

എന്തെല്ലാം ന്യായവാദങ്ങൾ ഉന്നയിച്ചാലും നിലവിലുണ്ടായിരുന്ന ചട്ടങ്ങളെ മാററുവാൻ നിരവധി യുഗങ്ങളുടെ പ്രയത്നങ്ങളിലൂടെ പ്രതിഫലിപ്പിച്ച ആശയത്തിന്റെ സാക്ഷാൽകാരമായിരുന്നു ബൌദ്ധവിപ്ലവം. വൈദികമതവും ബുദ്ധമതവും (അതു മതമായിരുന്നില്ല) രണ്ടും രണ്ടായിരുന്നു. ഒന്ന് മറെറതിനെ പരിച്ഛേദം ചെയ്യുവാൻവേണ്ടി ഉണ്ടായതാണ്. ചരിത്രകാരന്മാരിൽ അധികംപേരും പ്രസ്താവിക്കുംപോലെ, പെട്ടെന്നൊരുദിവസം കോസലത്തിൽനിന്നും ഒരിടപ്രഭുവിന്റെ മകൻ ഓടിപ്പോയി ബോധിവൃക്ഷച്ചുവട്ടിലിരുന്ന് ധ്യാനിച്ചതിന്റെ ഫലമായി വെളിച്ചംപരന്നതല്ല. സാരനാഥിലെ ജനങ്ങൾക്ക് അതിശയകരമായ

ആശയവുമായി 36 തികഞ്ഞിട്ടില്ലാത്ത ഒരു ഭിക്ഷു ഒരു സുപ്രഭാതത്തിൽ പ്രഘോഷണംചെയ്തതുമല്ല അതു്. ഇൻഡ്യൻ സമൂഹത്തിന്റേയും ബുദ്ധിയുടേയും ഈറ്ററില്ലത്തിൽ പേറ്റുനോവെടുത്തുകൊണ്ടുനിന്ന അഭിലാഷങ്ങളുടെ—ആഗ്രഹങ്ങളുടെ—അവസാനമറ്റ സന്ധിയില്ലാത്ത സമരമായിരുന്നു അതു്. നൂറ്റാണ്ടുകൾതന്നെ, പിടിച്ചുനിന്ന ആ വേദനയുംപേറി, ഈ നാട്ടിലുടനീളം കാഷായവസ്ത്രധാരികൾ അങ്ങിങ്ങായി, ഈ സ്വതന്ത്രസുന്ദരമായ സമൂഹത്തെ സ്വപ്നം കണ്ടുകൊണ്ടു്—സാക്ഷാല്ക്കരിക്കപ്പെടാനാവാത്ത ദിവ്യമായ ഈ വിപ്ലവത്തിന്റെ തീപ്പൊരി പാറിച്ചുകൊണ്ടു്—അസ്തമിച്ചുപോയിട്ടുണ്ടു്. വെളിച്ചത്തിന്റെ ആ നാളം ജാജ്ജ്വല്യമാനമാക്കിയതു് ഗൗതമനായിരുന്നു എന്നൊരു വ്യത്യാസമേയുള്ളു.

പുരാണേതിഹാസങ്ങളുടെ കാലത്തുതന്നെ ജാതി രൂക്ഷമായിത്തീർന്നിരുന്നു. ബ്രാഹ്മണർ എല്ലാ തുറകളിലും അധിപതികളായിരുന്നു, കാണപ്പെട്ട ദൈവങ്ങളായിരുന്നു. ബ്രാഹ്മണനെ എതിർക്കുകയെന്നതു് ദൈവത്തെ എതിർക്കുന്നതിനു സമമായി കണക്കാക്കിയിരുന്നു. ഒരുദ്ധരണി കുറിക്കാം: "ലോകം മുഴുവൻ ഈശ്വരന്റെ ആധിപത്യത്തിൽ കഴിയുന്നു. ദൈവമാകട്ടെ, മാന്ത്രികശക്തിക്കു വിധേയവും. ഈ മാന്ത്രികശക്തി ബ്രാഹ്മണനു സ്വായത്തവുമാണു്. അതുകൊണ്ടു് ബ്രാഹ്മണൻ നമ്മുടെ ദൈവംതന്നെ."[3] ഈ മനുസ്മൃതി അന്ധരായ ജനങ്ങൾ അപ്പാടെ വിശ്വസിച്ചനുസരിച്ചു. അതുപോലെതന്നെ വസിഷ്ഠനെന്ന ബ്രാഹ്മണശ്രേഷ്ഠന്റേയും വിശ്വാമിത്രനെന്ന രാജർഷിയുടേയും ദീർഘമായ സമരകഥ ഉൾക്കൊള്ളുന്ന ആശയം മനസ്സിരുത്തി ഗ്രഹിച്ചാൽ

3. Manu-quoted by P. Thomas—Hindu Religion, Customs & Manners P. 12.

ജാതിസമ്പ്രദായം എത്രമാത്രം രൂക്ഷമായിരുന്നു ഇതിലൂടെ എന്നു കാണുവാൻ പ്രയാസമില്ല. ഇതിനോടനുബന്ധമായിത്തന്നെ ആചാരങ്ങളുടെ ദുർഘടമായ അനുഷ്ഠാനങ്ങളും അവരുടെ ശക്തിയെ കൂടുതൽ വർദ്ധിപ്പിച്ചു. യാഗങ്ങൾക്കും, പൂജകൾക്കും, മന്ത്രങ്ങൾക്കും, ഹോമങ്ങൾക്കും എല്ലാം സാദ്ധ്യമാകുമെന്ന് വരുത്തിത്തീർത്ത വൈദികമതം, ആത്മീയമായും, സാമൂഹികമായും അസംതൃപ്തി ഉടനീളം വിതച്ചുകയായിരുന്നു. ഓരോ യാഗത്തിനും ആവശ്യമായിരുന്ന ബലി, നിരുപദ്രവികളായ ആയിരമായിരം മൃഗങ്ങളുടെ ആഹുതിക്കവസരംകൊടുത്തു. ധർമ്മാനന്ദകോസാംബി, 'ഭഗവാൻ ബുദ്ധൻ' എന്ന പുസ്തകത്തിൽ നിരവധി ഉദാഹരണങ്ങൾ നിരത്തുന്നുണ്ട്. "ബുദ്ധഭഗവാൻ ശ്രാവസ്തിയിൽ പാർത്തിരുന്നകാലത്ത് 'പ്രസേനജിത്' എന്ന കോസല രാജാവ് ഒരു മഹായജ്ഞം ആരംഭിച്ചു. അതിൽ അഞ്ഞൂറു കാളക്കുട്ടിയും അഞ്ഞൂറ് പശുക്കുട്ടിയും അഞ്ഞൂറ് കോലാടും ബലിക്കായി യൂപത്തിൽ ബന്ധിക്കപ്പെട്ടിരുന്നു."[4] ഇതുപോലെ നിത്യേനയെന്നോണം നടത്തിയിരുന്ന മൃഗബലി മനുഷ്യസ്നേഹികളുടെ മനം നോവിച്ചു.

കൂട്ടത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ: ഇക്കാലമത്രയും ബ്രാഹ്മണന്മാർ സസ്യഭുക്കുകളല്ലായിരുന്നു. യാഗത്തിലർപ്പിക്കുന്ന ഈ മൃഗങ്ങളുടെ മാംസം ഇവർ പങ്കിട്ട് ഭക്ഷിക്കുകയാണ് ചെയ്തിരുന്നത്; എത്രവേണമെങ്കിലും ഇതുസംബന്ധമായ തെളിവുകൾ നൽകുവാൻ പ്രയാസമില്ല. പക്ഷേ ഇവിടെ അതല്ലല്ലോ വിഷയം. ഈ മൃഗബലിയും അതഴിച്ചുവിട്ട വേദനാജനകമായ ഹൃദയവ്യഥയും ചിന്തിക്കുന്ന എല്ലാ നല്ല ആളുകളേയും വ്യാകുലപ്പെടുത്തി. നാഗമയ്യയുടെ 'ട്രാവൻകൂർ സ്റ്റേറ്റ് മാനുവലിൽ' തിരുവിതാംകൂർ

4. ധർമ്മാനന്ദകോസാംബി—ഭഗവാൻ ബുദ്ധൻ P. 338.

രാജാക്കന്മാർ നടത്തിയിരുന്ന മുറജപങ്ങൾക്ക് ചിലവായ കണക്കുകൾ ഉദ്ധരിക്കുന്നുണ്ട്. "കൊല്ലവർഷം 1081-ലെ മുറജപത്തിന് 40 ലക്ഷം രൂപാ ചിലവ് കണക്കാക്കിയിരിക്കുന്നു. ഇവയെല്ലാംപുറമേ തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽമാത്രം 1500-ൽ കുറയാത്ത ബ്രാഹ്മണർക്ക് ദൈനംദിനം രണ്ടുനേരം പതിവായി ഭക്ഷണം നല്കിവന്നു. ഈ ഭക്ഷണം കൊടുപ്പ് നിർവ്വഹിക്കുന്നതിലേയ്ക്ക് ഒരു രണ്ടാംക്ലാസ്സ് തഹസിൽദാരുടെകീഴിൽ 103 അംഗങ്ങൾ ഉൾക്കൊണ്ട ഒരു സ്ഥിരം സ്ഥാപനത്തെ നിയമിച്ചിരുന്നു." ഈ ചെറിയ രാജ്യത്ത് ഇത്രകണ്ട് ചിലവഴിച്ചിരുന്നതിന്റെ മാനദണ്ഡംവെച്ച് ഇന്ത്യയിലുടനീളം എത്രമാത്രം ധനം ബ്രാഹ്മണപൌരോഹിത്യം ദുർവ്യയം ചെയ്യിച്ചിരുന്നു എന്നു കണക്കാക്കാം. അപ്പോൾ വൈദികമതം കൊടികുത്തി വാണിരുന്ന ബുദ്ധനുമുമ്പുള്ള കാലഘട്ടങ്ങളിൽ വന്നിരുന്ന പാഴ്ച്ചിലവും രക്താഹുതിയും അനുമാനസിദ്ധമാണല്ലോ.

ഇതിനെക്കാൾ ചിന്തിക്കുന്നവന്റെ മനസ്സിനെ വേദനിപ്പിച്ചിരുന്ന പരിഹാസ്യമായ സംഭവമാണ് സാമൂഹിക അസമത്വംമൂലം സൃഷ്ടിച്ചത്. വൈശ്യർ തുടങ്ങി കീഴ്പ്പോട്ടുള്ളവരെല്ലാംതന്നെ ബ്രാഹ്മണന്റേയും ക്ഷത്രിയന്റേയും ഇഷ്ടാനുസരണം രക്ഷയും ശിക്ഷയും നൽകാവുന്ന മനുഷ്യമൃഗങ്ങൾ മാത്രമായിരുന്നു. എല്ലാ യാതനകളും വൈശ്യശൂദ്രാദികളുടെ മേലാണ് നിപതിച്ചത്. ഈ മർദ്ദന സംവിധാനങ്ങൾക്ക് ന്യായീകരണങ്ങൾ നൽകുന്ന നിയമസംഹിതകൾ സൃഷ്ടിച്ച ഈ നാട്, ബുദ്ധിരാക്ഷസന്മാരുടെ കുതന്ത്രകൗശല്യത്തിന്റെ പ്രതീകമായി നില്ക്കും. യാഗങ്ങൾ കാണാനോ വേദങ്ങൾ കേൾക്കാനോ ശൂദ്രൻ അർഹനായിരുന്നില്ല. യാദൃച്ഛികമായി വേദോച്ചാരണം

കേൾക്കേണ്ടിവരുന്ന ശൂദ്രൻ തന്റെ ശ്രവണേന്ദ്രിയങ്ങളിൽ ഈയം ഉരുക്കി ഒഴിച്ചു പാപമോചനം നേടുവാൻ സന്നദ്ധത കാണിച്ചിരുന്നു. അവന്റെ വിശ്വാസം അവനെ രക്ഷിച്ചിരുന്നുവോ എന്തോ? "ശൂദ്രൻ വേദോച്ചാരണംചെയ്താൽ അവന്റെ നാവ് മുറിച്ചുകളയണം." ഒരു ബ്രാഹ്മണൻ ശൂദ്രനെ കൊന്നാൽ കൊടുത്തിരുന്ന ശിക്ഷ ഇന്ന് ഒരു പക്ഷേ വിചിത്രമായി തോന്നിയേക്കാം. തന്റെ ദൈവദത്തമായ കൈകൾ തൊട്ടുകൂടാത്ത ശൂദ്രനെ കൊല്ലുവാൻവേണ്ടി ഉപയോഗപ്പെടുത്തി അശുദ്ധമാക്കിയതിന് ശിക്ഷയായി ഒരു പുണ്യാഹത്തിന്റെ ആവശ്യം മാത്രമേയുണ്ടായിരുന്നുള്ളു. നേരെമറിച്ച് ശൂദ്രൻ ഒരു ബ്രാഹ്മണനെ കൊന്നാൽ കുറേശ്ശെ കുറേശ്ശെയായി, മരിയാമരി മരിപ്പിച്ചു കൊല്ലണമെന്നാണ് ശാസന. "അവൻ ബ്രാഹ്മണനെ ശകാരിച്ചാൽ നാവ് പിഴുതുകളയണം, ദേഹോപദ്രവമേല്പിച്ചാൽ കൊല്ലുകയുംവേണം" ഇങ്ങനെ നീതിയോ, നിയമമോ, മര്യാദയോ, ആചാരങ്ങളോ ഒന്നുംതന്നെ വൈശ്യൻ തുടങ്ങി കീഴ്പോട്ടുള്ള ഇൻഡ്യയിലെ ബഹുഭൂരിപക്ഷത്തിനു നിഷിദ്ധമായിരുന്നു.

ബ്രാഹ്മണന്റെ മദ്ധ്യസ്ഥതയോടുകൂടിയല്ലാതെ പ്രാർത്ഥനകൾ നടത്തുവാനോ, ദൈവത്തിന്റെ സമക്ഷത്തിങ്കൽ സങ്കടങ്ങൾ ഉണർത്തുവാനോ ആർക്കും അവകാശം ഉണ്ടായിരുന്നില്ല. ചുരുക്കത്തിൽ ആത്മീയനിർവൃതിക്ക് ബ്രാഹ്മണസേവയിൽ കവിഞ്ഞ് മറ്റൊരുപാധിയുണ്ടായിരുന്നില്ല. നിർവ്വാണത്തിന്റെയും പരലോകത്തിന്റെയും താക്കോൽക്കൂട്ടം ബ്രാഹ്മണപൗരോഹിത്യം കൈയടക്കിവച്ചു.

ഈ വ്യവസ്ഥിതിക്ക് അറുതിവരുത്തുവാൻ അനവധി ആളുകൾ ബീജാവാപം ചെയ്തിരുന്ന വിപ്ലവത്തിന്റെ വിത്ത് വളർന്നു പുഷ്പിച്ചതാണ് ബുദ്ധന്റെ കാലം.

ഭാരതത്തിന്റെ ഹൃദയത്തുടിപ്പ് ഉൾക്കൊണ്ടുകൊണ്ട് കാലത്തിന്റെ നാഡിമിടിപ്പ് മനസ്സിലാക്കിക്കൊണ്ട്—കോടാനുകോടി മനുഷ്യരുടെ തീവ്രവികാരങ്ങളുടെ ആവേശം ഉൾക്കൊണ്ടുകൊണ്ട്. ഇങ്ങിനെ വിപ്ലവാത്മകമായ മാററം വരുത്തിയ ബുദ്ധൻ ചരിത്രത്തിലെ ഒരു വലിയ സംഭവമാണ്. ബുദ്ധവിപ്ലവമാകട്ടെ അറിയപ്പെട്ടതിൽ ഏററവും പ്രാചീനമായ പ്രസ്ഥാനവും. വൈദികമതത്തേയും പൗരോഹിത്യത്തേയും പാടെ നിഷേധിച്ചുകൊണ്ട് നവീനമായ ആശയം പ്രചരിപ്പിച്ച ബുദ്ധൻ ഒരു സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുകയായിരുന്നു. മതമെന്നതിനേക്കാൾ മനുഷ്യനെന്ന പ്രതിഭാസത്തിനു പ്രാധാന്യംകൊടുത്ത ബുദ്ധൻ ലോകം കണ്ടതിൽവച്ച് ഏററവും പരിപൂർണ്ണനായ മനുഷ്യനായിരുന്നു; മനുഷ്യത്വത്തേയും മനുഷ്യമഹിമാവിനേയും മാനിച്ച മഹാനായിരുന്നു; അല്ലാതെ ദൈവമായിരുന്നില്ല; അവതാരവുമായിരുന്നില്ല.

പക്ഷേ ബൗദ്ധസിദ്ധാന്തങ്ങളെ വികലപ്പെടുത്തണമെന്ന് മനഃപൂർവ്വം ഉദ്ദേശിച്ചിരുന്ന ബുദ്ധിരാക്ഷസന്മാർ കെട്ടിച്ചമച്ച കടങ്കഥകളാണിതൊക്കെ. സാരനാഥിൽ തനിക്കുകിട്ടിയ ശ്രോതാക്കളോട് ഗൗതമൻ ആദ്യം പ്രഖ്യാപിച്ചതിതാണ്: "വെറുപ്പ് വെറുപ്പുകൊണ്ടവസാനിപ്പിക്കുവാൻ ഒക്കുകില്ല. വിരോധം സ്നേഹംകൊണ്ടുമാത്രമേ മാററാനൊക്കൂ." അതുവരെ കേട്ടിട്ടില്ലാത്ത വിശ്വസ്നേഹത്തിന്റെ ആ സന്ദേശം വിസ്മയത്തോടുകൂടി തലയാട്ടി ശ്രവിച്ചുനിന്നവരോട് ആ മുനിവര്യൻ പ്രതിവചിച്ചു: "നാടായനാടൊക്കെ ചെന്ന് പറയൂ! എല്ലാ മനുഷ്യരും സമന്മാരാണെന്ന്." ഈ സമത്വത്തിന്റെയും സ്നേഹത്തിന്റെയും സന്ദേശം മനുഷ്യനെ മനുഷ്യനായി കാണുവാനും മനുഷ്യവികാരങ്ങളെ മാനിക്കുവാനുമുള്ള ആവേശം അക

രിപ്പിച്ച ബുദ്ധൻ വലിയ ഒരു മാററത്തിൻെറ കാഹളം വിളിക്കുകയായിരുന്നു. അതു് ഫലവത്തായപ്പോൾ മാന്ത്രികളുമ്പാച്ചികാട്ടി മാസ്മരികത്വം നടിച്ചിരുന്ന വൈദികപൗരോഹിത്യം തകർന്നടിഞ്ഞു. പുതിയ ഒരു സംസ്കാരത്തിൻെറ നീരുറവു് അഭംഗുരം പ്രവഹിക്കുവാൻതുടങ്ങി. ഈ ഒഴുക്കിനെ ചിറകെട്ടിനിർത്തുവാൻ വൈദികസംസ്കാരത്തിനു് അസാദ്ധ്യമായിരുന്നു. അങ്ങിനെ ഭിന്നങ്ങളായ രണ്ടു സംസ്കാരങ്ങളുടെ തുടക്കംകുറിച്ച ഈ സംഭവം സാംസ്കാരിക ചരിത്രത്തിൽ അവിരാമം, അഭംഗുരം നിലനിന്നുവന്നു. തുടർന്നു നടന്ന കഥകൾ ഈ വ്യത്യസ്ത സംസ്കാരങ്ങളുടെ ആധിപത്യത്തിനുവേണ്ടിയുള്ള ഘോരമായ പോരാട്ടങ്ങളുടേതായിരുന്നു.

“വൈഷ്ണവ മതക്കാരും, ശൈവ മതക്കാരും വളരെ വൈദഗ്ദ്ധ്യത്തോടുകൂടി സ്നേഹഭാവേന ബുദ്ധമതത്തിൽ കടന്നു് അതിനെ ആലിംഗനം ചെയ്യുകയും, അതിൻെറ ജീവശക്തിയെ ആകർഷിച്ചു വലിച്ചെടുക്കുകയുമാണു്, ഇൻഡ്യയിൽ ഒട്ടധികം സ്ഥലങ്ങളിൽ നടത്തിയിട്ടുള്ളതു് എന്ന കാര്യത്തിൽ ഞാൻ സർവ്വാത്മനാ വിശ്വസിക്കുന്നു.”[5] ബോധപൂർവ്വം ഈ വൈദികതന്ത്രം പ്രവർത്തിച്ചതിൻെറ ഫലമായി ബുദ്ധമതത്തിനു് അതിൻെറ എല്ലാ തത്വങ്ങളെയും ആഹുതി ചെയ്യേണ്ടതായിവന്നു. ബുദ്ധമതം ഒരു ജനകീയ പ്രസ്ഥാനമായി വളർന്നു് വികസിക്കുന്നതു കണ്ട ബ്രാഹ്മണ മേധാവിത്വം, അവയുടെ അണികളിൽ കടന്നുകൂടി, കൃത്രിമ സ്നേഹം ഭാവിച്ചു്, ഇതിൻെറ നേതാരമ്മന്യന്മാരും, പ്രമാണികളുമായിത്തീർന്നു. കനിഷ്കൻെറയും ഹർഷൻെറയും കാലങ്ങളിൽ ഈ പ്രസ്ഥാനം തീർത്തും ഇൻഡ്യൻ ബ്രാഹ്മണ പൗരോഹിത്യം കൈയ്യടക്കി, ബൗദ്ധതത്വങ്ങൾക്കും ആചാര

5. Monier Williams—Buddhism P. 170

ക്രമങ്ങൾക്കും പുതിയ വ്യാഖ്യാനങ്ങൾ നൽകി. ഒരൊത്തുതീർപ്പ് എന്നനിലയ്ക്ക് ബുദ്ധസന്ദേശത്തിന്റെ കാതലായ അഹിംസയെ അംഗീകരിക്കുകയും, മത്സ്യമാംസാദികൾ ഉപേക്ഷിക്കുകയും, ബുദ്ധനെത്തന്നെ വിഷ്ണുവിന്റെ അവതാരമായി ഗണിക്കുകയും ചെയ്യുന്നതോടുകൂടി, വൈദിക പ്രതിവിപ്ലവം വിജയക്കൊടിനാട്ടി. ക്രിസ്റ്റഫർ കാഡ്‌വെൽ 'Studies in a Dying Culture' എന്ന പുസ്തകത്തിൽ ബെർണ്ണാഡ് ഷായെക്കുറിച്ച് ഇങ്ങിനെ രേഖപ്പെടുത്തിയിട്ടുണ്ട്: "ഷാ ഒരു സസ്യഭുക്കാണ്, അങ്ങിനെയാകുന്നതിൽ യാതൊരു നഷ്ടവുമില്ലാത്തതുകൊണ്ട്."6 ഇതേ സ്ഥിതിതന്നെയാണ് ബ്രാഹ്മണ പൌരോഹിത്യവും അംഗീകരിച്ചത്. നഷ്ടപ്പെടാൻ ഒന്നുമില്ലായിരുന്നു, സസ്യഭുക്കുകളാകുന്നതുകൊണ്ടവർക്ക്. നേടാൻ അതേസമയം ഒത്തിരിയും. എന്തെല്ലാം പ്രമാണങ്ങളായ ഘടകങ്ങളാണോ ബൌദ്ധവിപ്ലവത്തിന് സഹായകമായി നിന്നത് അവയെല്ലാംതന്നെ ബുദ്ധമതത്തെ തകർക്കുവാനും പ്രതിയോഗികൾ പ്രയോഗിച്ചു.

ബുദ്ധവിഹാരങ്ങളെയെല്ലാം അമ്പലങ്ങളാക്കി മാററി. "കേരളമുൾപ്പെടെ ഭാരതത്തിലെങ്ങുമുള്ള അനേകായിരം ബുദ്ധവിഹാരങ്ങൾ നശിപ്പിക്കപ്പെടുകയും, അവയിൽ ഭൂരിപക്ഷവും ഇന്നു കാണുന്ന വിധത്തിലുള്ള ബ്രാഹ്മണ നിയന്ത്രിതങ്ങളായ ആരാധനാക്രമത്തോടുകൂടിയ ക്ഷേത്രങ്ങളായി മാററപ്പെടുകയും ചെയ്തിട്ടുണ്ടെന്നുള്ള കാര്യം ചരിത്രകാരന്മാർക്കിടയിൽ പൊതുവേ സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്."7 "വേദങ്ങൾ യാതൊരു ക്ഷേത്രത്തെപ്പററിയും പറഞ്ഞുകാണുന്നില്ല. ആരാധന വെറും വീട്ടുകാര്യമായി മാത്രമേ ആര്യന്മാർ കരു-

6. Christopher bedwell—Studies in a Dying Culture P. 12.

7. തിരുവങ്ങാട്ട് കൃഷ്ണക്കുറുപ്പ്—കേരളചരിത്രം പരശുരാമനിലൂടെ, P. 37.

തീയിരുന്നുള്ളൂ."[8] "ക്ഷേത്രാരാധനക്രമം ബൌദ്ധവിപ്ലവങ്ങൾക്കു മുൻപ് ഹിന്ദുമതത്തിന്റെ ഒരു ഭാഗമായിരുന്നില്ല."[9] ബുദ്ധമതത്തിന്റെ സംഘശക്തിയും പ്രചാരവും മനസ്സിലാക്കിയ വൈദികർ അതേ രീതിയിലുള്ള ഉത്സവങ്ങളും, അമ്പലങ്ങളും, സംഘങ്ങളും, മഠങ്ങളും സ്ഥാപിച്ച് ജനങ്ങളെ ഇതിലേക്കാകർഷിച്ചു. പോരെങ്കിൽ അമ്പലങ്ങളിൽ ബൌദ്ധപ്രതിമകളും ആരാധിക്കപ്പെട്ടു. ജനകീയ വികാരത്തെ മാനിക്കുന്നു എന്ന ഭാവേന നടത്തിയ ആത്മവഞ്ചനാപരമായ ഒരു കൊടും ക്രൂരതയായിരുന്നു ഇത്. "ദൈവമല്ല, മനുഷ്യൻതന്നെയാണ് അവന്റെ വിധിദാതാവ്." "പ്രവൃത്തിയുടെ ഫലമാണ് എല്ലാംതന്നെ; ഒരു പരാശക്തിയും അതിന്റെ പിന്നിലില്ല." ഇങ്ങനെ ധീരമായി യുക്തിവാദം നടത്തിയ ആ വിപ്ലവകാരി, അമ്പലങ്ങളുടെ മതിൽക്കെട്ടിനകത്ത് ഒതുങ്ങി വീർപ്പുമുട്ടിപ്പോയി. "ബുദ്ധമതസ്ഥാപനങ്ങളെല്ലാം നശിപ്പിക്കപ്പെട്ടശേഷം ആ സ്ഥാനങ്ങളിൽ അനേകം ക്ഷേത്രങ്ങൾ പണിയിക്കപ്പെട്ടു."[10] "ബുദ്ധമത ഉത്സവങ്ങളേയും തീർത്ഥയാത്രകളേയും ബൌദ്ധന്മാരുടെ പരസ്യാരാധനക്രമത്തേയും പിൻതുടർന്നുവന്ന ഇൻഡ്യയിലെ കോടിക്കണക്കിനുള്ള ജനതയെ വഴിമാറ്റി, തങ്ങളുടെ പക്ഷത്തിൽ കൊണ്ടുവരുന്നതിലേയ്ക്ക്, അതുപോലെതന്നെയുള്ള ഉത്സവങ്ങളേയും തീർത്ഥയാത്രകളേയും പരസ്യാരാധനക്രമത്തേയും രൂപാന്തരപ്പെടുത്തി തുടർന്നുവരേണ്ടത് ബ്രാഹ്മണരുടേയും ഭരണാധികാരികളുടേയും ഒരാവശ്യമായിരുന്നു."[11] ജീവിക്കുന്ന ചരിത്രകാരന്മാരിൽ പ്രമുഖനായ ആർനോൾഡ് ടോയൻബിയുടെ പ്രസിദ്ധമായ ഒരു

---

8. Rigveda (Trans) Introduction. Prof. Wilson.
9. Sahitya Panjananan P. K. Narayana Pillai–Travancore Temple Entry Report.
10. R. C. Dutt—History of Civilisation of Ancient India P. 221.
11. Ibid—P. 154.

സിദ്ധാന്തമുണ്ട്. 'വെല്ലുവിളിയും പ്രത്യുൽഘാതവും' (Challange and Response theory) എന്നതാണത്. ഒരു സംസ്കാരത്തിന്റെ സ്വാധീനതയെയോ, പരിഷ്കാരത്തിന്റെ അധിനിവേശത്തെയോ, ബോധപൂർവ്വം ചെറുത്തുനിന്ന് സ്വന്തം വ്യക്തിത്വത്തെ നിലനിർത്തുവാനായാസപ്പെട്ടശേഷം, ആ പരിഷ്കാരത്തിന്റെയോ സംസ്കാരത്തിന്റെയോ സാങ്കേതികവിജ്ഞാനം കരസ്ഥമാക്കി, അതേ വിദ്യ കൊണ്ടുതന്നെ അവയെ എതിർത്തുതോല്പിക്കുകയെന്ന ഒരു സൃഷ്ടികമായ ഒരാവേശം മനുഷ്യസംസ്കാരങ്ങളുടെ ആരംഭം മുതൽ ഇന്നുവരെ നിലനില്ക്കുന്നുവെന്ന് അദ്ദേഹം പല പല ഉദാഹരണങ്ങൾ നിരത്തി സമർത്ഥിച്ചിട്ടുണ്ട്. ടോയൻബിയുടെ ചരിത്രനിഗമനങ്ങളുടെ അടിസ്ഥാനതത്വവും ഇതു തന്നെയാണ്. ധാരാളം ചരിത്രസംഭവങ്ങൾക്ക് തന്മയത്വത്തോടുകൂടി ഈ സിദ്ധാന്തം പ്രയോഗിക്കുവാനദ്ദേഹത്തിനു സാധിച്ചിട്ടുണ്ട്.

പക്ഷേ ടോയൻബിയുടെ മതത്തിന് ഒരപവാദമാണ് ബൗദ്ധവൈദിക സംഘട്ടനത്തിന്റെ കഥ. ഇവിടെ ബുദ്ധമതത്തെ എതിർത്തുനിന്നത് സ്വന്തം വ്യക്തിപ്രഭാവത്തെ നിലനിർത്തിയല്ല. എതിരിട്ട് തോല്പിക്കുവാനസാദ്ധ്യമെന്നുകണ്ട് നയതന്ത്ര വൈദഗ്ധ്യത്തോടുകൂടി ബുദ്ധസംഘത്തിന്റെ അണികളിൽ കടന്നുകൂടി അതിനെ നശിപ്പിക്കുകയാണിവിടെ ചെയ്തത്. ഏതൊരു പൊതുനിയമത്തിനും അപവാദമുള്ളതുപോലെ ചരിത്രകാരന്മാരിൽ പ്രമാണിയായ ടോയൻബിയുടെ സിദ്ധാന്തവും ഇവിടെ ചോദ്യംചെയ്യപ്പെട്ടുകിടക്കുകയാണ്.

അതേ അവസ്ഥയാണ് ബൗദ്ധസാഹിത്യത്തിനും അതിന്റെ ഭാഷയായ പാലിക്കും നേരിട്ടത്. ജാതക

ങ്ങളും ആട്ടക്കഥകളും തുടങ്ങി, ഹൈന്ദവ പുരാണേതിഹാസങ്ങളേയും ദർശനങ്ങളേയും എല്ലാംതന്നെ എതിർത്തു തോല്പിക്കുവാനൊക്കുന്ന സമ്പന്നമായ ഒരു സാഹിത്യവും തത്വശാസ്ത്രവും ബുദ്ധമതത്തിന്റെ തനതായുണ്ടായിരുന്നു. അവ എല്ലാംതന്നെ അവശേഷിക്കാത്തവിധം തിരോഭവിച്ചിട്ടുണ്ട്. ഈ വിപുലമായ സമ്പത്ത് എവിടെപ്പോയി എന്നു തിരക്കുമ്പോൾ, വൈദികബുദ്ധിജീവികൾ ചെയ്ത ദുരാലോചനയുടേയും നശീകരണത്തിന്റേയും വ്യാപ്തി മനസ്സിലാകും.

അതുപോലെതന്നെ ബൌദ്ധസങ്കൽപങ്ങൾക്കെതിരേ ബ്രാഹ്മണപൌരോഹിത്യം നടത്തിയ ക്രൂരമായ കടന്നാക്രമണമാണ് അതുമായി കണക്കാക്കിയിരിക്കുന്നവയെ നിരർത്ഥമാക്കുന്ന വ്യാഖ്യാനങ്ങൾ ഫലവത്തായി പ്രചരിപ്പിച്ചതും. ഒറ്റ ഉദാഹരണംമതി ഇതു വ്യക്തമാക്കുവാൻ. 'അഹിംസ' എന്ന പ്രയോഗം, ഹൈന്ദവർ 'ധർമ്മം'കൊണ്ടുദ്ദേശിക്കുന്നതുപോലെയും, മുസ്‌ലിംകൾ 'ഇബാദത്ത്' എന്നതുകൊണ്ട് അർത്ഥമാക്കുന്നതുപോലെയും, ക്രൈസ്തവർ 'കരുണ' എന്നതുകൊണ്ട് വിവക്ഷിക്കുന്നപോലെയും, സർവ്വരംഗങ്ങളേയും സ്പർശിക്കുന്ന സാർവ്വലൌകികമായ ഒരു പ്രയോഗമാണ്. എന്നാൽ 'അഹിംസ'യെ, ഹിംസിക്കായ്ക, കൊല്ലായ്ക എന്ന പദാർത്ഥത്തിലേയ്ക്ക് ചുരുക്കി വ്യാപകമായ അതിന്റെ അർത്ഥത്തെ ഹ്രസ്വവികലമാക്കി. എന്നാൽ 'കൊല്ലായ്ക' എന്ന ബൌദ്ധസംജ്ഞകൊണ്ട് ഉദ്ദേശിക്കുന്നതാകട്ടെ യാഗാദികൾക്കുവേണ്ടിയും മുക്തിയെ കരുതിയും നിരപരാധികളായ മൃഗങ്ങളെ കൊല്ലുന്നതിനെതിരായിട്ടുമായിരുന്നു. ഭക്ഷണത്തിനുവേണ്ടി പക്ഷിമൃഗാദികളെ കൊല്ലുന്നതിനെ ആരും എതിർത്തിരുന്നില്ല. ഇൻഡ്യൻ ജനതയുടെ പ്രധാന ഭക്ഷണമായിരുന്നു മത്സ്യമാംസാദികൾ. ജൈനനോ ബുദ്ധനോ മാംസഭക്ഷണത്തിനെതിരായി സംസാരിച്ചിരുന്നില്ലെന്നു മാ

ത്രമല്ല, ജൈനന്മാരും ബൌദ്ധന്മാരും മാംസം ഭക്ഷിച്ചിരുന്നുവെന്നതിനു് നിരവധി തെളിവുകളുണ്ടുതാനും. ഭിക്ഷ കിട്ടുന്നതൊന്നും നിരസിക്കരുതെന്ന ശാസനം ശിരസാവഹിച്ചിരുന്നവർക്കു് പ്രധാനമായും കിട്ടിയിരുന്ന ഭക്ഷണം മത്സ്യമാംസാദികളോടുകൂടിയവയായിരുന്നു. കിട്ടാവുന്ന എല്ലാ അടിസ്ഥാനപ്രമാണങ്ങളും സൂക്ഷ്മമായി പഠിച്ചതിനുശേഷം ധർമ്മാനന്ദകോസാംബി തത്സംബന്ധമായി ചേർത്തിട്ടുള്ള ഉദ്ധരണികളിൽ ചിലതു് ചേർത്തുകൊള്ളട്ടെ.

“പരിനിർവ്വാണദിവസം ബുദ്ധഭഗവാൻ ചുന്ദൻ എന്ന ലോഹകാരന്റെ ഗൃഹത്തിൽനിന്നും സൂകരമാംസം ഭക്ഷിച്ചു. ഇക്കാലത്തെ ബുദ്ധഭിക്ഷുക്കളും ഏറെക്കുറെ മാംസം ഭക്ഷിക്കുന്നുണ്ടു്.”12 “ബുദ്ധഭഗവാൻ സൂകരമാംസം ഭക്ഷിച്ചുവെന്നു് ‘അങ്ഗുത്തരനികായ’ത്തിലെ പഞ്ചകനിപാതത്തെ അടിസ്ഥാനമാക്കി പറയാവുന്നതാണു്.”13 “ഉഗ്ഗഗഹപതി പറയുന്നു: ഭഗവൻ! ഉത്തമമായ സൂകരത്തെ ഉത്കൃഷ്ടമാകുംവണ്ണം പാകപ്പെടുത്തിയിരിക്കുന്ന ഈ മാംസത്തെ എന്നിൽ കൃപചെയ്തു് ഭഗവാൻ സ്വീകരിക്കണം. ഭഗവാൻ കൃപചെയ്തു് ആ മാംസം സ്വീകരിച്ചു.”14

“ജൈനസമ്പ്രദായത്തിൽ ചേർന്ന ശ്രമണന്മാരും മാംസഭക്ഷണം ചെയ്തിരുന്നുവെന്നുള്ളതു് ആചാരാംഗസൂത്രത്തിൽനിന്നും ചുവടെ ചേർത്തിരിക്കുന്ന ഭാഗംകൊണ്ടു കാണാവുന്നതാണു്. ഇങ്ങിനെ ധാരാളം എല്ലുള്ള മാംസമോ മുള്ളുള്ള മത്സ്യമോ കിട്ടിയാൽ അതു് സ്വീകരിക്കരുതു്. ഒരു ഭിക്ഷുവോ ഭിക്ഷുണിയോ ഗൃഹസ്ഥാശ്രമിയുടെ ഗൃഹത്തിൽ ഭിക്ഷയ്ക്കായി പോകുകയാണെങ്കിൽ ഗൃഹസ്ഥൻ ‘ആയുഷ്മൻ!

12. ധർമ്മാനന്ദകോസാംബി—ഭഗവാൻ ബുദ്ധൻ-P.387.
13. Ibid—P. 388
14. Ibid—P. 389

ശ്രാവണ, ധാരാളം എല്ലുള്ള മാംസം ഭക്ഷിക്കുവാൻ നിങ്ങൾക്കാഗ്രഹമുണ്ടോ?' എന്നു ചോദിക്കുകയാണെങ്കിൽ ആദ്യമേതന്നെ ഇങ്ങിനെ പറയണം: 'ആയുഷ്മൻ (സ്ത്രീയാണെങ്കിൽ സഹോദരി), ഇങ്ങിനെ അധികം അസ്ഥിയുള്ള മാംസം സ്വീകരിക്കുന്നതു് എനിക്കു യുക്തമല്ല. നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ മാംസം മാത്രം തരിക. എല്ലു തരരുതു്.'"[15] "ബുദ്ധഭഗവാനെ ആരെങ്കിലും ക്ഷണിച്ചു് മാംസഭക്ഷണം കൊടുത്താൽ ജൈനന്മാർ ശ്രാവണനായ ഗൌതമനുവേണ്ടി ജന്തുക്കളെ കൊന്നു് പാകപ്പെടുത്തിയ മാംസം അദ്ദേഹം ഭക്ഷിച്ചു എന്നു് പറഞ്ഞുപോന്നു."[16] "ജൈനസന്യാസിമാർ സ്വയം ആരുടേയും ക്ഷണം സ്വീകരിച്ചിരുന്നില്ല; വഴിയിൽവെച്ചു കിട്ടുന്ന ഭിക്ഷ സ്വീകരിച്ചിരുന്നു. അപ്പോൾ മാംസം കിട്ടിയാൽ അതും ഭക്ഷിച്ചിരുന്നു."[17] അക്കാലത്തു് മത്സ്യമാംസങ്ങൾ കൂടാതെ ഭക്ഷണം കിട്ടാൻ പ്രയാസമുണ്ടായിരുന്നു. ബ്രാഹ്മണർ യാഗങ്ങളിൽ അനേകം മൃഗങ്ങളെ ബലികൊടുത്തു് അതിന്റെ മാംസം ചുററുമുള്ളവർക്കു് പകുത്തു കൊടുത്തിരുന്നു. ഗ്രാമങ്ങളിലുള്ള ആളുകൾ ജന്തുക്കളെ ബലിനല്കി അതിന്റെ മാംസം ഭക്ഷിച്ചിരുന്നു. ഇതുകൂടാതെ കശാപ്പുകാർ ചതുഷ്പഥങ്ങളിൽ ഗോമാംസം വിക്രയം ചെയ്തുപോന്നു. ഈ പരിതസ്ഥിതിയിൽ പാകം ചെയ്യപ്പെട്ട ആഹാരാംശം ഭിക്ഷവാങ്ങി ഉപജീവിച്ചുപോന്ന ശ്രാവണന്മാർക്കു് മാംസമില്ലാത്ത ഭിക്ഷ ലഭിക്കുന്നതെങ്ങിനെ?"[18]

---

15—ധർമ്മാനന്ദകോസാംബി-ഭഗവാൻബുദ്ധൻ P. 390-91

16—Ibid 397

17—Ibid 397

18—Ibid 400-401

ഇതിന്നു് അനുകൂലമായ എത്രയെത്ര തെളിവുകൾ വേണമെങ്കിലും ഇനിയും കിട്ടും. ഉദ്ധരിച്ചാൽ ദൈർഘ്യം മൂലം സ്ഥലപരിധിയെ തോല്പിക്കുന്നതാണിനി ഒന്നിരി പ്രമാണങ്ങൾ കോസാംബിതന്നെ ഹാജരാക്കുന്നതു്. ഉത്തര രാമചരിതം നാടകത്തിൽ ഭവഭൂതി ആവിഷ്കരിക്കുന്ന ഒരു രംഗം ഇവിടെ പ്രസക്തമാണു്. ആശ്രമത്തിൽ ചെല്ലുന്ന വസിഷ്ഠനെ സൽക്കരിക്കുവാൻ കൊഴുത്ത ഒരു കാളക്കുട്ടിയെ കൊല്ലുന്നതായിട്ടാണു് രംഗം. ആപസ്തംബധർമ്മ സൂത്രത്തിൽനിന്നും ധാരാളം ഉദ്ധരണികൾ 'കേരള ചരിത്രം പരശുരാമനിലൂടെ', എന്ന പുസ്തകത്തിൽ ശ്രീ: തിരുവങ്ങാട്ടു് കൃഷ്ണക്കുറുപ്പു് ചേർത്തിട്ടുണ്ടു്. അതുപോലെതന്നെ ബ്രാഹ്മണർ മാംസം ഉപേക്ഷിക്കുന്നതു് വളരെ കഴിഞ്ഞതിനു ശേഷമാണെന്നും, തന്ത്രപരമായ ഒരടവു് എന്ന രീതിയിൽ മാത്രമായിരുന്നുവെന്നും, ബൗദ്ധനു മുമ്പും അതിനു ശേഷം വളരെക്കാലവും മാംസഭക്ഷകരായിരുന്നുവെന്നും, സംശയാതീതമായി സമർത്ഥിച്ചിട്ടുണ്ടു്. ഇവിടെ അവ കൂട്ടിച്ചേർക്കുന്നതു് അതിഭാവുകത്വത്തിന്റെ ദോഷമുണ്ടാകുവാനേ ഉപയോഗപ്പെടൂ.

പക്ഷേ 'അഹിംസ' എന്ന പദം വെറും 'കൊല്ലായ്ക' എന്നർത്ഥത്തിലേക്കു് മാത്രം ചുരുക്കിയ ബുദ്ധിവൈഭവത്തിന്റെ അസാംഗത്യം വെളിപ്പെടുത്തുവാനാണിത്രയും ഉദ്ധരിച്ചതു്. ഞാനിതെഴുതുമ്പോൾ ഒരു ധർമ്മം അനുഷ്ഠിക്കുന്നു. വായിക്കുന്ന നിങ്ങളും ഒരു ധർമ്മം ചെയ്യുകയാണു്. അതായതു് ഞാൻ അഹിംസ അനുഷ്ഠിക്കുന്നുവെന്നു സാരം. എന്നെ എന്റെ പ്രവൃത്തി ചെയ്യാനനുവദിക്കാതിരിക്കുന്നതു് അധർമ്മമാണു്, ഹിംസയുമാണു്. ക്ലാസ്സിൽ ഒരു വിദ്യാർത്ഥി ശ്രദ്ധിക്കേണ്ടതും അച്ചടക്കം പാലിക്കേണ്ടതും അഹിംസ

18. Ibid—400-401

യാകുമ്പോൾ ഉത്തരവാദിത്വത്തോടും ചുമതലാബോധത്തോടുംകൂടി പഠിപ്പിക്കുന്ന അദ്ധ്യാപകനും അഹിംസ ആചരിക്കുകയാണ്. ക്ലാസ്സിൽ ധർമ്മം പാലിക്കാത്ത വിദ്യാർത്ഥി ഹിംസയാണ് ചെയ്യുന്നത്. പഠിപ്പിക്കാത്ത അദ്ധ്യാപകനും അതുതന്നെചെയ്യുന്നു. ചുരുക്കത്തിൽ ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളെയും ഉൾക്കൊള്ളുന്ന അർത്ഥവ്യാപ്തിയുള്ള ഒരു സംജ്ഞയാണ് നിർജ്ജീവമാക്കി പരിമിതമായ ഈ അർത്ഥത്തിന്റെ സങ്കുചിതവലയത്തിലമർത്തിയത്.

മറ്റൊരു ടെക്നിക്ക് ഉപയോഗിച്ചത് ഇതിനെക്കാൾ ഉപദ്രവകരമായിരുന്നു. ഇതിനിടയിൽ ഇവിടങ്ങളിൽ പ്രചാരത്തിൽവന്ന ക്രൈസ്തവമതക്കാരെയും ഇസ്ലാം മതക്കാരെയും ബൌദ്ധന്മാർ എന്ന് നാമകരണം നല്കി. അവരുടെ ആരാധനാലയങ്ങളെയാകട്ടെ ബൌദ്ധവിഹാരങ്ങളെ വിളിച്ചിരുന്ന 'പള്ളി' എന്ന പേരുകൊണ്ട് വിശേഷിപ്പിച്ചു. "മാലിക് ഇബ്നുദ്ദീനാർ പരിവർത്തനം ചെയ്തെടുത്ത മുസൽമാന്മാരേയും നമ്പൂതിരിമാർ ബൌദ്ധന്മാരെന്നുതന്നെ വിളിച്ചുവന്നു. കാലാന്തരത്തിൽ നമ്പൂതിരിമാർ എഴുതിയ കേരളോല്പത്തിയിലും മറ്റും ബൌദ്ധനെന്ന നാമം മുഹമ്മദീയൻ എന്നതിന്റെ ഒരു പര്യായപദമായിത്തന്നെ വന്നുചേർന്നു."19 "ബൌദ്ധ ദേവാലയങ്ങൾക്ക് വിട്ടുകൊടുത്ത സ്ഥാപരവസ്തുക്കളെ തിരിച്ചറിയാൻ അവയെ പള്ളിച്ചന്തമെന്നും പള്ളിപ്പുറമെന്നും പഴയ ശാസനങ്ങളിൽ നാമകരണം ചെയ്തുകാണുന്നു. എഴുത്തുപള്ളി, പള്ളിക്കൂടം എന്നീ പേരുകൾ കേരളത്തിലെ അദ്ധ്യയന ശാലകൾക്കുണ്ട്. ഇത്രയധികം പേരുകളിൽ പള്ളിശബ്ദം നിബദ്ധമായി കാണുന്നത് യാദൃച്ഛികമായിരിക്കാൻ തരമില്ല.

---

19. തിരുവങ്ങാട്ട് കൃഷ്ണക്കുറുപ്പ്—കേരളചരിത്രം പരശുരാമനിലൂടെ P. 249.

ഇവയിൽ ഒരുകാലത്തു് ബൌദ്ധവിഹാരങ്ങൾ നിലകൊണ്ടിരുന്നുവെന്നു് വിചാരിക്കാവുന്നതാണു്."[20] "അവൈദികമായ സ്ഥാപനങ്ങൾക്കാണല്ലോ പള്ളിയെന്നു് പേർ പറയുന്നതു്."[21] "ബുദ്ധമതദേവാലയമെന്നു മാത്രം അർത്ഥമുള്ള 'പള്ളി'യെന്ന നാമം കേരളത്തിലുള്ള ക്രിസ്ത്യാനികളുടേയും മുഹമ്മദിയരുടേയും ദേവാലയങ്ങൾക്കു കൂടെ വന്നുചേരുവാനുണ്ടായകാരണവും ഇതുതന്നെയാണു്."[22] ഒന്നുരണ്ടു നൂററാണ്ടുകൾക്കിടയിൽ എഴുതപ്പെട്ട പല കേരളോല്പത്തികളിലും 'ബൌദ്ധൻ' എന്ന പദം ബുദ്ധമതക്കാരനെന്നും മുഹമ്മദിയനെന്നുമുള്ള രണ്ടർത്ഥങ്ങളിലും ഉപയോഗപ്പെടുത്തിക്കാണുന്നു...[23] തൃപ്പൂണിത്തുറ സംസ്കൃത കോളേജിൽ ഉള്ള താളിയോലഗ്രന്ഥശേഖരത്തിൽ 'ബുദ്ധചരിതം' എന്ന പേരോടുകൂടി അനവധി ഗ്രന്ഥങ്ങൾ ഞാൻ പരിശോധിച്ചിട്ടുണ്ടു്. അവയെല്ലാം തന്നെ ക്രിസ്തുമതചരിത്രങ്ങളാണു്. ചുരുക്കത്തിൽ ബുദ്ധൻ എന്ന പദത്തിന്റെ അർത്ഥം ഹൈന്ദവ സംസ്കാരത്തേയോ മതത്തേയോ പിൻപററാത്തവൻ എന്നാക്കിമാററി. ഇങ്ങനെ മഹത്തരമായ ഒരു സംസ്കാരത്തെ തേജോവധം ചെയ്തു.

അതുപോലെതന്നെ അടിസ്ഥാനപ്രമാണം 'സ്നേഹം' എന്നതു് മാത്രമായിരുന്ന ബൌദ്ധശാസ്ത്രം ആ മനോഹരമായ സ്ഥായിഭാവത്തെ വിഗണിക്കുവാൻ നിർബ്ബദ്ധമാകുകയാണു് പിന്നീടുണ്ടായതു്: ബുദ്ധിപരമായി എല്ലിക്കാ

---

20. എസ്സ്. ശങ്കരയ്യർ—കേരളവും ബുദ്ധമതവും P. 70.
21. Ibid—P. 53.
22. തിരുവഞ്ചാട്ട് കുഞ്ഞിക്കുറുപ്പ്—കേരളചരിത്രം പരശുരാമനിലൂടെ P. 251.
23. തിരുവഞ്ചാട്ട് കുഞ്ഞിക്കുറുപ്പ്—കേരളചരിത്രം പരശുരാമനിലൂടെ P. 63.

വുന്ന ക്ഷതങ്ങളത്രയും വൈദഗ്ദ്ധ്യത്തോടുകൂടി ചെയ്ത ബ്രാഹ്മണവൈദികർ, അവശേഷിച്ച സാധാരണ ബുദ്ധവിശ്വാസികളെ കൂട്ടത്തോടെ അറുകൊലനടത്തിയ അനവധി സംഭവങ്ങൾ ഉദ്ധരിക്കുവാനൊക്കും. "മൗലികമായി തന്നെ, പരസ്പരം വിരുദ്ധമായ ആദർശങ്ങളിലും വിരുദ്ധമായ ലക്ഷ്യങ്ങളിലും ഉന്നംവെച്ചുകൊണ്ട് വിരുദ്ധമാർഗ്ഗങ്ങളിൽക്കൂടി പുരോഗമിച്ചുവന്നിരുന്ന ഈ രണ്ടു മതസ്ഥരും, പരസ്പരം യോജിച്ച് ഒരിടത്ത് പുലർന്നു പോകുക എന്ന കാര്യം സ്വാഭാവികമായിത്തന്നെ അസാദ്ധ്യമായിത്തീർന്നു. ഈ കാരണത്താൽ തന്നെയാണ് പ്രാരംഭംമുതൽക്കുതന്നെ, ബുദ്ധമതം പ്രചരിക്കുവാൻ തുടങ്ങുന്ന സ്ഥലങ്ങളിലെല്ലാം, വൈദിക ബ്രാഹ്മണർ അതിന്റെ ശത്രുക്കളായിത്തീർന്നതും, അതിനെ നശിപ്പിച്ചു വന്നതും."[24] "പുഷ്യമിത്രന്റെ നേതൃത്വത്തിൽ ബുദ്ധഭിക്ഷുക്കളെ കൂട്ടത്തോടെ അറുകൊലചെയ്ത് നശിപ്പിക്കുവാനിടയായതുകൊണ്ട് ബുദ്ധവിശ്വാസികളും ബ്രാഹ്മണ വിരോധികളായി."[25] എ. ഡി. 640-ൽ 8000ത്തിൽ കൂടുതൽ ബൗദ്ധരെ നിഷ്കരുണം വധിച്ച മധുരയിലെ സംബന്ധമൂർത്തി ചരിത്ര വിദ്യാർത്ഥികൾക്ക് സുപരിചിതനാണ്. കേരള സാഹിത്യ ചരിത്രത്തിൽ ഉള്ളൂർ വിശേഷിപ്പിക്കുന്ന "ബുദ്ധമത മർദ്ദകനായ കുമാരിലഭട്ടൻ" ഉത്തരേൻഡ്യയിൽ ഇതേ പ്രക്രിയ വിജയപൂർവ്വം നടത്തിയ രക്തരക്ഷസ്സാണ്.

അങ്ങിനെ മഹത്തരമായൊരു പ്രസ്ഥാനത്തെ ചോരയിൽ മുക്കിക്കൊന്നുകൊണ്ടാണ് വൈദിക മേധാവികൾ പുനരാധിപത്യം നടത്തുന്നത്. കൂടുതൽ ശക്തിയോടുകൂടി സ്വന്തം അണികളെ ഉറപ്പിച്ചു നിറുത്തി വീണ്ടും ജാതീയ

24. Ibid—P. 12.
25. Sir John Marshall–Tayila Vol I. P. 33.

മായ നിയമങ്ങൾ തടസ്സമില്ലാതെ നടപ്പിലാക്കി. പക്ഷേ സ്നേഹത്തിന്റേയും സമത്വത്തിന്റേയുമായ ആ സന്ദേശങ്ങളെ ഭാരതത്തിന്റെ മാറിടത്തിൽ നിന്നും പറിച്ചെറിയുവാൻ കഴിഞ്ഞില്ല. ബൗദ്ധസംസ്കാരം ജനലക്ഷങ്ങളുടെ സംസ്കാരമായി, അവരുടെ ജീവവായുവായി മാറി. സിംഹാസനങ്ങൾ തകരുകയും ചെങ്കോലുകളൊടിയുകയും സാമ്രാജ്യങ്ങൾ നശിക്കുകയും ചെയ്യുക ചരിത്രത്തിൽ അത്ഭുതങ്ങളല്ല. ലോകത്തിലെ ആദ്യത്തെ ചരിത്രകാരനായ ഹെറോഡോട്ടസ്സ് പ്രഖ്യാപിക്കുന്നതു പോലെ, "എല്ലാ മാനുഷിക പുരാണങ്ങളും നശ്വരമാണ്. പക്ഷേ മഹത്വത്തിന്റെ വലുപ്പം മാത്രം അസ്തമിക്കുന്നില്ല." ബൃഹത്തായ ബൗദ്ധ സംസ്കാരം മണ്ണടിഞ്ഞില്ല. മടവീണു മൂടിപ്പോയുമില്ല. യുഗയുഗാന്തരങ്ങളിലൂടെ ഭാരതീയന്റെ എല്ലാ ജീവിത രംഗങ്ങളേയും ഉത്തേജിപ്പിച്ചുകൊണ്ട് അതിന്റെ സ്വാധീനവലയത്തിൽ ഈ ഉപഭൂഖണ്ഡത്തെ ആകമാനം കൊണ്ടുവന്ന് ഒരു വലിയ സാംസ്കാരികശക്തിയായി അതു വളർന്നു. അങ്ങിനെ വൈദിക സംസ്കാരവും ബൗദ്ധസംസ്കാരവും രണ്ടു വ്യത്യസ്താശയങ്ങൾ ഉൾക്കൊണ്ടുകൊണ്ട് സമാന്തരമായി പ്രവഹിച്ചു കൊണ്ടിരിക്കുന്നു. ഇവ രണ്ടിനും അതാതിന്റേതായ സന്ദേശങ്ങളും ആദർശങ്ങളുമുണ്ട്. രണ്ടിനും അവയുടേതായ പ്രത്യേകതകളും സവിശേഷതകളുമുണ്ട്: ഉന്നവും ഉദ്ദേശവുമുണ്ട്. പക്ഷേ രണ്ടും വ്യത്യസ്തങ്ങളെന്നു മാത്രം. രണ്ടിനേയും ഉൾക്കൊള്ളുവാനും പിൻപറ്റുവാനും ഇവിടെ ആളുകളുണ്ട്. അവയുടെ ലക്ഷണവ്യത്യാസങ്ങളും സമീപന വൈരുദ്ധ്യങ്ങളും എത്രമാത്രം ചിന്താക്കുഴപ്പങ്ങളാണ്, വ്യത്യസ്തങ്ങളായ ഈ സംസ്കാരങ്ങളെ വേർതിരിച്ച് മനസ്സിലാക്കാത്തവർക്കിടയിൽ, വരുത്തിയിട്ടുള്ളതെന്ന് അടുത്ത അദ്ധ്യായത്തിൽ പ്രതിപാദിക്കാം.

## അദ്ധ്യായം മൂന്ന്

# ആര്യസംസ്കാരവും ബൗദ്ധസംസ്കാരവും വിഭിന്ന മേഖലകളിൽ

**ബു**ദ്ധമതത്തെയും അതിന്റെ ആചാരാനുഷ്ഠാനങ്ങളെയും തകർക്കാനൊത്തെങ്കിലും, അതുൾക്കൊണ്ട സംസ്കാരത്തെ നശിപ്പിക്കുവാൻ വൈദികപൗരോഹിത്യത്തിന് സാധിച്ചില്ല. രാഷ്ട്രീയാധികാരവും നിയമരക്ഷയും വളരെക്കാലത്തേക്ക് വൈദികസംസ്കാരത്തെ ഇൻഡ്യയിലുടനീളം ആധിപത്യം സ്ഥാപിക്കുവാൻ സഹായിച്ചു. എന്നാൽ രാഷ്ട്രീയാധികാരങ്ങൾക്കോ നിർദ്ദിഷ്ടമായ നിയമങ്ങൾക്കോ ചേതോഹരങ്ങളായ ആദർശങ്ങളെ അമർത്തുവാനൊക്കാറില്ല. അവ മനുഷ്യഹൃദയങ്ങളുടെ അനശ്വരങ്ങളായ സാലകങ്ങളിൽ കുടിയിരിക്കുന്നു. അവ സന്ദർഭം ലഭിക്കുമ്പോൾ, ഭാവന സമ്പന്നമാകുകയും, ചേതനയ്ക്ക് ചിറക് കുരുക്കുമ്പോൾ അതിന്റേതായ വിഹായസ്സിൽ സ്വതന്ത്രമായി വിഹരിക്കുകയും ചെയ്യുക സ്വാഭാവികമാണ്. ഇൻഡ്യാചരിത്രം തന്നെ ധാരാളം ഉദാഹരണങ്ങൾ നമുക്ക് നൽകും.

ആര്യന്മാർ സിന്ധുസംസ്കാരത്തെ നശിപ്പിച്ച് അവരുടേതായ ജീവിതസമ്പ്രദായങ്ങളും സാമൂഹിക വ്യവസ്ഥകളും വിജയപൂർവ്വം നടപ്പിലാക്കിയിരുന്ന സ്ഥിതിവിശേ

ഷങ്ങൾ പ്രതിപാദനവിഷയമാക്കിയതാണു്. ഹാരപ്പയിലെയും മോഹൻ ജോദാരോവിലെയും അവശേഷിച്ച ചരിത്രലക്ഷ്യങ്ങൾ നിർദ്ദിഷ്ടമായി പഠിച്ചതിനുശേഷം വീലറും മോർട്ടിമറും തുടങ്ങി ധാരാളം പണ്ഡിതന്മാർ പ്രകടിപ്പിച്ച അഭിപ്രായങ്ങൾ ശ്രദ്ധേയങ്ങളാണു്. സിന്ധുജനതയുടെ വിശ്വാസപ്രമാണങ്ങളിലും ആരാധനാക്രമങ്ങളിലും പ്രധാനമായ ഒന്നായിരുന്നു ശിവാരാധന. ശിവനെ പല രൂപത്തിലും പല സങ്കല്പങ്ങളിലും കൂടി ഇന്നും ആരാധിച്ചുപോരുന്നുണ്ടു്. പക്ഷേ സിന്ധുസംസ്കാരത്തെ നിശ്ശേഷം നശിപ്പിച്ച ആൎയ്യന്മാർ ഒരിക്കലും ശിവനേയോ ലിംഗത്തെയോ ആരാധിക്കുവാൻ തയ്യാറായില്ല എന്നതു് ചരിത്രവിഖ്യാതമാണു്. 1028 സ്തോത്രങ്ങളുള്ള ഋഗ്വേദത്തിലെ മൂന്നിലൊന്നു ഭാഗവും അവരുടെ നേതാവായ ഇന്ദ്രനെ സ്തുതിക്കുവാനാണു് വിനിയോഗിച്ചിട്ടുള്ളതു്. അതിനു പുറമെയുള്ള ആരാധനാ പാത്രങ്ങളാകട്ടെ അഗ്നിയും വായുവും സൂൎയ്യനും വരുണനും ഒക്കെയാണു്. പശുപതിക്കോ ലിംഗത്തിനോ ഋഗ്വേദത്തിലും തുടർന്നുള്ള യജുസ്, സാമ, അഥൎവ്വവേദങ്ങളിലും സ്ഥാനം കൊടുത്തിട്ടില്ല. എന്നാൽ കാലം കുറെ കഴിയുമ്പോൾ വേദങ്ങളിലെ ദൈവങ്ങളൊക്കെതന്നെ അവഗണിക്കപ്പെടുകയും, ഗണപതി തുടങ്ങി അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളുടെ പ്രാബല്യം ആരാധനാ മണ്ഡലത്തിൽ സ്ഥലം പിടിക്കുകയുംചെയ്യുന്നതു കാണാം. ഇതെങ്ങിനെസംഭവിച്ചു എന്നാലോചിച്ചാൽ, മനുഷ്യന്റെ വികാരങ്ങളിലും വിചാരങ്ങളിലും കൂടിച്ചേർന്നുപോയിട്ടുള്ള വിശ്വാസങ്ങളെ നിയമങ്ങളോ അധികാരങ്ങളോ കൊണ്ടു് ദൂരീകരിക്കുവാൻ സാദ്ധ്യമല്ല എന്നുള്ള സത്യമാണു് കാണുവാനൊക്കുക. ആൎയ്യാധിപത്യത്തിനു ശേഷം, ഈ നാട്ടിലെ ഭൂരിപക്ഷം അടിച്ചമർത്തപ്പെട്ടു കിടന്നിരുന്ന നിവാസികളുമായി നയതന്ത്രപരമായ ഒരു സന്ധി നടത്തുവാൻ ആൎഷ

നേതൃത്വം തയ്യാറായതിന്റെ ലക്ഷണമാണ് ആരാധനാക്രമത്തിൽ ഈ വന്ന മാററം. അല്ലെങ്കിൽ നശിപ്പിക്കപ്പെട്ട സിന്ധുസംസ്കാരത്തോടൊപ്പം തന്നെ അവരുടെ ആരാധനാക്രമങ്ങളും നശിക്കുമായിരുന്നല്ലോ; അതും അവരുടെ വിശ്വാസപ്രമാണങ്ങളെ അംഗീകരിക്കാത്ത ഭരണാധിപത്യത്തിൻ കീഴിൽ പ്രത്യേകമായും. പക്ഷെ അനവധി നൂററാണ്ടുകൾക്കുശേഷം ശ്രദ്ധേയമായ ഈ പുനരധിവാസം, സംസ്കാരങ്ങളുടെ സ്വാധീനതയെ അടിച്ചമർത്തുവാൻ സാദ്ധ്യമല്ലെന്നതിന്റെ പ്രഖ്യാപിതമായതെളിവാണ്. ഇൻഡ്യയിലുടനീളം പല പേരിലും പല രൂപത്തിലും ശിവൻ ആരാധിക്കപ്പെടുന്നുണ്ട്. ബൌദ്ധ വിഹാരങ്ങൾ അമ്പലങ്ങളാക്കി മാററിയ സന്ദർഭത്തിൽ അവയിൽ മിക്കവയും ശിവക്ഷേത്രങ്ങളാക്കുകയാണ് ചെയ്തിട്ടുള്ളത്. "ഇൻഡ്യയിൽ നിന്നും ബുദ്ധമതം അന്തർദ്ധാനം ചെയ്തപ്പോൾ ഗൌതമ ബുദ്ധന്റെ പ്രതിമകൾ, ആസനസ്ഥിതനായ ശിവന്റേതന്നെ നിലയിൽ മാററപ്പെട്ടിട്ടുണ്ട്."[1] ഹൈന്ദവാരാധനയിലെ മുഖ്യഘടകമായി ശിവൻ പരിലസിക്കുന്നു.

ഈ പരമാർത്ഥം മനസ്സിരുത്തി ശ്രദ്ധിച്ചാൽ ബൌദ്ധ സംസ്കാരം അടിച്ചമർത്തപ്പെട്ടെങ്കിലും, അധികാരികളുടെയും നിയമങ്ങളുടെയും പിടിയിൽ മുറുകി ഞെരിഞ്ഞുപോയെങ്കിലും, അതിന്റെ സ്വാധീനത ഒരിക്കലും നശിക്കാതെ ഇൻഡ്യൻജനതയുടെ വിചാരവികാരങ്ങളിൽ സ്ഥലം പിടിച്ചിട്ടുണ്ട്. ആർഷ സംസ്കാരവും ബൌദ്ധ സംസ്കാരവും അങ്ങിനെ വിഭിന്നങ്ങളായ രണ്ടു പാതകളിലൂടെ ഭാരതീയ ചിന്താഗതികളെ അവയുടെ മൂശയിൽ ഉരുക്കി കരുപ്പിടിപ്പിക്കുന്നുണ്ട്.

---

1. Monier williams–Buddlism P. 166.

അറിഞ്ഞോ അറിയാതെയോ ഇതിലേതെങ്കിലും ഒന്നിന്റെ സാംസ്കാരികാവേശം ആവാഹിച്ചുകൊണ്ടാണു് ഏതൊരിൻഡ്യക്കാരനും അവന്റെ പ്രവൃത്തികളുടെ അടിസ്ഥാനം കുറിക്കുന്നതു്. മൌലികമായിത്തന്നെ പരസ്പരവിരുദ്ധമായ ആദർശങ്ങൾ ഉൾക്കൊള്ളുന്ന ഈ സംസ്കാരങ്ങൾ ഒരിക്കലും കൂട്ടിച്ചേർക്കുവാൻ സാദ്ധ്യമല്ലാത്തമാതിരി വ്യത്യാസങ്ങൾ ഉൾക്കൊണ്ടുകൊണ്ടു് സമാന്തരമായി നിലനിൽക്കുന്നു. ഈ സമാന്തര സംസ്കാരങ്ങളുടെ വൈവിദ്ധ്യാദർശങ്ങൾ തരംതിരിച്ചു ഗ്രഹിക്കുവാൻ സാധിക്കാത്തതുകൊണ്ടു് പല രംഗങ്ങളിലും പലപ്പോഴും സംഘർഷങ്ങൾ ഉണ്ടായിട്ടുണ്ടു്. മിക്കപ്പോഴും അവ സംഘട്ടനങ്ങൾ വരെ എത്തിയ സന്ദർഭങ്ങളുമുണ്ടായിട്ടുണ്ടു്.

ആർഷപ്രാമാണ്യത്തെ വെല്ലുവിളിച്ചുകൊണ്ടു് മഗധയിൽ സ്ഥാപിതമായ മൌര്യവംശംതന്നെയാണു് ബൌദ്ധസംസ്കാരത്തെ ഇൻഡ്യയിലും ഏഷ്യയിലും പ്രചരിപ്പിച്ചതു്. ഇന്നും രാഷ്ട്രീയതലങ്ങളിൽ പലപ്പോഴും കാണാറുള്ള ആദർശസംഘട്ടനങ്ങൾ വ്യത്യസ്തങ്ങളായ വൈദികബൌദ്ധ സംസ്കാരങ്ങളുടെ തുടർച്ചയായ കൂട്ടിമുട്ടലുകളുടെ പ്രതിധ്വനികളാണു്. സി. രാജഗോപാലാചാരിയും അതുപോലെയുള്ള ഏഷ്യയിലെ ബുദ്ധിരാക്ഷസന്മാരും വിഭാവനം ചെയ്യുന്ന രാഷ്ട്രീയസംവിധാനവും സാമൂഹികസ്ഥിതിയും ഏതു സംസ്കാരത്തിന്റെ പിൻതുടർച്ചയാണു് എന്നു് വേർതിരിച്ചു പറയേണ്ടതില്ല. ഇൻഡ്യൻ ഭരണഘടനയുടെ പിതാക്കളിലൊരാളായ അംബേദ്കറുടെ പ്രവൃത്തികളും, കാമരാജ് മുതൽപേർ വിഭാവനംചെയ്യുന്ന ഉദാത്തമായ ആദർശങ്ങളും ഏതു സംസ്കാരത്തിന്റെ സ്വാധീനവലയത്തിൽ അവരെക്കൊണ്ടെത്തിച്ചിട്ടുണ്ടു് എന്നും വിശദീകരിക്കുന്നില്ല. ഞാനിതുകൊണ്ടിവിടെ സൂചിപ്പിക്കുന്നതു് രാഷ്ട്രീയ

മണ്ഡലങ്ങളിൽ പ്രത്യയശാസ്ത്രപരമായ സംഘട്ടനങ്ങൾ പലതും സംഭവിക്കുന്നതു് ഏറ്റവും യാദൃച്ഛികമായിട്ടെന്നു പറയുവാനാണു്. അവ ഉദ്ഘോഷണംചെയ്യുന്ന സംസ്കാരങ്ങളെ ഒററയായിക്കാണാൻ സാധിച്ചാൽ ഇവ ഇത്തരത്തിലല്ലാതെ സംഭവിക്കുകയില്ല എന്നു് സുദൃഢമായി കണക്കാക്കുവാനൊക്കും. പക്ഷെ ഇതു് മനസ്സിലാക്കുവാൻ സാധിക്കാത്ത ജനങ്ങൾ, രാഷ്ട്രീയതന്ത്രസംഹിതകളുടെ വിവിധങ്ങളായ സംജ്ഞകൾ നൽകി അവയെ എതിർക്കുകയോ, ആദരിക്കുകയോ ചെയ്യുകയാണു്.

ഇതേ സ്ഥിതിവിശേഷമാണു് കലകളുടെയും സാഹിത്യത്തിൻെറയും രംഗങ്ങളിലും നാം കണ്ടുകൊണ്ടിരിക്കുന്നതു്. നവീനങ്ങളായ സാങ്കേതികനാമകരണങ്ങൾ നൽകി നാം കലകളുടെ മൂല്യങ്ങളേയും കലാകാരന്മാരേയും വിലയിരുത്തുവാൻ ശ്രമിക്കാറുണ്ടു്. പക്ഷേ കവിയുടേയും സാഹിത്യത്തിൻെറയും കലാകാരന്മാരുടേയും, കവികളുടേയും പ്രസിദ്ധിയുടെ നിലവാരമളക്കുവാൻ ഈ മാനദണ്ഡം പററുകയില്ല. ജനകീയപ്രശസ്തിയുടെ അടിസ്ഥാനത്തിൽമാത്രം കലാകാരനാണോ കവിയാണോ എന്നു കണക്കാക്കുവാൻ ശ്രമിക്കുന്നതു് വിവേകവുമല്ല. ഇവിടെയാണു് വൈദികബൌദ്ധ സംസ്കാരങ്ങളുടെ സ്വാധീനം ദർശിക്കുവാനൊക്കുക. അതു് തിരിച്ചറിയുവാൻ പററാത്തതുകൊണ്ടുള്ള അബദ്ധങ്ങൾ പിണയുന്നതു് സാധാരണക്കാരായ അനുവാചകർക്ക് മാത്രമല്ല വിഷയങ്ങൾ ആധികാരികമായി കൈകാര്യംചെയ്യുന്നവരെന്നു് ഭാവിക്കുകയും പലതും പറയുകയുംചെയ്യുന്ന മഹാപണ്ഡിതന്മാർക്കുകൂടി ഈ അമളി പിണഞ്ഞിട്ടുണ്ടു്.

മലയാളക്കരയിൽ എന്നും കേൾക്കാറുള്ള വാദകോലാഹലമാണു് ചിലർ കവികളാണോ അല്ലയോ എന്നതു്:

അതുപോലെ ചിലതു് കലകളാണോ അല്ലയോ എന്നതും; കഥകളിയെപ്പററി ഈ കോലാഹലം ഇന്നും നിലനില്ക്കുന്നു. കൂടിയാട്ടവും കഥകളിയും, ഓട്ടൻതുള്ളലും ചാക്യാർകൂത്തും കേരളീയ കലാരംഗങ്ങളിൽ മാത്സര്യബുദ്ധിയോടുകൂടി നാട്യപ്രകടനങ്ങൾ നടത്തിയിട്ടുണ്ടു്. അതുപോലെതന്നെ ആശാനേയും വള്ളത്തോളിനേയും കവികളെന്നു വിളിക്കാൻ മടിക്കുന്നവരും ദുർല്ലഭമല്ല. മലയാളത്തിലെ സാംസ്കാരികമണ്ഡലങ്ങളിലും സാഹിത്യരംഗങ്ങളിലും നിത്യേനയെന്നോണം കേൾക്കാറുള്ള കവികളാണോ അല്ലയോ എന്ന ലേലംവിളി പലപ്പോഴും പരിഹാസത്തിൻെറ പതനംവരെ എത്താറുണ്ടു്. സഭ്യതയുടെ അതിർവരമ്പുകൾകൂടി കടന്നു് അവ വ്യക്തിവിദ്വേഷത്തിൻെറയും അമർഷത്തിൻെറയും കലുഷമായ അന്തരീക്ഷത്തിലാണു് ചെന്നെത്തുന്നതു്. വള്ളത്തോളിനെപ്പററി കുറേ കൊല്ലങ്ങൾക്കുമുമ്പു് പ്രസിദ്ധങ്ങളായ പല പ്രസിദ്ധീകരണങ്ങളും വാദപ്രതിവാദങ്ങളും നടന്നതു് സാഹിത്യവിദ്യാർത്ഥികളുടെ മനസ്സിൽ പച്ചപിടിച്ചുനില്ക്കുന്നുണ്ടു്. അതുപോലെതന്നെ കുറച്ചുകാലമായി ജി. ശങ്കരക്കുറുപ്പു് സാഹിത്യരംഗത്തു് ഒരു വിവാദവിഷയമായിട്ടുണ്ടു്. ഒട്ടനവധി ആരോപണപ്രത്യാരോപണങ്ങൾ ഉൾക്കൊള്ളുന്ന പ്രസിദ്ധീകരണങ്ങളും പ്രഖ്യാപനങ്ങളും ദൈനംദിനമെന്നോണം പുറത്തിറങ്ങാറുമുണ്ടു്. ഒരു സാഹിത്യകുതുകിയെന്നനിലയിൽ ഞാനിവയെക്കുറിച്ചു് ചിന്തിച്ചിട്ടുള്ളപ്പോഴൊക്കെ എനിക്കു തോന്നിയിട്ടുള്ളതു് ഇവിടെ പ്രസ്താവിക്കുന്നതു് അപ്രസക്തമായിരിക്കുകയില്ലെന്നും പ്രതിപാദ്യവിഷയത്തിൻെറ കാതലായ അംശം കൂടുതൽ വ്യക്തമാക്കുവാൻ സഹായകമായിരിക്കുമെന്നും കരുതുന്നു. ഇൻഡ്യയുടെ സാംസ്കാരികചരിത്രം പഠിക്കുന്ന വിദ്യാർത്ഥികൾ ശ്രദ്ധിച്ചാൽ കാണുന്ന ഒരു സവിശേഷതയുണ്ടു്. വേദേതിഹാസപുരാണോപനിഷത്തുക്കളുടെ ദിവ്യമായ ഒരു

സംസ്കാരപ്രവാഹവും അതിന്റെ ഗതിവിഗതികളും ഒരുവശത്തു്; വേദനിബദ്ധമായ ആചാരാനുഷ്ഠാനങ്ങളെ വെല്ലുവിളിച്ചുകൊണ്ടു്, അവയുടെ ചിന്താപ്രവണതകളെ ഉന്മൂലനം ചെയ്യുവാൻ വിപ്ലവത്തിന്റെ കാഹളധ്വനിമുഴക്കി, വിശ്വസ്നേഹത്തെ ഊന്നിയൂന്നിപ്പറഞ്ഞ ബുദ്ധമുനി തുടങ്ങിവെച്ച സാമൂഹികസമത്വത്തിന്റേതായ ഒരു സാംസ്കാരിക വിപ്ലവാവേശം മറുവശത്തു്. ഈ രണ്ടു സംസ്കാരപ്രവാഹങ്ങൾ സമാന്തരമായി അനുസ്യൂതം പ്രവഹിക്കുന്നതും മനുഷ്യരാശിയിൽ ആവേശം അങ്കുരിപ്പിക്കുകയും പ്രചോദനം പ്രദാനംചെയ്യുകയും ചെയ്യുന്നതും കാണുവാൻ സാധിക്കും. ജീവിതത്തിന്റെ എല്ലാ തുറകളിലും ഇതിൽ ഏതെങ്കിലും ഒന്നിന്റെ സ്വാധീനം ദർശിക്കാം. ഒന്നു് വേദേതിഹാസങ്ങളെ പിൻപറ്റുമ്പോൾ മറ്റേതു് ബൌദ്ധതത്വശാസ്ത്രത്തിൽ അധിഷ്ഠിതമായതാണു്. ഈ രണ്ടു സാംസ്കാരിക പ്രവാഹങ്ങൾ സമാന്തരമായി പ്രവഹിച്ചു് ഭാരതസംസ്കാരത്തെ കരുപ്പിടിപ്പിക്കുവാൻ ഉലയുള്ള നടക്കുന്നതു് ഉടനീളം കാണാം. രണ്ടിനും അതിന്റേതായ മാഹാത്മ്യം ഉണ്ടു്. ഇതിലേതെങ്കിലും ഒരു സാംസ്കാരികശക്തിയുടെ സ്വാധീനതയില്ലാത്ത ഭാരതീയൻ ഭാരതീയനല്ല. പക്ഷേ, ഇതു് വേണ്ടുംവണ്ണം മനസ്സിലാക്കിയവർ കുറവായതുകൊണ്ടാണു് രാഷ്ട്രീയ സാമൂഹികതലങ്ങളിൽ, സാംസ്കാരിക സാഹിത്യമണ്ഡലങ്ങളിൽ, എന്തിനു്, എല്ലാ രംഗങ്ങളിലും ഈ തർക്കം കാണുന്നതു്. ഇവിടെ കുമാരമഹാകവിയുടെ പദവിയെ അടിച്ചുതാഴ്ത്താൻ ചിലർ ശ്രമിക്കുമ്പോൾ, വള്ളത്തോളിനേയും ശങ്കരക്കുറുപ്പിനേയും പദ്യകാരന്മാരെന്നതിൽ കവിഞ്ഞു് കലയുടെ കമനീയമണ്ഡപത്തിൽ കയറുവാൻപോലും ചിലർ മടിക്കുന്നു. എന്റെ അഭിപ്രായത്തിൽ ഈ രണ്ടു കൂട്ടരും പാറിയ അമളി ഭാരതത്തിലെ സമാന്തരമായ ഈ സാംസ്കാരികപ്രവാഹങ്ങളെ വേർതിരിച്ചറിയുവാൻ

കഴിയാത്തതുകൊണ്ടാണെന്നാണ്. വള്ളത്തോളും ശങ്കരക്കുറുപ്പും ഉൾക്കൊണ്ട സാംസ്കാരികധാര വേദോപനിഷത്തുക്കളുടേതായിരുന്നു. ആർഷമായ ആ സംസ്കാരത്തെ ബോധപൂർവ്വം പകർത്തിക്കാട്ടുവാൻ ശ്രമിച്ച അവർ, അക്കാര്യത്തിൽ വിജയിച്ചെങ്കിൽ അതിന്റെ അർത്ഥം അവർ കവികളായതുകൊണ്ട തന്നെയാണെന്നാണ്. കുമാരമഹാകവി ഉൾക്കൊണ്ട പ്രചോദനം ബൌദ്ധതത്വത്തിന്റെ കാതലായ അനർഘവും ദിവ്യവുമായ വിശ്വസ്നേഹത്തിന്റേതായിരുന്നു: കരുണയുടേയും മൈത്രിയുടേയുമായിരുന്നു; സമസൃഷ്ടിസ്നേഹത്തിന്റേതായിരുന്നു. ഒന്നുകൂടി വ്യക്തമാക്കാം.

വള്ളത്തോളിന്റെ കൃതികൾ ഓരോന്നോരോന്നായി നമ്മുടെ സ്മൃതിയിൽ ഒന്നണെത്തിവെയ്ക്കുക. എല്ലാംതന്നെ രാമായണ മഹാഭാരതാദികളിൽനിന്നുള്ള കഥകളോ, അവയാൽ പ്രചോദിതമായ ആശയങ്ങളോ ആണ്. കുമാരകവിയുടേതാകട്ടെ ബുദ്ധകഥകളും. ഈ വ്യത്യാസം മനസ്സിലാക്കാതെ നമുക്ക് അവരുടെ കവിത്വത്തെ വിലയിരുത്തുവാൻ സാധ്യമല്ല. അവർ ബോധവാന്മാരായി പിൻപറ്റിയ സംസ്കാരത്തിന്റെ പ്രഘോഷണം ഭംഗിയായി നിർവ്വഹിച്ചുവോ എന്നുമാത്രമാണ് നോക്കേണ്ടതു്. പക്ഷെ പുരാണേതിഹാസങ്ങളുടെ സംസ്കാരം ജനലക്ഷങ്ങളെ സ്വാധീനിക്കുവാൻ സാധിക്കാത്ത സ്വഭാവമുള്ള അതിന്റെ കുറവു മൂലം ജനകീയമല്ലാതായിത്തീർന്നുവെന്ന് സാരം. ബൌദ്ധസംസ്കാരപ്രവാഹമാകട്ടെ അധഃസ്ഥിതരായ ഒരു വലിയ വിഭാഗത്തിന് മനുഷ്യാവകാശങ്ങൾ നേടിക്കൊടുത്തതോടുകൂടി, ജനലക്ഷങ്ങളുടെ സംസ്കാരമായി വളരുകയും ചെയ്തെന്നധരിച്ചാൽ ഒരു കവിയുടേയോ കലയുടേയോ ജനസ്വാധീനം ഇവിടെ എങ്ങിനെയുണ്ടാകുന്നു, ഇല്ലാതാകുന്നു എന്ന് മനസ്സിലാക്കുവാൻ പ്രയാസംവരില്ല.

ജീവിച്ചിരുന്നപ്പോൾ ഒരു കവിയായിപ്പോലും കുമാരനാശാനെ അംഗീകരിച്ചിരുന്നവർ ദുർല്ലഭമാണ്. ഇന്ന് ആശാനെ പിൻപററുവാനുള്ള ആളുകളുടെ ആയിരത്തിലൊരംശം അദ്ദേഹം ജീവിച്ചിരുന്നപ്പോൾ ഉണ്ടായിരുന്നില്ല. ഇതു മനസ്സിലാക്കിയ ആശാൻ തൻെറ അവകാശങ്ങൾക്കു വേണ്ടിയെങ്കിലും നടത്തിയ വിപ്ലവം ഉദാരംകൊണ്ടു് സ്നേഹത്തിൻെറയും സാമൂഹിക സമത്വത്തിൻെറയും ആമായ ബൌദ്ധ സംസ്കാരത്തിലായിരുന്നു. അദ്ദേഹം നടത്തിയ വിപ്ലവം ഒരു വലിയ വർഗ്ഗത്തിൻെറതന്നെ അവകാശപ്രഖ്യാപനമായിരുന്നുവെന്നതാണ് പ്രധാനം. പരിവർത്തനങ്ങൾക്കു വേണ്ടിയുള്ള സൈറൺ വിളിയോടുകൂടിയാണ് ബുദ്ധികേന്ദ്രമായ ആ പവ്വർഹൌസ്സിൽനിന്നും അനുസ്യൂതം പ്രവഹിച്ച ഗാനതരംഗങ്ങൾ മനുഷ്യരാശിയിൽ പ്രവർത്തിച്ചതു്. വൈദ്യുതശക്തിയുമായി ബലാബലത്തിനൊരുങ്ങുന്നവർക്ക് ഷോക്കേല്ക്കുന്നതുപോലെ സാഹിത്യത്തിലെ മേൽക്കോയ്മക്കാർ വിളറിനിന്നു് അദ്ദേഹത്തെ നിശിതമായി വിമർശിച്ചു; അടിച്ചിരുത്താനും അമർത്താനും ശ്രമിച്ചു. പക്ഷേ നിശ്ചിതമായ ഒരു പശ്ചാത്തലത്തിലധിഷ്ഠിതമായി അനശ്വരമായ കലാമൂല്യങ്ങളുടെ കലവറയിൽ മനുഷ്യസ്നേഹത്തിൻെറ വിഭവങ്ങൾ സ്വരൂപിക്കുകയായിരുന്നു കേരളത്തിലെ ആ ആനന്ദൻ. ചാത്തനെക്കൊണ്ടു് സാവിത്രിയോടു് പ്രണയാഭ്യർത്ഥന നടത്തിച്ചപ്പോഴും, മാതംഗിയെ തറവാട്ടിൽ പിറന്ന കുലാംഗനകളുടെ കൂട്ടത്തിലിരുത്തിയപ്പോഴും, കുലനീതിക്കൊരപവാദമെന്നോണം വാസവദത്തയിൽ പ്രേമം അങ്കുരിപ്പിച്ചപ്പോഴും, വ്രണിതഹൃദയയെങ്കിലും പതിവ്രതയായ ആ സതീരത്നം സീതയെക്കൊണ്ടു യുക്തിവാദം നടത്തിച്ചപ്പോഴും, എന്തിന്, വീണ ആ പൂവിൻെറ ചരിതം അനുസ്മരിച്ചപ്പോഴും കൂടെ, ആശാനു് തൻെറ ജീവസ്സായ ആദർശം പ്രപഞ്ചനം

ചെയ്യാൻ കഴിഞ്ഞു വെന്നുള്ളതാണു് വിജയം. അതാണു് ആശാൻ വെറിയ കവിയാകാതിരുന്നതു്. പുരാണേതിഹാസങ്ങളിലേക്കു് പോകാതിരുന്നതു്. അതിന്നൊരുദ്ദേശ്യവും ഉണ്ടായിരുന്നു. ആത്മവിശ്വാസത്തോടുകൂടി സമത്വത്തിന്റെ സന്ദേശവാഹകനായ ബുദ്ധമുനിയുടെ ചരിത്രം പകർത്തുവാൻ അദ്ദേഹം ആയാസപ്പെട്ടതു് ബോധപൂർവ്വമായിരുന്നു. അവ ചട്ടങ്ങളെ മാറ്റുമെന്നും, ആഢ്യ മേധാവിത്വത്തിന്റെ ശവക്കല്ലറ പണിയുമെന്നും ആശാൻ ആശിച്ചു. അതു് അതിന്റെ പണി പൂർത്തിയാക്കിക്കൊണ്ടിരിക്കുന്നതാണു് ഇന്നു നാം കണ്ടുകൊണ്ടിരിക്കുന്നതു്. അടിച്ചമർത്തപ്പെട്ടിരുന്ന ജനലക്ഷങ്ങൾ മനുഷ്യാവകാശങ്ങൾ നേടി മുന്നേറുമ്പോൾ, അവർക്കാവേശവും ഉത്സാഹവും, നൽകിയവരാരാണെന്നവർ അറിയുകയും, ആ സാംസ്കാരിക പ്രണേതാക്കളെ ജനങ്ങൾ കൂടുതൽ മാനിക്കുകയും ചെയ്യുക സ്വതസ്സിദ്ധമാണു്. അതാണു് ഇന്നു് ഇന്നലത്തേക്കാൾ കൂടുതൽ പുരുഷാരം കുമാര കവിയുടെ പക്ഷവാദികളായി മാറിക്കൊണ്ടിരിക്കുന്നതു്. അല്ലാതെ സ്വർഗ്ഗത്തിൽനിന്നും പുതിയ കാര്യ സമാഹാരമൊന്നും ആശാൻ പ്രകാശിപ്പിച്ചിട്ടില്ല. എന്നാൽ ഈ ആളുകൾ മുഴുക്കെ ആശാന്റെ കവിത ആസ്വദിച്ചു് മനംമറിഞ്ഞു ആരാധകരായതാണെന്നു വിചാരിക്കുന്നതു് മൌഢ്യമായിരിക്കും. സത്യം പറഞ്ഞാൽ ഗഹനമായ ആ കവനങ്ങൾ മനസ്സിലാക്കുവാൻ തന്നെ അശക്തരാണവരധികവും. പിന്നെ എങ്ങിനെ ആശാൻ ഇത്ര പ്രിയങ്കരനായി കൂടുതൽ കൂടുതൽ കേരളത്തിന്റെ അരുമയായ മഹാകവിയായി ഉയർന്നുയർന്നു വരുന്നു എന്നു നോക്കിയാൽ അദ്ദേഹം പിൻപറ്റിയ സംസ്കാരത്തിന്റെ സവിശേഷതയാണിതെന്നു കാണാം.

ഈ കാരണങ്ങൾ കൊണ്ടുതന്നെയാണു്, ഒരു മലയാള കവിക്കു് ജീവിതത്തിൽ ലഭിക്കാവുന്ന സർവ്വബഹുമതികളും

കിട്ടിയിരുന്ന വള്ളത്തോൾ ഇന്ന് കുറേശ്ശെ കുറേശ്ശെയായി പ്രസിദ്ധിയുടെ നിലവാരത്തിൽ താഴ്ന്നുതാഴ്ന്നു പോകുന്നതും. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ എല്ലാ തുറകളിലുമുള്ളവർ അദ്ദേഹത്തെ ബഹുമാനിച്ചു. മഹാത്മജിയുടെ നേതൃത്വത്തിൽ ഇൻഡ്യയിൽ ദേശീയതയുടെ അലകൾ അടിച്ചുലച്ചുയർന്നപ്പോൾ ഗാന്ധിജിയുടെ ശിഷ്യത്വം സ്വീകരിച്ച് 'ദേശീയത്വത്തിന്റെ പൊന്നാടം' എന്ന കീർത്തിമുദ്ര വള്ളത്തോൾ കരസ്ഥമാക്കി. അക്കാലങ്ങളിൽ ഗാന്ധിജിയെക്കുറിച്ചും അഹിംസയെക്കുറിച്ചും അദ്ദേഹമെഴുതി. അതും കഴിഞ്ഞു് കാലം കുറേ ചെന്നപ്പോൾ 'സമാധാന പ്രസ്ഥാന'ത്തിന്റെ പ്രധാന പ്രചാരകനായി നാം അദ്ദേഹത്തെ കണ്ടു. മാറിമാറി അദ്ദേഹമണിഞ്ഞ കുപ്പായങ്ങളിലേതെങ്കിലുമൊന്നു പോലും അദ്ദേഹത്തിനു് പറ്റാത്തതാണെന്നു് ആരും ഇവിടെ പറഞ്ഞില്ല. പിൻ തിരിപ്പൻ തുടങ്ങി പുരോഗമി വരെ. കാരണം ആർഷ സംസ്കാരത്തിന്റെയും ആഢ്യമേധാവിത്വത്തിന്റെയും കേരളത്തിന്റെ പ്രതിനിധിയും ജീവനുമായിരുന്നു വള്ളത്തോൾ. ഗംഗയാറൊഴുകുന്ന നാട്ടിനുമാത്രമേ മഹാത്മജിയെപ്പോലെ ഒരു മഹാനു് ജന്മം കൊടുക്കുവാനൊക്കൂ എന്നദ്ദേഹം പാടിയപ്പോഴും, ഒരു മുസ്ലീമിന്റെ കുടിലിൽ ഒരു ബ്രാഹ്മണസ്ത്രീ കയറുവാനിടയായതു് 'പട്ടടക്കുഴിയിലാഹുതിചെയ്യും പോലെയോ,' 'ഉപ്പുമാത്രമുള്ള വയലിൽ ഒരു തുള്ളി നല്ല വെള്ളം വീഴുന്നതുപോലെയോ, ഒക്കെയാണെന്നാക്രോശിച്ചപ്പോഴും, അദ്ദേഹത്തെ പഴിക്കാനാരുമുണ്ടായിരുന്നില്ല. സമാധാനപ്രസ്ഥാനം കമ്മ്യൂണിസ്റ്റുകാരുടെ വേലയിറക്കലാണെന്നു് ഭർത്സിച്ചിരുന്നവരാരും അതിന്റെ തുമ്പത്തുവരെയെത്തി അഖിലലോകനേതൃത്വത്തെ കൈകാട്ടിവിളിച്ച വള്ളത്തോളിനെ ഒറ്റപ്പെടുത്തിയില്ല. ഗാന്ധിശിഷ്യനും ദേശീയ കവിയുമായ അദ്ദേഹം മാർക്സിസ്റ്റു

ചേരിയിലേയ്ക്ക് കടന്നുചെന്നപ്പോഴും തടുത്തുനിൽക്കാനായതും കണ്ടില്ല. പക്ഷേ കാലം മാറിത്തുടങ്ങിയതോടുകൂടി ജനലക്ഷങ്ങളുടെ സംസ്കാരത്തെ പ്രകീർത്തിച്ചവർ ഉയരുകയും അല്ലാത്തവർ തളരുകയുംചെയ്യുന്ന നീതിശാസ്ത്രമാണ് നാം ഇവിടെ കാണുന്നതു്. പുരസ്കാരത്തിൽ വള്ളത്തോളിനും ശങ്കരക്കുറുപ്പിനും പ്രശസ്തിയുടെ കാര്യത്തിൽ വിലയിടിവ് വന്നുകൊണ്ടിരിക്കുന്നതും ആശാന് വർദ്ധമാനമായി കാണുന്നതും അവർ ബോധപൂർവ്വം പിൻപററിയ ആർഷബൗദ്ധ സംസ്കാരങ്ങളുടെ ജനസ്വാധീനതയുടെ വ്യത്യാസം ഒന്നുകൊണ്ടുമാത്രമാണ്. എന്നാൽ ഈ ജനപ്രീതിയുടെ സംഗതിനോക്കിയല്ല കവികളാണോ അല്ലയോ എന്നു നോക്കേണ്ടതു്. അതിൻെറ മാനദണ്ഡം കലാമൂല്യങ്ങളുടെ സ്ഥായിഭാവവും, സത്യസന്ധമായ പ്രതിപാദനവും, പുഷ്കലമായ രൂപാവിഷ്കരണവുമാണ്. ഇതിൽ വിജയിച്ചവർ കവികളാണ്, കലാകാരന്മാരാണ്. പക്ഷേ അവരുടെ പ്രസിദ്ധിയുടെ തോതു് മികച്ചപ്പോഴും ജനപക്ഷത്തുനിന്നുള്ള അഭിരുചിക്കും സാംസ്കാരികശക്തിക്കും വിധേയമായിട്ടായിരിക്കുമെന്നാണ് പറഞ്ഞുകൊണ്ടുവന്നതു്.

സാന്ദർഭികമായി സാഹിത്യസംബന്ധമായ സംഗതികളിലേയ്ക്ക് അല്പം കടന്നുചിന്തിച്ചതു് ഇൻഡ്യയുടെ സ്വായത്തമായ ഈ രണ്ടു വിഭിന്നസാംസ്കാരികസ്വാധീനതകളുടെ സാരാംശം എങ്ങിനെ വിവിധ തുറകളിൽ പ്രവർത്തിക്കുന്നുവെന്നു് വ്യക്തമാക്കുവാനാണ്. ഇതേ കാര്യങ്ങൾ ഭാരതീയൻെറ വ്യാപാരമണ്ഡലങ്ങളിലത്രയും ദൃശ്യമായി കാണുവാനൊക്കും. മാറിയ പരിതഃസ്ഥിതിയിൽ ഈ സമാന്തരസാംസ്കാരികശക്തികളെ വ്യവച്ഛേദിച്ചറിയുന്നവർ രണ്ടിനേയും സംഘടിതമാക്കുവാനുള്ള ശ്രമങ്ങളാണ് ചെയ്യേണ്ടതു്. സാംസ്കാരികവും വൈകാരികവുമായ ഉദ്ഗ്രഥനം ഈ സംഘട്ടനങ്ങൾ അവസാനിപ്പിക്കുവാൻ അനിവാര്യമാണ്. സാംസ്കാരികപ്രവർത്തകരുടെ ഉന്നം അതായിരുന്നാൽ നന്നായിരിക്കും.

## അദ്ധ്യായം നാല്

# സംസ്കാരം
# നിശ്ചലമാകുന്നതെങ്ങിനെ?

ഏതൻസിലെ വിവേകികളുടെ ലോകം ശോകമൂകമായിതീർന്നു. ദാർശനികരും പണ്ഡിതന്മാരും എല്ലാംതന്നെ, വേദനാകരമായ ഒരു വിധി പറച്ചിൽ കേട്ടു നടുങ്ങി. അവരിൽ ഒരാൾമാത്രം ഭാവഭേദമൊന്നുമില്ലാതെ സ്വസ്ഥചിത്തനായി കാണപ്പെട്ടു—വിഷംകൊടുത്തു കൊല്ലാൻ വിധിക്കപ്പെട്ട സോക്രട്ടീസ് മാത്രം. ഉല്കണ്ഠാകുലരായി തന്റെനേരെ നോക്കിയിരുന്ന് കണ്ണുനീർ വാർക്കുന്ന ആ യുവബുദ്ധിജീവികളോട് സോക്രട്ടീസ് സുസ്മേരവദനനായി സാവകാശം പറഞ്ഞു: "ഞാൻ അവരേക്കാൾ (ന്യായാധിപന്മാർ) യോഗ്യനാണ്. കാരണം, എനിക്കറിയാത്തത് അറിയില്ലെന്നു ഞാൻ തുറന്നുപറയുന്നു. അവരാകട്ടെ, അറിയാത്തതുകൂടി അറിയുന്നവരാണെന്ന് ഭാവിക്കുന്നു." ലോകത്തിലെല്ലായിടത്തും എല്ലാക്കാലത്തും ഈ ദുർവ്വാസന ഉണ്ടായിട്ടുണ്ട്. ഇവരെ ഹിപ്പോക്രാറ്റുകളെന്നാണ് വിശേഷിപ്പിക്കാറ്. അവരുടെ പ്രത്യേകത സ്വന്തം കുറവുകളെ മറച്ചുവെയ്ക്കുകയെന്ന മനഃപൂർവ്വസ്വഭാവവുമാണ്. ദുർബ്ബലതകളറിഞ്ഞുകൊണ്ടുതന്നെ ആ വാസനകൾ മൂടിവെയ്ക്കുവാൻ വാസനയുള്ളവർ. അറിവിന്റെ കാര്യത്തിലും ഈ കൂട്ടർ പൊങ്ങച്ചം ഭാവിക്കും. സാമൂഹികബന്ധങ്ങളിൽകൂടിയും അവർ

മററുള്ളവരുടെ വികാരവിചാരങ്ങളെ മാനിക്കുകയില്ല. ഈ പ്രവണതയെ ചൂണ്ടി മഹാത്മാക്കളായ പലരും കുററാരോപണം നടത്തിയിട്ടുണ്ട്. വില്യം ഹാസ്ലിററ് ഇങ്ങിനെ എഴുതി: "വാസ്തവത്തിൽ അഹങ്കാരിയായ മനുഷ്യൻ തന്നെക്കാൾ ഉയർന്നവരേയും തന്റെ താഴെയുള്ളവരേയും അറിയുന്നില്ല. ആദ്യത്തെ കൂട്ടരെ അയാൾ വകവെച്ചു തരില്ല: രണ്ടാമത്തെ കൂട്ടരെപ്പററി പരിഗണിക്കാനയാൾ മിനക്കെടുകയില്ല."

അഹങ്കാരികളായ ഇക്കൂട്ടരുടെ സവിശേഷത വിവേകരാഹിത്യവും അജ്ഞതയുമായിരിക്കും. വിവരക്കേടാണ് മനുഷ്യന്റെ മിക്ക പ്രവൃത്തികളേയും ദുഷ്ടമാർഗ്ഗത്തിലേക്കു നയിക്കുന്നതു്. ജെയിംസ് അല്ലൻ ഇതിനെ വിലയിരുത്തുന്നതിങ്ങനെയാണ്: "അജ്ഞതയുടെ ഫലമല്ലാത്ത യാതൊരു തിന്മയും ലോകത്തിലില്ല. നാം തിന്മയിൽ നിന്നുള്ള പാഠം പഠിക്കുവാൻ മനസ്സുവെക്കുകയും തയ്യാറാകുകയുംചെയ്താൽ അതു് നമ്മെ കൂടുതൽ ഉന്നതമായ ജ്ഞാനത്തിലേക്കു നയിക്കുകയും പിന്നീട് തിന്മ അപ്രത്യക്ഷമാകുകയുംചെയ്യും." ഡയോജനിസ് എന്ന തത്വജ്ഞാനി പറയുന്നതാകട്ടെ, "ഒരേ ഒരു നന്മ അറിവും, ഒരേ ഒരു തിന്മ അജ്ഞതയുമാണ്." എന്നാൽ വിവരംകെട്ടവർ ഹിപ്പോക്രാററുകൾകൂടിയാകുമ്പോൾ എത്രമാത്രം ഹീനചരിതരാണ് ഉളവാകുകയെന്ന് ചിന്തിക്കുകയാണ് ഭേദം. രാഷ്ട്രീയബാലപാഠമറിയാത്തവർകൂടി രാജ്യകാര്യനിപുണരായി ചമയുന്നു. അജ്ഞരായ ഒരുകൂട്ടം വോട്ടർമാരുടെ പ്രീതിക്കും പണിയെടുക്കുന്ന പാർട്ടിയുടെ ആശീർവാദത്തിനും വിധേയനാകുവാനൊത്താൽ ഭരണാധിപൻകൂടിയാകുന്നു. അധികാരം കൈയ്യാളുന്നവർ, അവിവേകികളോ, വിദ്യാവിഹീനരോ ഒന്നുമല്ലെന്നാണ് പിന്നെയുള്ള സങ്കല്പം. അത്തരക്കാരിൽനിന്നും പുറപ്പെടുന്ന അഭിപ്രായം എന്തും

തങ്കപ്പെട്ടതാണ്; വാർത്താപ്രാധാന്യമുള്ളവയാണ്. ശാസ്ത്ര സമ്മേളനങ്ങൾ ഉത്ഘാടനംചെയ്യുക തുടങ്ങി അറിയപ്പെടുന്ന ഏതു വിജ്ഞാനശാഖയുടെയും ആധികാരികവക്താക്കൾകൂടിയായിത്തീരുകയാണ് അത്തരക്കാർ. അവരുടെ പ്രഭാഷണങ്ങളും ഉപദേശങ്ങളുമാണ് ഏതൊരു ശാസ്ത്രശാഖയുടെയും ഉയർച്ചയ്ക്കു നിദാനമായി നില്ക്കുക; അധികാരികളെ കണ്ണുംപൂട്ടി വിശ്വസിക്കുന്നതും അനുസരിക്കുന്നതും ഒരുപക്ഷേ, രാജ്യകാര്യങ്ങൾ സുഗമമായി തീരുവാൻ സഹായകമാണ്. പക്ഷേ, ഏതെങ്കിലും കാരണവശാൽ ഉയർച്ചയിലേയ്ക്കുയർന്ന ഒരു മനുഷ്യനെ വിജ്ഞാനപടുവായും അറിവിന്റെ അവസാന വാക്കായും കണക്കാക്കുന്ന വാസന അവസാനിപ്പിക്കേണ്ടതാണ്. അല്ലെങ്കിൽ വിവരംകെട്ടവർ ഹിപ്പോക്രാറ്റുകൾകൂടിയായി മനുഷ്യസംസ്കാരത്തിന്റെ പുരോഗതിയിൽ വിഘാതം സൃഷ്ടിക്കും. കുറേ കാലം താൻ പറയുന്നതെന്തും സുവിശേഷമാണെന്ന ബോധ്യംവന്നുപോയാൽപിന്നെ ആ ധാരണ അഹംഭാവത്തിലേയ്ക്കും സമൂലബോധത്തിലേയ്ക്കും വളരും. ഈ വളർച്ചയുടെ തിക്തഫലമാണ് ഇന്ന് എല്ലാ വിഭാഗമാളുകളോടും പുച്ഛത്തിനിടവരുത്തുന്നത്. വിദേശികളുടെ ലോകം അവരെനോക്കി പരിഹാസത്തിന്റെ കിറികോട്ടൽ നടത്തുന്നെങ്കിൽ അത് സ്വാഭാവികമാണ്.

ഏതൊരു പ്രസ്ഥാനത്തിന്റെ പ്രണേതാക്കൾക്കും അറിവിന്റെ മനക്കരുത്ത് അവശ്യം ഉണ്ടായിരിക്കണം. അതില്ലാത്തതാണ് രാഷ്ട്രീയ അരാജകത്വത്തിന്റെ പ്രതീതിയുണ്ടാക്കുന്നത്. രാഷ്ട്രീയരംഗത്തു മാത്രമല്ല, നമ്മുടെ എല്ലാ വിഹാരമണ്ഡലങ്ങളിലും ഈ സ്വഭാവവിശേഷം കടന്നാക്രമണം നടത്തിയിട്ടുണ്ട്. രാഷ്ട്രീയാധികാരമാകുന്ന പൂമരത്തിൽ ഇത്തിക്കണ്ണികളെപ്പോലെ ഇഴഞ്ഞുകയറുവാൻ പഠിച്ചവർ ഭരണനിപുണന്മാരും വിജ്ഞാനപടു

ങ്ങളുമായി ചമയാറുള്ളതുപോലെ, സാമൂഹികസാംസ്കാരികമണ്ഡലങ്ങളിലും കയറി ഇരുപ്പുറപ്പിക്കുവാൻ കഴിഞ്ഞവരാണ് ആ രംഗങ്ങളിലെ ആധികാരികവക്താക്കൾ. അറിവിനെ മാനിക്കുന്ന മാനസികസ്ഥിതിപോലും നമുക്കില്ലാതായിക്കൊണ്ടിരിക്കുകയാണ്. പൊങ്ങച്ചത്തിന്റെ കിലുക്കാംപെട്ടിയുമായി അവർ എന്തിനേയും ചോദ്യം ചെയ്യുന്നു.

ഒരുകാര്യം തീർച്ച. നാം ഹിപ്പോക്രാറ്റുകളുടെ ലോകത്താണ് ജീവിക്കുന്നത്. എല്ലാ തലത്തിലും ഈ അജീർണ്ണം പൂർവ്വോപരി ശക്തിയായി ബാധിച്ചുകൊണ്ടിരിക്കുകയാണ്. വിവരംകെട്ടവർ വിവരമുള്ളവരെ പുച്ഛിക്കുന്നു; അഹംഭാവികളായ ഈ ഹിപ്പോക്രാറ്റുകൾ ബഹുമാനിക്കപ്പെടുകയും. അറിവിനെ മനസ്സിലാക്കുവാനുള്ള അറിവുപോലും നമ്മുടെ മദ്ധ്യത്തിൽനിന്നും മറയുകയാണതിവേഗം. 'അന്ധൻ അന്ധനെ നയിക്കുന്നു' എന്നു പറയുന്ന സ്ഥിതിവിശേഷമാണ് സംജാതമായിരിക്കുന്നത്. ഇത് വ്യാപകമായാലുള്ള അവസ്ഥ എത്ര ഭയങ്കരമായിരിക്കുമെന്നാലോചിക്കുകയാണുത്തമം. ഇതിന്റെ മറ്റൊരു വകഭേദമാണ് 'സ്വമൂലബോധഭാവം' (ego-centrism).

വ്യത്യാസം അല്പമുണ്ട്. തന്റെ അറിവ് പരിപൂർണ്ണമാണെന്നും തന്റെ കഴിവ് അപാരമാണെന്നും സ്വമൂലഭാവവാദികൾ അവകാശപ്പെടുന്നു. വ്യക്തിയുടേയും രാഷ്ട്രത്തിന്റെയും സമൂഹത്തിന്റെയും സംസ്കാരത്തിന്റെയും കഥയും വിഭിന്നമല്ല. ഈ സ്വത്വബോധം വ്യക്തിയിലായാലും, രാഷ്ട്രത്തിന്റെ ദേശസ്വഭാവത്തിലായാലും അപകടകരമാണ്. ചരിത്രപാഠങ്ങൾ അനവധി നിരത്തുവാനാകും ഈ വാസനയുടെ ഭവിഷ്യത്തുകളെ എണ്ണി എണ്ണി പറയുവാൻ. ഹിപ്പോക്രാറ്റുകൾ അറിയാത്തതുകൂടി

അറിയുമെന്നു ഭാവിക്കുമ്പോൾ, ഇഗോ സെൻട്രിസ്റ്റുകളാകട്ടെ തങ്ങളുടെ അറിവും കഴിവും അപരിമേയമാണെന്നും, പുറമേനിന്നും മറ്റൊന്നുമാരായേണ്ടതില്ലെന്നും ഭാവിക്കുന്നു. ഇതിന്റെ ഫലമായി വളച്ച് മുറുകയാണ് ചെയ്യുന്നത്.

ഇൻഡ്യയിൽ ആർഷസംസ്കാരത്തിന്റെ പ്രാരംഭകാലം മഹത്തരമായ നേട്ടങ്ങളുണ്ടാക്കി. ചിന്തയുടെയും ശാസ്ത്രത്തിന്റെയും തത്വജ്ഞാനത്തിന്റെയും അദ്ധ്യാത്മവാദത്തിന്റെയും മണ്ഡലങ്ങളിൽ അനർഘങ്ങളായ സംഭാവനകൾ നമ്മുടെ പ്രാക്തനയുഗങ്ങൾ നൽകിയിട്ടുണ്ട്. പക്ഷേ, ആ നേട്ടങ്ങൾ അഭംഗുരം വളർച്ചയിലേയ്ക്കു നയിച്ചില്ല. അതിനു മുമ്പുതന്നെ അവ സമൂർത്തഭാവം നടിച്ച് പുറമേനിന്നുള്ള അറിവുകളുടെനേരെ കതകടച്ചുപൂട്ടിയിരുന്നു. വൈചാരികതലം നിശ്ചലമാകുവാൻ തുടങ്ങിയതിന്റെ ആരംഭമായിരുന്നു അത്. ഉപനിഷത്തുക്കളുടെയും ആരണ്യകങ്ങളുടെയും കാലഘട്ടം വ്യക്തികളിൽക്കൂടിയും ഈ സമൂലബോധം അങ്കുരിപ്പിച്ചിരുന്നു. വസിഷ്ഠനും വിശ്വാമിത്രനുമെല്ലാം ഈ ഹീനശാസ്ത്രത്തിന്റെ ജീവനുള്ള ഉദാഹരണങ്ങളാണ്. തപസ്സും സന്യാസവുമൊക്കെ ഒരുനിലയ്ക്കു മനുഷ്യന്റെ മനസ്സിൽ സ്വരുക്കൂട്ടിയ അറിവിനെ ധ്യാനനിരതമാക്കി സമൂർത്താവസ്ഥയിലേയ്ക്കുയരുവാനുള്ള വ്യർത്ഥശ്രമങ്ങളുടെ പിറവികളായിരുന്നു. പിന്നീടൊന്നുമറിയുവാനില്ലെന്ന് ഓരോ തപസ്വിയും വിശ്വസിച്ചു. അയാളുടെ കഴിവ് അപ്രതിരോധ്യമാണെന്ന് സ്വയം വിശ്വസിച്ചുപോന്നു. രാമായണ മഹാഭാരതാദികളിലെ ഐതിഹാസിക ജേതാക്കളൊക്കെത്തന്നെ സമൂലവാദികളായിരുന്നുവെന്നു കാണാം. ഇത് ഒരു സംസ്കാരത്തിന്റെ പ്രത്യയശാസ്ത്രമായിത്തീരുമ്പോഴുള്ള അവസ്ഥ ദയനീയമായിരിക്കും.

ആർഷസംസ്കാരത്തിന്റെ വിശേഷോത്തരമായ നേട്ടങ്ങൾ അചേതനമായിത്തീർന്നത് പ്രധാനമായും ഈ സമൂർത്ത

ബോധംകൊണ്ടാണ്. പതിനൊന്നാം നൂറ്റാണ്ടിന്റെ ആദ്യവർഷങ്ങളിൽ മുഹമ്മദ് ഗസ്നിയുടെ ആക്രമണകാലത്ത്, അദ്ദേഹത്തോടൊപ്പം ഇൻഡ്യയിൽ വന്ന താത്വികനും ചരിത്രകാരനുമായ അൽബെറൂണി ഈ ഇൻഡ്യൻ ദുഃപ്രവണതയെ ഇങ്ങിനെയാണ് വ്യവഹരിക്കുന്നത്: "ഇൻഡ്യക്കാർ അവരെപ്പോലെ വലിയവർ വേറെയില്ലെന്നും, അവരുടെ ദാർശനികന്മാരെപ്പോലെ ഉയർന്നവരാരുമില്ലെന്നും, അവരുടെ ശാസ്ത്രങ്ങളെപ്പോലെ വളർന്നിട്ടുള്ള മറ്റൊന്നുമില്ലെന്നും ധരിച്ചുവശായിട്ടുള്ളവരാണ്. മറ്റുള്ളവരുമായി സംസാരിക്കുവാനോ സംസർഗ്ഗംചെയ്യുവാനോ അവർ അറയ്ക്കുന്നു. വിദേശിയരുമായി കണ്ടുപോയാൽ അവർ അശുദ്ധരായി തീരുമെന്നാണ് വിശ്വസിച്ചിരുന്നത്. തന്മൂലം പുറമേനിന്നു വന്നിരുന്നവരെ മ്ലേച്ഛന്മാർ എന്നാണ് വിളിച്ചിരുന്നത്." അങ്ങിനെ സകലമാന വിവരവും തങ്ങളിൽ അടങ്ങിയിട്ടുണ്ടെന്ന് അവർ അഹംഭാവിക്കുക മാത്രമല്ല പുതിയതായൊന്നുമന്വേഷിക്കുവാൻ ഉൽസുകരുമല്ലായിരുന്നു. അറിവിന്റെ കോവിൽ അങ്ങിനെ ശക്തമായടച്ചുപൂട്ടപ്പെട്ടു. അതിന്റെ ഫലമായി ലോകോത്തരമായ ഒരു സംസ്കാരത്തിന്റെ പൈതൃകം വഹിക്കുന്ന നമ്മുടെ പൌരാണിക ശാസ്ത്രങ്ങളും ദർശനങ്ങളുമെല്ലാം നിന്നേടത്തുതന്നെ നിന്നു; വളർച്ച മുട്ടിയ തൈവാഴപോലെ കുലയ്ക്കുവാനോ, ഫലത്തിലെത്തുവാനോ ഒത്തില്ല. നമ്മുടെ വൈജ്ഞാനികമണ്ഡലവും കലാരംഗങ്ങളുമെല്ലാം ഈ തിരിച്ചടിയുടെ വൈചിത്ര്യം അനുഭവിച്ചിട്ടുണ്ട്. പൊലിമ പുലർത്തിയിരുന്ന നമ്മുടെ ഈ രംഗങ്ങളൊക്കെത്തന്നെ അനക്കമില്ലാതെ നിർജ്ജീവമായി.

ഇവിടെയുണ്ടായിരുന്ന ശില്പവൈദഗ്ദ്ധ്യത്തെ നോക്കി അൽബെറൂണിയും ഉദ്ബിയുമെല്ലാം വിസ്മയംകൊള്ളുന്നുണ്ട്: "ഇതിൽ അവർ കലയുടെ ഔന്നത്യത്തിലെത്തി

യിരുന്നു. തൻമൂലം ഇവ കാണുന്ന നമ്മുടെ ആളുകൾ (മുസ്ലീംകൾ) അത്ഭുതസ്തബ്ധരാകുകയും, അവയുടെ സംവിധാനത്തെ വിവരിക്കുവാൻ അശക്തരാകുകയും ചെയ്യുന്നു. പിന്നെയുണ്ടോ അവ നിർമ്മിക്കുന്ന കാര്യം ചിന്തിക്കുവാനൊക്കുക." മഥുരാ ക്ഷേത്രത്തെക്കുറിച്ച് മുഹമ്മദു ഗസ്നി, തന്റെ സ്നേഹിതന്നിപ്രകാരമാണ് എഴുതി അയച്ചതെന്ന് സമകാലീന ചരിത്രകാരനായ അൽ ഉത്ബി, "തരിക്കിയാമിനി' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. "ഇതുപോലെയൊരു കെട്ടിടം ആരെങ്കിലും നിർമ്മിക്കണമെന്നാഗ്രഹിക്കുന്നുവെങ്കിൽ പത്തുകോടി സ്വർണ്ണദിനാർ ചിലവഴിക്കാതെയും, ഏററവും വിദഗ്ദ്ധരായ ശില്പികളെ 200 കൊല്ലമെങ്കിലും നിർമ്മാണത്തിനു വിനിയോഗിക്കാതെയും സാദ്ധ്യമാകുകയില്ല."[1] അൽ ഉത്ബിയുടെ അഭിപ്രായമാകട്ടെ, "ഇതു് മനുഷ്യനിർമ്മിതമല്ലെന്നും, ജിന്നുകളായിരിക്കണം ഇതു് ഉണ്ടാക്കിയതെന്നുമാണ്."[2]

വിദേശീയർക്കൊക്കെ വിസ്മയമുണ്ടാക്കിയിരുന്ന നമ്മുടെ ശില്പകലയും കൊത്തുപണിയും അതിന്റെ വളർച്ചയിലെത്തുകയുണ്ടായില്ല. നമ്മുടെ ശാസ്ത്രശാഖകളും ഈ അറബി പണ്ഡിതന്മാരുടെ പ്രശംസയ്ക്കു വിധേയമായിട്ടുണ്ട്. അൽബെറൂണിയും കൂട്ടരും ഈ നാട്ടിലെത്തുന്നതിന് എത്രയോ നൂററാണ്ടുകൾക്കുമുമ്പുതന്നെ ഉണ്ടായിരുന്ന ഈ വിജ്ഞാനശാഖകൾ, അക്കാലമെത്തിയപ്പോഴേയ്ക്കും തഴച്ചുവളർന്നു ഫലഭൂയിഷ്ഠമാകേണ്ടതായിരുന്നു. പക്ഷേ, അവ വളർച്ച മുററി നിന്നിടത്തുതന്നെ നിന്നു മുരടിക്കുകയാണുണ്ടായതു്. അതിന്റെ കാരണങ്ങൾ ആരായുമ്പോൾ ആർഷസംസ്കാരത്തിന്റെ സമൂലബോധഭാവമായിരുന്നു ഈ വിനാശത്തിനിടയാക്കിയതെന്നു കാണാം.

1. Tarikh-i-yamini—Elliot & Dowson Vol. II P. 44.
2. Ibid

ഇതിന്റെ പരിണിതഫലമാകട്ടെ, അമ്പലസംവിധാനങ്ങൾനോക്കി അന്തം വിട്ടുനിന്ന മുഹമ്മദ് ഗസ്നിയുടെ പിൻഗാമികൾ ഒരൊന്നരനൂറ്റാണ്ടിന്ന് മുമ്പുതന്നെ എല്ലാം തങ്ങളിലുണ്ടെന്ന് ഭാവിച്ചിരുന്ന ഇൻഡ്യൻ ജനതയുടെ മേലാളന്മാരായിത്തീർന്നുവെന്നതാണ്. അവർ കൊണ്ടുവന്ന പുതിയ ആയുധങ്ങളുടെനേരെ നാം അത്ഭുതപ്പെട്ടു. അവരുടെ വസ്ത്രധാരണരീതിയും ജീവിതോപകരണങ്ങളും നമുക്ക് പുത്തരിയായിരുന്നു. അവരുടെ സാമൂഹികസംവിധാനവും നമ്മിൽ അങ്കലാപ്പുളവാക്കി. കലയുടെയും സാഹിത്യത്തിന്റെയും ദർശനങ്ങളുടെയും ശാസ്ത്രങ്ങളുടെയും കാര്യങ്ങളിൽ അവർ നവീനധാരകൾ ഉൾക്കൊണ്ടിട്ടുണ്ടായിരുന്നു. പുതിയ ഈ വേലിയേറ്റത്തിന്റെ മുമ്പിൽ നാമൊന്നുമല്ലാതായിത്തീർന്നു. അവരുടെ അധീശത്വമംഗീകരിച്ച് പഞ്ചപുച്ഛമടക്കി സവിനയം നാം കഴിഞ്ഞുകൂടി.

ഇത് നമ്മെ മാത്രമല്ല, പല സംസ്കാരങ്ങളെയും പല രാജ്യങ്ങളെയും ബാധിച്ചിട്ടുണ്ട്. ലോകചരിത്രത്തിൽ ചൈനയ്ക്കുള്ള സ്ഥാനം അന്യാദൃശ്യമാണ്. അനുസ്യൂതം പ്രവഹിച്ചിരുന്ന ഒരു സംസ്കാരത്തിന്റെ പിൻതുടർച്ചക്കാരാണ് അവർ. പല രാജ്യങ്ങളും അപരിഷ്കൃതമായ കാടൻജീവിതത്തിൽ കഴിഞ്ഞിരുന്നപ്പോൾ, നാഗരികതയുടെ താരാപഥംവരെയുയർന്ന ഒരു സ്ഥാനം സംസ്കാരങ്ങളുടെ ചരിത്രത്തിൽ അവർക്കുണ്ടായിരുന്നു. ലവോത്സിയും കൺഫ്യൂഷിയസ്സും മെൻഷ്യസ്സുമെല്ലാം ചൈനീസ് ചിന്താലോകത്തിലെ അനശ്വരന്മാരാണ്. പക്ഷേ ഈ ഉന്നതി അവരെ ലഹരി പിടിപ്പിച്ചു; ഇല്ലാത്ത തലക്കനവും അഹംഭാവവും അവരിൽ വിതച്ചു. ഇംഗ്ലീഷ് ചക്രവർത്തി തന്റെ ഒരു പ്രതിപുരുഷനെ വ്യാവസായിക സാദ്ധ്യതകളാരായുവാൻ വേണ്ടി ഒരിക്കൽ ചൈനയിലേക്കയച്ച രസകരമായ കഥ അവരുടെ ധിക്കാരസ്വഭാവത്തെ

പ്രകടമാക്കുന്നതാണ്. ചൈനയിലെ ഒടുവിലത്തെ മഹാചക്രവർത്തിയായ ചീൻഹാങ്ങ് വളരെ സൌഭാഗ്യത്തോടുകൂടി വാണരുളുന്ന കാലം. ഇംഗ്ലണ്ടിൽനിന്നും ലോർഡ് മെക്കാർട്ടനേ എന്ന അംബാസിഡർ തന്റെ രാജാവിന്റെ ഒരഭ്യർത്ഥനയുംകൊണ്ടെത്തിയിരിക്കുകയാണ്. കച്ചവടസൌകര്യങ്ങൾ തേടുകയായിരുന്നു സന്ദർശനോദ്ദേശ്യം. ഒട്ടും ഗൌരവംവിടാതെ ചക്രവർത്തി ചീൻഹാങ്ങ് പ്രതിവചിച്ചു: "നമ്മുടെ രാജ്യത്തു് നമുക്കാവശ്യമുള്ള സർവ്വതും ഉണ്ടു്. മറുനാടുകളെ യാതൊന്നിനുവേണ്ടിയും ആശ്രയിക്കേണ്ട ഗതികേടു് ഞങ്ങൾക്കില്ല. അതുകൊണ്ടു് ഇവിടെ നിങ്ങളുടെ ദേശത്തുനിന്നും യാതൊരു സാധനവും ആവശ്യമില്ല. പിന്നെ അപരിഷ്കൃതരായ നിങ്ങൾക്കു് കച്ചവടം നടത്തണമെങ്കിൽ ചുരുങ്ങിയതോതിൽ അതു ചെയ്യുവാൻ നാം അനുവദിക്കുന്നു. പക്ഷേ ഒരുകാര്യം. നമ്മുടെ നാട്ടിലെ നിയമങ്ങളും മര്യാദകളും മാനിക്കുകയെന്നതാണതു്."

തന്റെ രാജ്യം എല്ലാം ഉൾക്കൊള്ളുന്നുവെന്നഹങ്കരിക്കുകയും, പുറമേനിന്നു വന്നവരെ അപരിഷ്കൃതരെന്നു തരംതാഴ്ത്തി കാണുകയുംചെയ്ത ഈ ചക്രവർത്തിയും അദ്ദേഹത്തിന്റെ സമ്പന്നമായ രാഷ്ട്രവും അരനൂറ്റാണ്ടു കഴിയുന്നതിനുമുമ്പുതന്നെ പാശ്ചാത്യരായ 'കാടന്മാരുടെ' അധീശത്വം സവിനയം അംഗീകരിക്കുവാൻ നിർബദ്ധരായിത്തീർന്നു. സ്ഥൂലബോധത്തിന്റെ ഫലമായി വന്നുചേർന്ന പാപത്തിൽനിന്നും മോചനം ലഭിക്കുവാൻ പിന്നെയും ദീർഘമായ ഒരു നൂറ്റാണ്ടുകാലം ചൈനീസ്ജനതയ്ക്കു് കാത്തിരിക്കേണ്ടതായും വന്നുകൂടി.

ഇതേ കാര്യങ്ങൾതന്നെയാണ് മതങ്ങളുടെ ചരിത്രങ്ങൾക്കും പറയാനുള്ളതു്. ക്രൈസ്തവമതം യൂറോപ്പിലാകമാനം വലിയ ശക്തിയായിത്തീർന്നതോടുകൂടി ആത്മീയ

നിയന്ത്രണത്തോടൊപ്പം ഭൗതികനേതൃത്വവും പൗരോഹിത്യം ഇച്ഛിച്ചു. പോപ്പിന്റെയും പള്ളിയുടെയും കീഴിലമർന്നിരുന്നു രാജാക്കന്മാരും യൂറോപ്യൻജനതയും. മനുഷ്യൻ സ്വതന്ത്രമായി ചിന്തിക്കുന്നതോ, കാര്യങ്ങൾ അറിയാനാസക്തി കാണിക്കുന്നതുപോലുമോ തടയപ്പെട്ടു. സംസ്കാരങ്ങളുടെ അടിത്തറയായ യവന റോമാനാഗരികതകൾ തിരസ്കൃതമായി. മനുഷ്യമനസ്സും മനീഷയും നിശ്ചലമായി നിന്നുപോയി. ക്രൈസ്തവപൗരോഹിത്യം ചിന്തയെയും ജ്ഞാനതൃഷ്ണയെയും കടിഞ്ഞാണിട്ടു. യുക്തിവാദത്തിനോ സ്വതന്ത്രചിന്തയ്ക്കോ ഇടമുണ്ടായിരുന്നില്ല. പൗരാണികശാസ്ത്രങ്ങളും തത്വജ്ഞാനങ്ങളും അറിയുവാൻ ശ്രമിക്കുന്നതുകൂടി വിലക്കപ്പെട്ടു. സോക്രട്ടീസും സാഫോയും അരിസ്റ്റോട്ടിലും പ്ലേറ്റോവും ഹെറോഡോട്ടസും ത്യൂസിഡൈഡസ്സുമെല്ലാം വിസ്മരിക്കപ്പെട്ടു. എല്ലാം മതശാസനകളുടെ വേലിക്കെട്ടിലൊതുക്കിനിർത്തിയ ക്രൈസ്തവ പൗരോഹിത്യം മനുഷ്യമനീഷയെ വരിഞ്ഞുകെട്ടി നിർത്തിയിരിക്കുകയായിരുന്നു.

മതശാസനകളെന്നുദ്ദേശിച്ചിരുന്നതാകട്ടെ, പള്ളിയും പട്ടക്കാരും അപ്പോഴപ്പോഴായി പടച്ചിറക്കിയിരുന്ന ശാസനകളുമായിരുന്നു. ബൈബിൾ വായിക്കുവാനോ സ്നേഹനിധിയായ യേശുവിന്റെ സൂക്തങ്ങളറിയുവാനോ മാർഗ്ഗമുണ്ടായിരുന്നില്ല. എല്ലാംതന്നെ ക്രൈസ്തവ പൗരോഹിത്യം കയ്യടക്കി. അചേതനമായ ബുദ്ധി അമൂർത്താവസ്ഥയിൽത്തന്നെ കഴിഞ്ഞു. ഏറ്റിറക്കില്ലാത്ത ജലാശയംപോലെ മനുഷ്യസംസ്കാരം നിശ്ചേതനമായി. മലീമസമായ ആ അന്തരീക്ഷത്തിൽനിന്നും നല്ലതൊന്നും പ്രതീക്ഷിക്കുക സാദ്ധ്യമല്ല. അങ്ങിനെ സാംസ്കാരികമായ പൈതൃകത്വവും ക്രിയാത്മകമായ മേധാശക്തിയും വൈജ്ഞാനികമായ ഭാവനാസമ്പത്തും വൈചാരികമായ രചനാത്മ

കത്വവും എല്ലാംതന്നെ മതത്തിൻെറപേരിൽ ക്രൈസ്തവ പൌരോഹിത്യം മരവിപ്പിച്ചു. ഗലീലിയോവും ഇറാസ്മസ്സും ബേക്കനുമെല്ലാം പള്ളിയുടെ ക്രൂരമർദ്ദനങ്ങൾക്ക് വിധേയരായി.

സമ്പൂർത്തഭാവം അതിൻെറ പാരമ്യത്തിലെത്തിയ മദ്ധ്യകാലയൂറോപ്പ് 'ഇരുണ്ട കാലഘട്ടം' എന്നാണ് അറിയപ്പെടുന്നതു്. ഈ സമൂലബോധസിദ്ധാന്തം കൊണ്ട് ചേതന നിശ്ചലമാകുകയും പുരോഗതി നിലയ്ക്കുകയുമുണ്ടായി. പ്രകാശം പരന്നില്ല. ബുദ്ധി മരവിച്ചുപോയിരുന്നു. ചേതന ചത്തുകിടക്കുകയും. അപ്പോഴും ക്രൈസ്തവപൌരോഹിത്യം അഹന്തയോടുകൂടി ഒരു ഭൂഖണ്ഡത്തെയും അതിലെ ജനതയെയും പഴയതിൽനിന്നും വിട്ടുകൊള്ളുവാനനുവദിക്കാതെയും, പുതിയതിനെ തേടിപ്പിടിക്കുവാൻ സമ്മതിക്കാതെയും വീർപ്പുമുട്ടിക്കുകയായിരുന്നു. എല്ലാം അവർ പറയുന്നതിൽ നിക്ഷിപ്തമാണ് എന്ന സമ്പൂർത്തഭാവത്തിൽ. "ജീവിതത്തെപ്പററി പഠിക്കേണ്ടതു് പിറകോട്ടു നോക്കിയാണെങ്കിൽ, ജീവിക്കേണ്ടതു് മുമ്പോട്ടുനോക്കിയാണ്." ഈ പൊതുനിയമത്തിനൊരപവാദമായിരുന്നു മദ്ധ്യയുഗത്തിലെ ക്രൈസ്തവയൂറോപ്പ്. അതുണ്ടാക്കുവാൻ കാരണക്കാരാകട്ടെ ഹിപ്പോക്രാററുകളായ ഈ പൌരോഹിത്യത്തിൻെറ സമ്പൂർത്തവാദവും

ഇതിൻെറ ഫലമായി നവീനദശയുടെ ആരംഭം പൊട്ടിത്തെറികളോടുകൂടിയായിരുന്നു. മദ്ധ്യകാലത്തിലെ സകല സ്ഥാപനങ്ങളും സകല വിശ്വാസപ്രമാണങ്ങളും തകർക്കപ്പെട്ടു. എല്ലാ രംഗങ്ങളിലും അധികാരം കൈയ്യാളിയിരുന്ന പൌരോഹിത്യം തകർന്നടിഞ്ഞു. ക്രൈസ്തവ പൌരോഹിത്യത്തിൻെറ നിയന്ത്രണത്തിൽനിന്നും മുക്തമാകുവാൻ നൂററാണ്ടുകളോളം പേററുനോവു സഹിച്ചു

കൊണ്ടിരുന്ന ക്രൈസ്തവജനത ഒരു പുതുപുലരിയെ പ്രസവിച്ചിരുന്നു. 'നവോത്ഥാനപ്രസ്ഥാനം' യൂറോപ്യൻനാടുകളിൽ സമൂലമായ പരിവർത്തനമുണ്ടാക്കി. തടഞ്ഞുനിർത്തിയിരുന്ന മനുഷ്യബുദ്ധി സ്വതന്ത്രമായി പ്രവഹിക്കുവാൻ തുടങ്ങി. അതിന്റെ ഫലമായി പുത്തൻ കണ്ടുപിടുത്തങ്ങളും, നവീനാശയങ്ങളും രൂപംകൊണ്ടു. ലോകം ഒരു പുതിയ ദശയുടെ ആരംഭം കുറിക്കുകയായിരുന്നു. ക്രൈസ്തവജനതയുടെ ആത്മീയനേതൃത്വംപോലും പോപ്പിന് പല നാടുകളിലും നഷ്ടപ്പെട്ടു. പുതിയ പ്രസ്ഥാനങ്ങളും ചലനങ്ങളുമുണ്ടായി.

മററു നാടുകൾക്കും സംസ്കാരങ്ങൾക്കും സമൂലബോധവാദം തീരാനഷ്ടങ്ങളാണുണ്ടാക്കിയത്. പക്ഷേ ക്രൈസ്തവപൌരോഹിത്യത്തിന്റെ നില ഉപയോഗപ്രദമായിത്തീർന്നു എന്ന വലിയ വ്യത്യാസം രേഖപ്പെടുത്തേണ്ടതായുണ്ട്. ഇറാസ്മസ്സും ഹസ്സും വൈക്ലിഫും ലൂഥറും സ്വീൻഞ്ചലിയും മററുമെല്ലാം പൌരോഹിത്യത്തിന്റെ ഈ ദുർവ്വാസനക്കെതിരായി ജനകീയ പ്രക്ഷോഭണങ്ങൾക്ക് നേതൃത്വം കൊടുത്തില്ലായിരുന്നുവെങ്കിൽ ക്രൈസ്തവയൂറോപ്പ് ഇന്നും അന്ധകാരത്തിൽ തന്നെ കഴിയുമായിരുന്നു. നിരവധി തലമുറകളെത്തന്നെ പൌരോഹിത്യത്തിന്റെ സ്വാർത്ഥമോഹത്തിന് കുരുതികൊടുക്കേണ്ടായി വരുമായിരുന്നു. പക്ഷേ നവോത്ഥാനചരിത്രം നവീനമായ ഉൾക്കാഴ്ചയും ദർശനങ്ങളും നൽകി അവരെ രക്ഷിച്ചു. തന്മൂലം ആധുനിക ലോകത്തിന്റെ വിധിദാതാക്കളാകുവാനും അവർക്കായി.

ഇതിനു നേരെ വിപരീതസ്ഥിതിയാണ് മുസ്ലിം സമുദായത്തെ സംബന്ധിച്ചുണ്ടായത്. മദ്ധ്യകാലയൂറോപ്പ് ഇരുളിൽ കഴിഞ്ഞിരുന്നപ്പോൾ എല്ലാ രംഗങ്ങളിലും ശക്തിമുദ്ര പതിച്ച് ബഹുമാനിക്കപ്പെട്ടിരുന്ന ഉന്നത സമുദായമായിരുന്നു മുസ്ലിംകൾ. ക്രൈസ്തവയൂറോപ്പ്

പ്രാക്തന പൈതൃകത്വം അവഗണിച്ച അവസരത്തിൽ, അവയെ തേടിപ്പിടിച്ച് അറിവിന്റെ ഭണ്ഡാരം വർധിപ്പിച്ചിരുന്നു. അറബികൾ—അവർ വൈജ്ഞാനികവും വൈചാരികവുമായ എല്ലാതലത്തിലും കനപ്പെട്ട സംഭാവന നല്കി. വ്യവസായ കാർഷിക രംഗങ്ങളിൽ പല പുതിയ പരീക്ഷണങ്ങളുടെയും വിജയം അവർ കണ്ടു. വേലിയേറ്റത്തിന്റെ വേഗതയോടുകൂടി ആർത്തിരമ്പിക്കയറിയ ഇസ്‌ലാമികാധിനിവേശം ലോകോത്തരമായിരുന്നു. കൊർദോവായും കെയ്‌റോവും ബാഗ്ദാദും ദൽഹിയും എല്ലാം ലോകത്തിന്റെ സിരാകേന്ദ്രങ്ങളായി മാറി. അവ ഭരണകാര്യങ്ങളിലാകട്ടെ സാമൂഹിക സാമ്പത്തിക, സംവിധാനത്തിലാകട്ടെ, കലയുടെയോ ശാസ്ത്രങ്ങളുടെയോ മണ്ഡലങ്ങളിലാകട്ടെ ഇസ്‌ലാമിക നഗരങ്ങളായിരുന്നു. പ്രകാശത്തിന്റെ ദീപസ്തംഭം നാട്ടിയിരുന്നവർ അങ്ങിനെ ഒരു സമ്പന്നമായ സമൂഹവും സമൃദ്ധമായ ഒരു വലിയ സാമ്രാജ്യവും ഇസ്‌ലാമിന്നുണ്ടായി.

പക്ഷെ കുരിശുയുദ്ധങ്ങളുഴിച്ചുവിട്ട ക്രൈസ്തവവിരോധം മുസ്‌ലിംജനതയെ കൊണ്ടെത്തിച്ചത് സമൂലബോധത്തിലായിരുന്നു. അതുവരെ അറിവിന്നുതേടി എവിടെയും പോയിരുന്ന സത്യാന്വേഷികളുടെ ഒരു സമൂഹം നിശ്ചലമാകുവാൻതുടങ്ങി. "ശഹീദിന്റെ (രക്തസാക്ഷി) രക്തത്തേക്കാൾ പണ്ഡിതന്റെ ഒരുതുള്ളി മഷിക്കു"' വിലകല്പിച്ചിരുന്ന മുസ്‌ലിംകൾ എല്ലാം തങ്ങളിലുണ്ടെന്നഹംഭാവിച്ചു. ലോകം കണ്ടതിൽവെച്ച് ഏററവും വലിയ ഒരു സാമ്രാജ്യവും ഏററവും സമ്പൽ സമൃദ്ധിയും ഒരുവശത്ത്; ക്രൈസ്തവവിരോധം മറുവശത്ത്; ഇത് രണ്ടുംകൂടിയായപ്പോൾ തിരിച്ചടി പരിപൂർണ്ണമായി. യൂറോപ്യൻ രാജ്യങ്ങൾ നവോത്ഥാനത്തിന്റെ പുത്തൻ പ്രചോദനത്താൽ പ്രേരിതരായി നൂതനമായ പല കണ്ടുപിടുത്തങ്ങളും നടത്തിയിരുന്നു. ക്രൈസ്തവവിരോധംകൊണ്ട് കണ്ണുമഞ്ഞളിച്ചുപോയ മുസ്‌ലിങ്ങൾ

ഈ വ്യത്യാസങ്ങളൊന്നും ശ്രദ്ധിച്ചില്ല. നവീനദശയുടെ ത്രസിക്കുന്ന ചേതോവികാരങ്ങളേയും നവീന ശാസ്ത്രപടുതയേയും അവജ്ഞാപൂർവ്വം വിഗണിക്കുകയാണ് പിന്നീടുണ്ടായത്. ഉറങ്ങിക്കിടന്നിരുന്ന സിംഹം ഇടിമുഴക്കം കേട്ട് സടകുടഞ്ഞ് ഗാംഭീര്യത്തോടുകൂടി ഉയർത്തെഴുന്നേററതുപോലെ ക്രൈസ്തവ യൂറോപ്പ് പിടഞ്ഞെഴുന്നേററ് നവീനദശയുടെ പ്രണേതാക്കളായി മാറി. അറിവിന്റെ കവാടം കെട്ടിയടച്ച് എല്ലാം ഉൾക്കൊള്ളുന്നവരെന്ന ഭാവേന ചൈനീസ് ചക്രവർത്തിയെപ്പോലെ കഴിഞ്ഞിരുന്ന മുസ്ലിങ്ങൾ ഉറങ്ങുകയായിരുന്നു. അങ്ങിനെ പുതുതായി എന്തെങ്കിലുമറിയാനോ പുത്തൻ കാലഘട്ടത്തിന്റെ ഹൃദയത്തുടിപ്പുകൾക്കൊത്ത് ഉയരുവാനോ, സാധിക്കാതെ ഭയങ്കരമായ പിന്നോട്ടടിയാണ് മുസ്ലീം രാഷ്ട്രങ്ങൾക്ക് ആകമാനമുണ്ടായത്.

ഇതിൽനിന്നും പുറകോട്ട പുറകോട്ട പോയതല്ലാതെ മുൻപോട്ടുള്ള ഗതി ഒരിക്കലുമുണ്ടായില്ല. രണ്ടുമൂന്നു നൂററാണ്ടുകാലത്തെ ഈ പരാധീനത പെട്ടെന്ന് ഉയർത്തെഴുന്നേല്ക്കുവാനൊക്കാത്ത മാതിരി കനപ്പെട്ടതുമായിരുന്നു. അതേ സമയത്ത് പ്രതികാരവാഞ്ഛയോടുകൂടി പുരോഗതിയിൽ നിന്നും പുരോഗതിയിലേക്ക് പ്രയാണം ചെയ്യുകയായിരുന്നു യൂറോപ്യൻ രാജ്യങ്ങൾ. മദ്ധ്യകാലങ്ങളിൽ യൂറോപ്യൻ സംസ്കാരം എങ്ങനെ നിശ്ചലമായി നിന്നോ ആ സ്ഥിതിയാണിന്നും മുസ്ലീം രാഷ്ട്രങ്ങളുടേത്.

ഇൻഡ്യയിലെ മുസ്ലീം രാഷ്ട്രവും ഈ വിധത്തിൽ നിന്നും രക്ഷിക്കപ്പെട്ടില്ല. ലോകത്തിലെ ഏററവും സമ്പന്നമായ മുസ്ലീം രാഷ്ട്രം ഇൻഡ്യയിലായിരുന്നു. അത്രയും ശക്തിയായിത്തന്നെ സമുത്ഭാവം ഇവിടെ പടർന്നുപന്തലിക്കുകയും ചെയ്തിരുന്നു. ആറു നൂററാണ്ടുകളോളം രാഷ്ട്രീ

യാധികാരം കൈയ്യാളിയിരുന്ന ഇൻഡ്യൻ മുസൽമാൻ, കോഴിക്കോട്ടു നിന്ന് എട്ട് മൈൽ വടക്കോട്ടുമാറി കപ്പാട്ട് എന്നസ്ഥലത്ത് നങ്കൂരമിട്ടിറങ്ങിയ വാസ്കോഡിഗാമ എന്ന പറങ്കിയുടേയും കൂട്ടരുടേയും ആഗമനം പാശ്ചാത്യാധിനിവേശത്തിന്റെ പ്രഘോഷണമാണെന്നും അറിഞ്ഞിരുന്നില്ല. ഇതിനെത്തുടർന്ന് കച്ചവടവും കൈയ്യൂക്കുംകൊണ്ട് പാശ്ചാത്യർ രാജ്യം കരണ്ടുതിന്നിരുന്ന കഥയും അവരറിഞ്ഞില്ല. വ്യാവസായികരംഗം കരയിൽനിന്നും കടലിലേക്ക് മാറിയെന്നും, നാവിക സേനയുടെ ശക്തി ലോകം കീഴടക്കുന്നതായി തീർന്നിരുന്നുവെന്നും ഇവരാരുമോർത്തില്ല. കച്ചവട കേന്ദ്രങ്ങളുടെ മാറ്റം, പുതിയ പുതിയ രാജ്യങ്ങളുടേയും ശാസ്ത്രോപകരണങ്ങളുടേയും കണ്ടുപിടുത്തം ഇവയൊക്കെ അറിഞ്ഞിട്ടും, അവജ്ഞാരൂപത്തിൽ അവഗണിച്ച മുസ്ലിം രാജ്യങ്ങൾ സ്വമൂലബോധത്തിന്റെ വിപത്തിന്നിരയാകുകയാണുണ്ടായത്. മാറ്റങ്ങൾ പലതുമുണ്ടായി. സൂര്യോദയമായി. പകലോൻ പ്രകാശത്തിന്റെ കിരണങ്ങൾ ചൊരിഞ്ഞു. അപ്പോഴും കരിമ്പടത്തിൽ മൂടിക്കിടന്നവർ കണ്ണുതുറന്നില്ല. സമൂർത്തവാദമാണ് ഈ പിന്നോട്ടടി ഉണ്ടാക്കിയത്. ഈ അഹം ബോധം വരുത്തിയ വിനയിൽ നിന്നും വിമുക്തമാകാൻ മുസ്ലിം ലോകത്തിനിതുവരെ സാധിച്ചതുമില്ല.

വ്യക്തികളുടേയും രാഷ്ട്രങ്ങളുടേയും സംസ്കാരങ്ങളുടേയും ഈ ചരിത്രപാഠങ്ങൾ നമ്മുടെ മുമ്പിൽ മലർക്കപ്പെട്ട പുസ്തകമാണ്. പക്ഷെ ഇന്നും നാമവ വായിച്ചു പഠിച്ച് നമ്മുടെ പിഴകൾ മാറ്റുവാൻ ശ്രമിക്കുന്നുണ്ടോ എന്ന് സംശയിക്കണം. അവ ഗുണപാഠങ്ങളാക്കുവാനൊത്താൽ മാത്രമേ രാഷ്ട്രവും, സംസ്കാരവും എന്തിന്, വ്യക്തിജീവിതംപോലും സമ്പന്നമാക്കുവാനൊക്കൂ. നമ്മുടെ സാഹിത്യ സാംസ്കാരിക രാഷ്ട്രീയ സമൂഹികതലങ്ങളിൽ

ഇന്ന് കണ്ടുകൊണ്ടിരിക്കുന്ന അലംഭാവം ഒരുതരം സിനിസിസത്തിലേക്ക് നീങ്ങി യഥാർത്ഥമായ വിജ്ഞാനതൃഷ്ണയുടെ നേരെപോലും അവജ്ഞാരീതിയാണുണ്ടാകുക. അതുണ്ടായിത്തുടങ്ങിയതിന്റെ ലക്ഷണങ്ങളാണ് ഇന്ന് സമൂഹത്തിന്റെ എല്ലാ വ്യാപാരമണ്ഡലങ്ങളിലും ദൃശ്യമായിക്കൊണ്ടിരിക്കുന്ന അനാസ്ഥയും അറിവില്ലായ്മയും. ഈ കുറവുകളെ മറച്ചു പിടിക്കുവാനുള്ള പാഴിയ ഉപാധി നല്ലതിനെയൊക്കെ പുച്ഛിക്കുകയും എല്ലാം നമുക്കറിയാമെന്ന അഹന്തയിൽ ചുരുണ്ടുകൂടി കഴിയുകയുമാണ്. അതാണിന്ന് നമ്മെ പിടികൂടിയിരിക്കുന്ന പ്രധാനകുഴപ്പം. ഇത് എത്രയും വേഗം നാം മനസ്സിലാക്കി അറിവിനു വിലകൊടുക്കുവാനുള്ള ഒരു ചെറിയ സമൂഹത്തെയെങ്കിലും താലോലിച്ച് വളർത്തിക്കൊണ്ടു വരേണ്ടത് അനിവാര്യമാണ്. അല്ലെങ്കിൽ വ്രണം പഴകുന്തോറും മാറാവ്യാധിയായി മാറും. അതില്ലാതിരിക്കുവാനുള്ള മാർഗ്ഗങ്ങൾ ആരായേണ്ടതുണ്ട്: കൂട്ടായി ഇരുന്ന് ചിന്തിക്കേണ്ടതുണ്ട്. നിശ്ചലമായ ഒരു സമൂഹവും സംസ്കാരവും പുരോഗതിയുടെ കല്പടവുകൾ അധികം കയറുക അസാദ്ധ്യമാണ്. ഗത്യാത്മകമായ ഒരു സമൂഹസൃഷ്ടി നടത്തുവാൻ സാധിച്ചെങ്കിൽമാത്രമേ മാനവസംസ്കാരത്തിന്റെ മുന്നോട്ടുള്ള ഗതിയിൽ ഒപ്പം ഓടിയെത്തുവാൻ ഭാരതീയനും സാദ്ധ്യമാവുകയുള്ളൂ. അതിനുള്ള മാർഗ്ഗം സത്യസന്ധമായി നമ്മുടെ സ്ഥിതിവിശേഷം വിശകലനം ചെയ്ത് മനസ്സിലാക്കുകയും, കുറവുകളെ പരിഹരിക്കുവാൻ പ്രയത്നിക്കുകയുമാണ്. അത്തരം പ്രവൃത്തികൾക്ക് പ്രോത്സാഹനവും പ്രചോദനവും ലഭിക്കുകയും വേണം..

# ഭാഗം രണ്ട്

—ഇൻഡ്യാചരിത്ര പഠനത്തിനൊരു മുഖവുര

—മഹാനായ അശോകനും മഹാനായ അക്ബറും

—എഴുതാത്ത ഏടുകൾ

—നിഷ്പക്ഷപാതമില്ലാത്ത ചരിത്ര വീക്ഷണങ്ങൾ.



## അദ്ധ്യായം അഞ്ച്

# ഇൻഡ്യാചരിത്ര പഠനത്തിനൊരു മുഖവുര

ഇൻഡ്യാചരിത്ര പഠനത്തിനൊരുങ്ങുന്ന ഏതൊരു ജിജ്ഞാസുവിനും നേരിടേണ്ടതായി വരുന്ന പ്രയാസം വളരെ വലുതാണ്. ലോകത്തിലെ മറ്റൊരു രാഷ്ട്രത്തിന്റെയും ചരിത്രം ഇത്രമാത്രം വളർന്നാതീതമോ വണ്ണം വികലമല്ല. ഇവിടെ ചരിത്രപഠനംകൊണ്ട് സാധിക്കാവുന്ന മഹത്തായ നേട്ടങ്ങളെപ്പറ്റി ആരും കാര്യമായി ചിന്തിച്ചിട്ടില്ല എന്ന് തോന്നുന്നു. മനുഷ്യനെ മനുഷ്യനാക്കുകയും തന്റെ നാടിനോടും സഹജീവികളോടുമുള്ള ചുമതലാബോധം ഉണ്ടാക്കുകയും ചെയ്യുക ചരിത്രപഠനത്തിന്ന് ചെയ്യാവുന്ന സേവനങ്ങളിൽപ്പെട്ടതാണ്. സഹിഷ്ണുതയുടേയും സാംസ്കാരികദർശനങ്ങളുടേയും പ്രാഥമികപാഠങ്ങൾ പഠിക്കുന്നതും ചരിത്രത്തിൽക്കൂടിത്തന്നെ. സ്വന്തം നാടിന്റെ സാംസ്കാരിക പൈതൃകമോ രാഷ്ട്രീയസാമൂഹികസ്ഥിതിവിശേഷങ്ങളോ ധരിച്ചിട്ടില്ലാത്ത ആർക്കും സാമ്പത്തികമായ ആസൂത്രണവും ദേശീയമായ പ്രശ്നപരിഹാരമാർഗ്ഗങ്ങളും സംഭാവന നൽകുവാൻ സാദ്ധ്യമല്ലെന്ന് അസന്ദിഗ്ദ്ധമായി പറയാനൊക്കും. പക്ഷേ നമ്മുടെ നാട്ടിൽ ചരിത്രത്തിന്റെ ബാലപാഠം പോലും മനസ്സിലാക്കിയിട്ടില്ലാത്തവരാണ് ദേശീയബൃഹത് കാര്യങ്ങൾ കൈകാര്യം ചെയ്യുക പതിവ്. അത്തരം പ്രവൃത്തികളുടെ പരിണത ഫലങ്ങൾ പലപ്പോഴും ദൂഷ്യകരവുമായിരിക്കും.

വൈകാരികോദ്ഗ്രഥനത്തെ യഥാർത്ഥമാക്കുവാൻ നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന ഇൻഡ്യൻ നേതൃത്വം ഏററവും ശ്രദ്ധിക്കേണ്ട ഒരു കാര്യമാണ് വസ്തുനിഷ്ഠമായ ചരിത്രസംവിധാനം. നാം നമ്മുടെ തലമുറയ്ക്ക് പറഞ്ഞുകൊടുക്കുന്ന പാഠങ്ങൾ അവരുടെ മനസ്സിനെ അമർഷത്തിന്റെയും വിദ്വേഷത്തിന്റെയും തപ്തശാസ്ത്രങ്ങളിലേയ്ക്ക് വലിച്ചിഴയ്ക്കുന്നതാവരുത്. നിർഭാഗ്യമെന്നുപറയട്ടെ, ഇൻഡ്യാചരിത്രത്തിലെ പാഠങ്ങൾ മാനസികവും ശാരീരികവുമായ ഐക്യമുണ്ടാക്കുന്നതിനു പകരം വെറുപ്പും അരിശവും പരത്തുന്നവയാണ്. എല്ലാ നാടുകളിലും മാനസിക വികാസത്തിനും സാംസ്കാരികോന്നമനത്തിനും ദേശീയ ദാർഢ്യത്തിനും ജനകീയൈക്യത്തിനും വേണ്ടിയാണ് ചരിത്രസംവിധാനം നടത്തിയിട്ടുള്ളത്. ഇൻഡ്യാ ചരിത്രം അവാച്യമാംവണ്ണം ലജ്ജാകരമായ ഒരപവാദമാണ് ഇക്കാര്യത്തിൽ. സാമുദായിക സൗഹാർദ്ദത്തിനു പകരം സംഘർഷങ്ങളും, വൈകാരികൈക്യത്തിനു പകരം ഒടുങ്ങാത്ത വിദ്വേഷവും ദേശബോധത്തിനു പകരം കടുസ്സായ പ്രാദേശികത്വവും, വർഗ്ഗവർണ്ണ സമന്വയനത്തിനുപകരം, സങ്കുചിതങ്ങളായ വ്യത്യാസങ്ങളും, ബുദ്ധിപരമായ ഉല്ക്കർഷത്തിനു പകരം ചിന്താമണ്ഡലങ്ങളിൽ ആശയക്കുഴപ്പവും ആണ് നമുക്കു കിട്ടുന്ന പ്രതിഫലം. ഇതു പരത്തുന്ന വ്യാപകമായ വിന അളന്നു തിട്ടപ്പെടുത്തുവാനൊക്കാത്തമാതിരി ആഴത്തിലും വ്യാപ്തിയിലും അപ്രമേയമായിരിക്കുന്നു. ഇതു എങ്ങിനെ സംഭവിച്ചു എന്നും ദൂരവ്യാപകവും കനപ്പെട്ടതുമായ ഇതിന്റെ ഭവിഷ്യത്തുകൾ എങ്ങനെ ഉന്മൂലനം ചെയ്യാമെന്നും നാം കാര്യമായി ചിന്തിച്ചിട്ടില്ല. ചിന്തിക്കുന്ന വക്തിയിൽത്തന്നെ രചനാത്മകമായ കർമ്മപദ്ധതികളും വിരളമാണ്. നമ്മുടെ നാടിന്റെ രക്ഷയ്ക്കും വിഭിന്ന സമുദായങ്ങളുടെ സൗഹാർദ്ദ ജീവിതത്തിനും അനിവാര്യമായി

വേണ്ടതു് കൃത്രിമമായുണ്ടാക്കിയ വികലങ്ങളായ ചരിത്രാഭാസങ്ങളെ ക്രിയാത്മകമായി തിരുത്തി എഴുതുക എന്നതു് മാത്രമാണു്.

ഇന്നു് മറേറതൊരു കാലത്തേക്കാളും സാമുദായിക സൗഹാർദ്ദവും, ദേശീയൈക്യവും നമ്മുടെ ഭാവി കെട്ടിപ്പടുക്കുവാനത്യാവശ്യമാണെന്ന ധാരണ പരക്കെയുണ്ടു്. ഈ നല്ല കാലാവസ്ഥയെ വിവേകപൂർവ്വം ഉപയോഗപ്പെടുത്തണം. പക്ഷേ അതിന്നൊരുമ്പെടുന്നവരുടെ ബുദ്ധിമുട്ടുകൾ ധാരാളമാണു്. വളരെക്കാലം സത്യമെന്നു് ഉദ്ഘോഷിച്ചുപോന്ന അയഥാർത്ഥങ്ങളെ തപോനിഷ്ഠമായ പ്രയത്നത്തിനു് ശേഷമാണെങ്കിൽക്കൂടിയും ചോദ്യം ചെയ്യുവാനൊരുങ്ങുന്നവരെ പ്രോത്സാഹിപ്പിക്കുന്ന സമ്പ്രദായം നമുക്കിവിടെയില്ല. യാതൊരു പ്രചോദനവും നമ്മുടെ പക്ഷത്തുനിന്നും അക്കൂട്ടർക്ക് ലഭിക്കാറുമില്ല. രാഷ്ട്രനിർമ്മാണത്തിനു് ചിലവഴിക്കുന്നതുപോലെതന്നെ പ്രാധാന്യം ചരിത്രപുനർ നിർമ്മാണത്തിനും നൽകി ഭീകരമായ അവസ്ഥാവിശേഷത്തിൽനിന്നും നമ്മുടെ നാട്ടുകാരെ രക്ഷിക്കേണ്ട ചുമതലയുണ്ടു്. അല്ലെങ്കിൽ കുമാര മഹാകവി പാടിയതു പോലെ

"ചിന്തിക്കിൽ ജാതിഭിദാന്ധരടിച്ചുതമ്മി-
ലന്തപ്പെട്ടും തനയരെന്തിനയേ സ്വരാജ്യം."

ജലസേചന പദ്ധതികൾക്കും ഉരുക്കു നിർമ്മാണ ശാലകൾക്കും ഖനവ്യവസായങ്ങൾക്കും മനുഷ്യന്റെ ജീവിതനിലവാര മുയർത്തുവാനൊക്കും. തീർച്ചതന്നെ. പക്ഷേ മതത്തിന്റെയും ജാതിയുടെയും പേരിൽ സഹോദരൻ സഹോദരന്റെ കഴുത്തറുക്കുന്ന നീചമായ അജ്ഞതയാണവശേഷിക്കുന്നതെങ്കിൽ ഈ ബുദ്ധിമുട്ടുകൾ നിഷ്പ്രയോജനങ്ങളാകുകയല്ലേ ഫലം.

ചരിത്രപുനർ നിർമ്മാണത്തിനൊരുങ്ങുമ്പോൾ പല സംഗതികളും കണക്കിലെടുക്കേണ്ടതുണ്ട്. എന്തുകൊണ്ട് നമ്മുടെ രാജ്യത്തിന്റെ ചരിത്രം മാത്രം ഇങ്ങനെ വിഷപങ്കിലമായിത്തീർന്നു? എങ്ങിനെ ഈ കെടുതിയിൽ നിന്നും മോചനം നേടാം? അതിന് ചെയ്യേണ്ട കാര്യങ്ങളെന്തൊക്കെ? ഇവയുടെ സാക്ഷാത്കാരത്തിന്ന് പ്രതിബന്ധമായി നില്ക്കുന്ന ഘടകങ്ങൾ എന്തെല്ലാം? ഇവയെല്ലാം യഥാർത്ഥമായി വ്യവച്ഛേദിച്ചറിഞ്ഞ് വിവേചന പൂർവ്വം വിഷയത്തെ കൈകാര്യം ചെയ്താൽ മാത്രമേ നമ്മുടെ ഭാവി സുന്ദരമാകുവാനൊക്കൂ.

ഇൻഡ്യാ ചരിത്ര പഠനത്തിന് ഒരുങ്ങുന്ന വിദ്യാർത്ഥി ശ്രദ്ധാപൂർവ്വം കണക്കിലെടുക്കേണ്ട സുപ്രധാന കാര്യമാണ് നമ്മുടെ ചരിത്രസംവിധാനത്തിന്റെ പ്രത്യേകത. വാസ്തവം പറഞ്ഞാൽ ബ്രിട്ടീഷ് ആധിപത്യത്തിന്ന് ശേഷമാണ് നമുക്ക് ഏകീകൃതമായ ചരിത്രം എഴുതപ്പെട്ടു കിട്ടുന്നതു തന്നെ. ഇടക്കാലത്ത് ഒറ്റപ്പെട്ട പല ശ്രമങ്ങളും നടന്നിട്ടുണ്ടെങ്കിലും, അവിച്ഛിന്നമായ ഇൻഡ്യാചരിത്രത്തിന്റെ ക്രോഡീകരണം നടക്കുന്നതു് ബ്രിട്ടീഷ് കാലത്താണ്. കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ട ഉൽകൃഷ്ടമായ ഒരു സേവനമാണ് ബ്രിട്ടീഷ് പക്ഷത്തുനിന്നുമുണ്ടായതു്. അതോർക്കുമ്പോൾത്തന്നെ—അനിഷേധ്യമായ ഈ മഹൽ പ്രസ്ഥാനത്തിന് ചിലവഴിച്ച ധനവും പ്രയത്നവും അതിന്റെ അർഹമായ വലുപ്പത്തിൽ വിലയിരുത്തി വീക്ഷിച്ചുകൊണ്ടുതന്നെ—അവരുടെ പ്രവൃത്തിയുടെ പിന്നിൽ പതിയിരുന്ന ചീത്ത പ്രവണതകളെ അപലപിക്കാതെയും നിർവ്വാഹമില്ല. ഇൻഡ്യൻ ജനതക്ക് ഒരിക്കലും മറക്കാനൊക്കാത്ത ബൃഹത്തായ ഈ സംഭാവന ചെയ്യുമ്പോൾ ഒരിക്കലും ഉണക്കാനൊക്കാത്ത ആപൽകരമായ ഒരു മുറിവ്.

ഇൻഡ്യയുടെ കൃശമായ ശരീരത്തിൽ ഏല്പിക്കുകൂടി ചെയ്തു എന്നപരമാർത്ഥം വേദനാകരമാണ്. അതിൽനിന്നും അനുസ്യൂതം ചോര വാർന്നുകൊണ്ടിരിക്കുന്നു. ഈ മുറിവാകട്ടെ മനഃപൂർവ്വം ഉണ്ടാക്കിയതുമാണ്. ഇതിന്റെ പ്രതിഭാസങ്ങൾ ഉൾക്കൊണ്ട ചേതോഹരമായ ചിന്താസരണിക്ക് മാത്രമേ ഇതിന്റെ പ്രതിവിധി വിജയപൂർവ്വം കണ്ടുപിടിക്കുവാനൊക്കൂ.

ബ്രിട്ടീഷ്‌കാർ അധികാരം പിടിച്ചുപറ്റുന്നത് മുസ്‌ലിം രാജാക്കന്മാരിൽ നിന്നായിരുന്നു. രാഷ്ട്രീയ ചതുരംഗത്തിനു തോൽവി പറ്റിയതും അവർക്കുതന്നെ. യാദൃച്ഛികമായ ഈ തിരിച്ചടി ഓർക്കാപ്പുറത്തുള്ളതായിരുന്നു. മുസ്‌ലിം പ്രഭുത്വവും അധികാരം നശിച്ച നവാബുമാരും സന്ധിയില്ലാത്ത ശത്രുതയാണ് ബ്രിട്ടീഷുകാരോട് പിന്നീട് കാണിച്ചത്. എന്നെങ്കിലും ഒരിക്കൽ അധികാരത്തിൽ അവരോധിക്കപ്പെടും എന്ന വിശ്വാസത്തോടുകൂടി കിട്ടിയ അവസരങ്ങളൊന്നും പാഴാക്കാതെ അക്ഷീണം അവർ ബ്രിട്ടീഷുകാരോടെതിരിട്ടു. പ്രഭുത്വത്തിന്റെ കൈകളിൽ കളിപ്പാവയായിരുന്ന മുസ്‌ലിം പൌരോഹിത്യം ബ്രിട്ടീഷ് വിരോധത്തിനു ഐസ്‌ലാമികമായ നിയമസാധുതയും പ്രഖ്യാപിച്ചു. അധികാരം പോയ മുസ്‌ലിം പ്രഭുത്വം ചരിത്രപരമായ ഒരാവശ്യം നിർവ്വഹിക്കുകയായിരുന്നിരിക്കാം. ബ്രിട്ടീഷ് സേനയിലോ ഉദ്യോഗമണ്ഡലങ്ങളിലോ പ്രവേശിക്കുന്നത് ഒരു മുസ്‌ലിമിനെ സംബന്ധിച്ചിടത്തോളം അങ്ങിനെ ദൈവത്തിനും മതത്തിനും എതിരായുള്ള ഒരു പ്രവൃത്തിയായി വ്യാഖ്യാനിക്കപ്പെടുക മാത്രമല്ല സാർവ്വത്രികമായി അംഗീകരിക്കപ്പെടുക കൂടി ചെയ്തു. പക്ഷേ മൈസൂറിന്റെയും ടിപ്പുവിന്റെയും പതനത്തിനുശേഷവും — നവീനമായ ഒരു കാലഘട്ടത്തിന്റെ ഉദയം കുറിച്ചതിനു ശേഷവും—ഇൻഡ്യൻ മുസൽമാന്മാർ

മാറിയ പരിതസ്ഥിതികൾക്കനുസരിച്ച് പ്രവർത്തിക്കുവാൻ തയ്യാറായില്ല. ബ്രിട്ടീഷ് ശക്തി അപ്രതിരോധ്യമാണെന്നറിഞ്ഞിട്ടുകൂടി അവരുമായി രഞ്ജിക്കുവാൻ തയ്യാറായില്ല. രാഷ്ട്രീയാധികാരമോഹമാണ് തൽപര കക്ഷികളായ മുസ്ലിം പ്രമുഖന്മാരെ ഈ സംഘർഷാവസ്ഥയിലെത്തിച്ചതെങ്കിൽ മുസ്ലിം സാധാരണക്കാരനെ വഴിപിഴപ്പിച്ചത് പൌരോഹിത്യത്തിൻെറ ദ്രോഹകരങ്ങളായ പ്രവൃത്തികളായിരുന്നു. ഒക്കെക്കൂടി ഒന്നിച്ചപ്പോൾ അവൻെറ നിലനില്പിൻെറ കാര്യത്തിൽ ബ്രിട്ടീഷുകാരന് ശത്രുതമാത്രം കാട്ടിയിരുന്ന മുസ്ലിം സമുദായത്തെ അകറ്റി നിർത്തേണ്ടതായി വന്നു. "സാവകാശത്തിൽ മുസ്ലിംപ്രമുഖന്മാരെ ഈസ്റ്റ് ഇൻഡ്യാ കമ്പനി അവരുടെ പട്ടാളത്തിൽനിന്നും ഒഴിച്ചു നിർത്തി. അത് അവരുടെ സുരക്ഷിതത്വത്തിന്നത്യാവശ്യവുമായിരുന്നു എന്ന് അവർ ദൃഢമായും വിശ്വസിച്ചിരുന്നതുകൊണ്ടു മായിരുന്നു." [1]

അവരുടെ രാഷ്ട്രീയവും വ്യാവസായികവുമായ ഭാവി പരിരക്ഷിക്കുവാൻ ഇൻഡ്യൻസമുദായങ്ങളിലേതെങ്കിലും ഒന്നിനെ പ്രീണിപ്പിച്ചാൽ മാത്രമേ സാദ്ധ്യമാകൂ എന്ന് രാഷ്ട്രീയമീമാംസാ പടുക്കളായ ബ്രിട്ടീഷ് നയതന്ത്രജ്ഞന്മാർ ബോധപൂർവ്വം അറിഞ്ഞു പ്രവർത്തിച്ചു. അങ്ങിനെ ഭൂരിപക്ഷമുള്ള ഹിന്ദുസമുദായത്തെ ഏതു നിലയ്ക്കും തങ്ങളുടെ പക്ഷത്തേയ്ക്ക് കൊണ്ടുവരുവാനുള്ള പരിശ്രമങ്ങളാണ് പിന്നീട് നടന്നത്. ഏതെല്ലാം പ്രസ്ഥാനങ്ങളും എന്തെല്ലാം കാര്യങ്ങളും ബ്രിട്ടീഷ് പക്ഷത്തുനിന്നും ഇൻഡ്യൻ നവീകരണത്തിന്നു വേണ്ടി ചെയ്തിരുന്നുവോ, അവയിലെല്ലാംതന്നെ മനഃപൂർവ്വം സ്വന്തം താല്പര്യ സംരക്ഷണത്തിന്നായി ഹിന്ദു മുസ്ലിം സമുദായങ്ങളെ വേർതിരിച്ച്

1. Ramgopal, Indian Muslims-A Political History P. 13

തമ്മിലടിപ്പിക്കുവാനുള്ള ശ്രമങ്ങൾക്കു് ഉടനീളം ഉൾപ്പെടുത്തിയിരുന്നു. ചരിത്ര നിർമ്മാണവും ഈ പൊതുനയത്തിന്റെ പിടിയിൽനിന്നും ഒഴിവാക്കപ്പെട്ടില്ല. അങ്ങിനെയാണു് 'ഭിന്നിപ്പിച്ചു ഭരിക്കുക' (Divide and rule) എന്ന നയം ഉടലെടുത്തതു്. അതു് വൈദഗ്ദ്ധ്യത്തോടുകൂടി പ്രാവർത്തികമാക്കിയപ്പോൾ അതുവരെ സുന്ദരമായിരുന്ന ഇൻഡ്യൻ സമുദായം കലങ്ങി.

അറുനൂറിലധികം വർഷം സുഖമായി ഒരുമയോടുകൂടി ജീവിച്ചിരുന്ന ഒരു ജനത ഒരിക്കലും അടുക്കാത്ത രൂപത്തിൽ അകന്നുപോയ സ്ഥിതിയാണു് കഷ്ടിച്ചു് 150 കൊല്ലത്തെ ബ്രിട്ടീഷ് ഭരണം മൂലമുണ്ടായതു്. സമുദായ സംഘട്ടനത്തിന്റെ കഥ കുറിക്കാൻ ഭൂതക്കണ്ണാടിവെച്ചു് സൂക്ഷ്മം പരിശോധിച്ചു് ആയാസപ്പെട്ട ബ്രിട്ടീഷ് ചരിത്രകാരനു് നിരാശയാണു് മദ്ധ്യകാലത്തിലെ ഇൻഡ്യാചരിത്രം നൽകിയതു്. മുസ്ലിം രാജാക്കന്മാർ മാറിമാറി ആറു നൂറ്റാണ്ടിന്മേൽ ഈ രാജ്യത്തെ തുടർച്ചയായി ഭരിച്ചിട്ടും സാമുദായിക ലഹളയുടെ ഒരൊററ സംഭവം എടുത്തു കാട്ടുവാൻ ഒററ ചരിത്രകാരനും ഇതുവരെ സാധിച്ചിട്ടില്ല. പക്ഷെ ബ്രിട്ടീഷ്നയം കലാവിരുതോടുകൂടി കൈകാര്യം ചെയ്യപ്പെട്ടപ്പോൾ, ഈ നാട്ടിൽ ഹിന്ദുമുസ്ലിം സമുദായങ്ങൾ കടുത്ത ശത്രുതയോടുകൂടി ആയിരക്കണക്കിനു് അന്യോന്യം കഴുത്തറുക്കുന്ന നീചവും നിന്ദ്യവും നികൃഷ്ടവുമായ ശോച്യാവസ്ഥയിലാണു് നിപതിച്ചതു്. ഇതിന്റെ തുടർച്ചയായുള്ള വളർച്ച ഈ നാടിനെ കീറിമുറിച്ചു് ഇന്നും ശത്രുതയിൽ മാത്രം കഴിയുന്ന രണ്ടു വ്യത്യസ്ത രാഷ്ട്രങ്ങളാക്കിയ വിവരം നമുക്കൊക്കെ അറിയാം. പാകിസ്ഥാൻ എന്ന രാഷ്ട്രത്തിന്റെ ഉടലെടുപ്പു് യാദൃച്ഛികമായ ഒരു രാഷ്ട്രീയ സംഭവമല്ല. ബ്രിട്ടീഷ് നയത്തിന്റെ രാഷ്ട്രീയ

കുബുദ്ധി ഇരു സമുദായങ്ങളുടെ ഇടയിൽ നിരന്തരം പരത്തിയ വൈരാഗ്യത്തിന്റേയും വൈദ്യുത വേഗതയോടു കൂടിയ വിദ്വേഷത്തിന്റേയും ഫലം കണ്ടതാണതു്. സൌഹാർദ്ദത്തിൽ കഴിഞ്ഞിരുന്ന ഒരു ജനത ഒരിക്കലും അടുക്കാനാകാത്ത രീതിയിൽ അകലുവാനുള്ള കാരണങ്ങൾ ആരായുമ്പോൾ, നാം കാണുന്ന ചരിത്രസത്യം ബ്രിട്ടീഷുകാരന്റെ ഭിന്നിപ്പിക്കൽ നയമാണു്. അതിന്റെ പരിണതഫലങ്ങളേയും അതു് വിരചിച്ച രംഗങ്ങളേയും കുറിച്ചു ഒററയായിത്തന്നെ പ്രതിപാദിക്കുന്നുണ്ടു്, മറെറാരദ്ധ്യായത്തിൽ. തന്മൂലം ഇവിടെ വിവരിക്കുന്നില്ല.

ഒരുകാര്യം തീർച്ച. ഹിന്ദു മുസ്ലിം സമുദായങ്ങളെ ഭിന്നിപ്പിച്ചു് അകററി നിർത്തി കലങ്ങിയ ആ വെള്ളത്തിൽ സുഖമായി മീൻ പിടിക്കുക എന്നതായിരുന്നു ബ്രിട്ടീഷ് ലക്ഷ്യം. അതിവിടെ ഫലിക്കുകയും ചെയ്തു. ശക്തിമത്തായ ഈ തന്ത്രം വിജയകരമായി പ്രയോഗിക്കുവാൻ ഉപയോഗിച്ച ഉപാധി ഇൻഡ്യാ ചരിത്രത്തെ ആസകലം വളച്ചൊടിച്ചു് അവസരത്തിനു യോജിച്ച വിധം പ്രചരിപ്പിക്കുക എന്നതായിരുന്നു.

ഇന്നു് ഹിന്ദുവും മുസൽമാനും യോജിക്കണമെന്നു പറയുമ്പോൾ വിയോജിപ്പിന്റെ വേരു് എവിടെ കിടക്കുന്നുവെന്നു് തപ്പിപ്പിടിച്ചു് അതിനെ ഉന്മൂലനാശം ചെയ്യേണ്ടതാവശ്യമാണു്. പ്രധാനമായും ആ വേരു് ആണ്ടു കിടക്കുന്നതു് ഇൻഡ്യാചരിത്രത്തിന്റെ ബ്രിട്ടീഷ് സംവിധാനത്തിലാണു്. അധികാരം നഷ്ടപ്പെട്ട മുസ്ലിം പ്രഭുക്കന്മാരേയും നവാബുമാരേയും ഒരിക്കലും സഹകരിപ്പിച്ചു കൊണ്ടുപോകുവാനൊക്കുകയില്ലെന്നു് മനസ്സിലാക്കിയ ബ്രിട്ടീഷ്കാർ നിലനില്പിനുവേണ്ടി ഹൈന്ദവപ്രഭുത്വത്തെ വാഗ്ദാനങ്ങൾകൊണ്ടും വശീകരണോപാധികൾകൊണ്ടും

ആകർഷിച്ചു. മുസ്‌ലിം ഭരണത്തിൻകീഴിൽ കുറച്ചുകാലം സംശയത്തോടുകൂടി വീക്ഷിക്കപ്പെട്ടിരുന്ന ഹൈന്ദവജനതതം പുതിയ ഈ യജമാനന്മാരിൽ അത്രയധികം വിപ്രതിപത്തി കാട്ടേണ്ട കാര്യമുണ്ടായിരുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം യജമാനന്മാരുടെ മാററമെന്നതിൽ കവിഞ്ഞ് രാഷ്ട്രീയസാമൂഹികസംവിധാനങ്ങളിൽ യാതൊരു ചലനവും കണ്ടില്ല. സഹകരണഹസ്തം നീട്ടി മാടിവിളിക്കുന്ന ബ്രിട്ടീഷ്കാരനെ ഒട്ടും മനസ്സാക്ഷിക്കുത്തു കൂടാതെ സേവിക്കുക ഹൈന്ദവ പ്രതിപക്ഷത്തിനു ദുഷ്കരമായി തോന്നിയതുമില്ല. ഗൂഢമായ ഒരു രാഷ്ട്രീയ ജാലവിദ്യയുടെ കെണിയിൽ കുടുങ്ങുകയാണെന്ന് അന്നാരും കാര്യമായി ചിന്തിച്ചിരിക്കാനും വഴിയില്ല. ടിപ്പു പടക്കളത്തിൽ വീണു മരിക്കുവോളം അദ്ദേഹത്തിന്റെ ദിവാനായിരുന്ന പൂർണ്ണയ്യ ബ്രിട്ടീഷ് അധിനിവേശത്തിനുശേഷവും മൈസൂറിലെ ദിവാൻതന്നെ ആയിരുന്നു. യജമാനന്മാരുടെ മാററത്തിൽ കവിഞ്ഞ് ദേശീയമായ ഒരപകടമേഖലയിൽ വിഷവായു വമിപ്പിക്കുകയാണ് തങ്ങൾ ചെയ്യുന്നതെന്ന് അവരാരും ഓർത്തില്ല. രാഷ്ട്രീയമായ ഉയർത്തെഴുന്നേല്പിനുള്ള ഒരു ചവിട്ടുപടിയായി അവർ ഒരുപക്ഷേ ബ്രിട്ടീഷ് സഹായങ്ങളെ വീക്ഷിച്ചിരിക്കാം. ഏതായാലും നല്ല വാക്കുകൾകൊണ്ടും അധികാരങ്ങൾകൊണ്ടും വാഴ്ത്തപ്പെട്ട ഹൈന്ദവ പ്രബലതം ബ്രിട്ടീഷ്കാരോട് സംശയലേശമെന്യേ കൂറു കാണിച്ചിരുന്നു.

ഈ കൂട്ടുകെട്ട് അവിരാമം ലഭിക്കുന്നതിനും, നിർവ്വിഘ്നം തങ്ങളുടെ ഭരണം നടത്തുന്നതിനും, ഹിന്ദുമുസ്‌ലിംകൾ ഒന്നിക്കാതിരിക്കുക എന്ന മാർഗ്ഗമാണ് ബ്രിട്ടീഷ് കണ്ണിൽ കൗതുകകരമായി തോന്നിയതു്. ഇൻഡ്യാചരിത്രം എഴുതാൻ തുടങ്ങിയപ്പോൾ ഈ അഭിനിവേശം അനായാസേന പ്രവർത്തിച്ചു. ഹൈന്ദവസമുദായത്തെ ഇഷ്ടപ്പെട്ടതാണവർ എഴുതി. ഇൻഡ്യയ്ക്കു് പൗരാണികകാലഘട്ടത്തിൽ

നിസ്തുലമായ ഒരു സംസ്കാരം ഉണ്ടായിരുന്നുവെന്നും നിരുപമമായിരുന്ന അതിന്റെ സാക്ഷാത്കാരമെന്നും. നമ്മുടെ പ്രാചീന കാലഘട്ടത്തിൽ രാജാധിരാജന്മാരായ ധീരഭൂപതികൾ ഈ നാടിനെ സമ്പൽസമൃദ്ധിയുടെ വിളനിലമാക്കിയിരുന്നുവെന്നും, വിശ്വജേതാക്കളായ അവരുടെ കാലത്തു് ഇവിടെ പാലും തേനുമാണൊഴുകിയിരുന്നതെന്നും, വാനോളം പുകഴ്ത്തുന്ന രീതിയിൽ നമ്മെ പ്രശംസിച്ചു. മുഖസ്തുതി കേൾക്കുക ആർക്കും അനിഷ്ടമുള്ള കാര്യമല്ലാത്തതുകൊണ്ടു്, നാം അവയെ അതിന്റെ വാച്യാർത്ഥത്തിൽ അംഗീകരിച്ചു തലയാട്ടി. തുടർന്നു്, മദ്ധ്യകാലചരിത്രത്തിനു് ഇതിന്നു് നേരെ വിപരീതമായ ചിത്രംകൊണ്ടു് അവർ വൈവിധ്യം നൽകി. സുഖസംപൂർണ്ണമായിരുന്ന ഈ രാജ്യത്തെയും, സന്തോഷകരമായി കഴിഞ്ഞിരുന്ന ജനതയെയും. അവരുടെ ജീവിതസമ്പ്രദായങ്ങളെയും, മതാചാരങ്ങളെയും തകർക്കുവാനുള്ള ദൈവശാപമായിട്ടാണു് മുസ്ലിംഭരണത്തെ വരച്ചുകാട്ടിയതു്. നമ്മെ കൊള്ളയടിക്കുകയും, പരിപൂതമായ നമ്മുടെ ക്ഷേത്രങ്ങളെ നശിപ്പിക്കുകയും, പരിപാവനമായ നമ്മുടെ ആചാരസമ്പ്രദായങ്ങളെ ധ്വംസിക്കുകയും, എന്നല്ലാ മതവിശ്വാസികളെ നിർബ്ബന്ധമായി മാർഗ്ഗം കൂട്ടുകയുംചെയ്ത ദുഷ്ടരും കിരാതവൃന്ദമായ ഒരു ഭരണത്തിന്റെ രംഗപ്രവേശമായിട്ടാണ് മദ്ധ്യകാലഘട്ടത്തിന്റെ ചിത്രീകരണം. ഇങ്ങിനെ വിശ്വാസം ഉലയ്ക്കപ്പെട്ടു്, അധികാരം അടിയറവെയ്ക്കപ്പെട്ടു്, ജീവിതസമ്പ്രദായങ്ങൾ ഹോമിക്കപ്പെട്ടു്, അരക്ഷിതമായി കഴിഞ്ഞിരുന്ന ഹൈന്ദവ സമുദായത്തെ, ഇസ്ലാമിന്റെ അടിമത്തത്തിൽനിന്നും രക്ഷിക്കുവാൻ ദൈവദത്തമായയയ്ക്കപ്പെട്ട ദൂതന്മാരായിട്ടെന്നോണമാണു് ബ്രിട്ടീഷ് ആധിപത്യത്തെ വിശകലനം ചെയ്തതു്. വിദേശികളായ ആക്രമണകാരികൾ സ്വന്തനില ഉറപ്പിക്കുവാനുണ്ടാക്കിയ ഈ ന്യായവാദം ദുരൂഹമായ

ഒരു രാഷ്ട്രീയരൂപം ആയിരുന്നുവെന്ന് നാം മനസ്സിലാക്കിയിരുന്നില്ല. ബ്രിട്ടീഷ്ഭരണത്തെ ഹൈന്ദവസംരക്ഷണത്തിന്റെ പ്രതീകമാക്കിയപ്പോഴും, മുസ്ലിം ഭരണത്തെ സാമുദായികവൈരം പരത്തുവാൻവേണ്ടി വളച്ചൊടിച്ചപ്പോഴും, അത്യുക്തിയോടുകൂടി പ്രാചീനങ്ങളായ നേട്ടങ്ങളെപ്പററി അതിശയകരമാംവണ്ണം വർണ്ണിച്ചപ്പോഴും അതിന്റെ പിന്നിലുള്ള മനഃപൂർവ്വസ്വഭാവത്തിൽ നാം മനസ്സിരുത്തിയില്ല.

ലോകത്തിലെ ഏതൊരു രാഷ്ട്രത്തിന്റെയും ചരിത്രം സൗകര്യാർത്ഥം പ്രാചീനം (Ancient) മദ്ധ്യമം (Medieval) നവീനം (Modern) എന്നിങ്ങനെ തരംതിരിക്കാറുണ്ട്. ഇൻഡ്യാചരിത്രത്തിന്റെ വിഭജനമാകട്ടെ, ഹൈന്ദവ മുസ്ലിം ബ്രിട്ടീഷ് ഘട്ടങ്ങൾ (Hindu Period, Muslim Period and English Period) എന്നാണ്. ഈ ഒരൊററക്കാര്യം മാത്രം കണക്കിലെടുത്താൽമതി, എന്തായിരുന്നു അവരുടെ ഉദ്ദേശ്യമെന്നു മനസ്സിലാക്കാൻ. കുറേയെങ്കിലും ആധികാരികരേഖകൾ അസുലഭമല്ലാത്ത മുസ്ലിം ഭരണകാലചരിത്രത്തെ കരുതിക്കൂട്ടി അലങ്കോലപ്പെടുത്തുവാൻവേണ്ടി ബ്രിട്ടീഷ്ചരിത്രകാരന്മാർ ചില സാങ്കേതിക സംജ്ഞകൾക്ക് സൗകര്യപൂർവ്വം അവരുടേതായ വ്യാഖ്യാനങ്ങൾ നൽകിയതാണ് സുപ്രധാനമായ മറെറാരു സംഗതി. ഉദാഹരണമായി അമ്പലങ്ങൾ പൊളിച്ചുവെന്നും, നിർബ്ബന്ധ മതപരിവർത്തനം നടത്തിയെന്നും, അപഹാസ്യമായ 'ജിസിയ' എന്ന ഒരു മതനികുതി ചുമത്തി ഹിന്ദുക്കളെ തരംതാഴ്ത്തിയിരുന്നുവെന്നും അവർ എഴുതിപ്പിടിപ്പിച്ചു.

വിമതസ്ഥരായ ആക്രമണകാരികൾ അമ്പലം പൊളിച്ചത് മതവികാരത്തെ വ്രണപ്പെടുത്താനല്ലെങ്കിൽ സ്വന്തം മതഭ്രാന്തിന്റെ അസഹിഷ്ണുത കൊണ്ടായിരുന്നിരിക്കണം.

തീച്ചു. ശൈത്യകാലാഗമനത്തോടുകൂടി എല്ലാ കൊല്ലവുമെന്നോണം പടഹധ്വാനിയുമായി ആർത്തിരമ്പിക്കയറിയ മുഹമ്മദ് ഗസ്നി പതിനേഴു പ്രാവശ്യം ഈ നാട് കൊള്ളയടിച്ചു. പ്രസിദ്ധമായ സോമനാഥക്ഷേത്രംപോലും മുട്ടാളനായ ആ മ്ലേച്ഛന്റെ കവർച്ചയ്ക്കു വിധേയമായി. അതുപോലെ എത്രയെത്ര ക്ഷേത്രങ്ങളാണ് നശിപ്പിക്കപ്പെട്ടിട്ടുള്ളത്. ഇത്രയും സത്യംതന്നെ. എന്നാൽ ഈ ക്ഷേത്രങ്ങളത്രയും നശിപ്പിച്ചതു് മതവിരോധംകൊണ്ടാണോ എന്നു നമ്മെ പഠിപ്പിക്കാറില്ല. ആക്രമണകാരികൾ മുസ്‌ലിംകളായിരിക്കുമ്പോൾ ക്ഷേത്രമേതെങ്കിലും കൊള്ളയടിക്കപ്പെട്ടിട്ടുണ്ടെങ്കിൽ, അതു് മതവിരോധം കൊണ്ടായിരിക്കണമെന്നാണ് വിവക്ഷ. എന്നാൽ മറാത്തസേന 1791-ൽ രഘുനാഥറാവു പട്‌വർദ്ധന്റെ നേതൃത്വത്തിൽ പ്രസിദ്ധമായ ശൃംഗേരിമഠം കൊള്ളയടിക്കുകയും, അനവധി വൈദിക ബ്രാഹ്മണരെ കൊല്ലുകയും, ധനം അപഹരിക്കുകയും, മഠാധിപതി തന്നെ പ്രാണരക്ഷാർത്ഥം ഓടിപ്പോകേണ്ടതായി വരികയും ചെയ്ത കാര്യങ്ങൾ എന്തിന്റെ വികാരാവേശംകൊണ്ടാണെന്ന് വ്യവഹരിക്കുവാനൊക്കും. അമ്പലം പൊളിക്കൽ തൊഴിലാക്കിയിരുന്ന ടിപ്പുവാണ് ശൃംഗേരി സ്വാമികളുടെ അഭ്യർത്ഥന അനുസരിച്ച് സംരക്ഷണത്തിനു പട്ടാളത്തെ അയച്ച് അക്രമികളെ തുരത്തിയത്.[2] ഇത് ഒറ്റപ്പെട്ട സംഭവമല്ല. ഏതു് രാജാവും നവാബും മറ്റൊരു രാജ്യത്തെ ആക്രമിച്ചിട്ടുണ്ടെങ്കിൽ അമ്പലങ്ങളും കൊള്ളയടിച്ചിട്ടുണ്ട്. അതിനു് പ്രത്യേക കാരണങ്ങളും ഉണ്ടായിരുന്നു.

---

2. Bundle of letters in the temple of Sringeri discovred by Rao Bahdur K. Narasimhachar in 1916, the then director of Archaeology of Mysore quoted by M. H. Khan Tippu Sultan P- 355.

കേരളത്തിലെ നാട്ടിൻപുറങ്ങളിൽ കാണുന്ന കാവുകളോ ചെറിയചെറിയ അമ്പലങ്ങളോ അല്ല ഇതുകൊണ്ടു ഉദ്ദേശിക്കപ്പെടുന്നതു്. വേണമെങ്കിൽ തിരുവനന്തപുരത്തെ ശ്രീപത്മനാഭക്ഷേത്രം ഒരു ചെറിയ ഉദാഹരണമായി എടുക്കാമെന്നുമാത്രം. സോമനാഥക്ഷേത്രമോ, ഉത്തരമധുരാപുരിയിലെ ശ്രീകൃഷ്ണക്ഷേത്രമോ, അതുമല്ലെങ്കിൽ മധുരയിലെയും തൃശ്ശിനാപ്പള്ളിയിൽ കാവേരിപ്പാലത്തിന്നപ്പുറത്തുള്ള ശ്രീരംഗപട്ടത്തെയും ക്ഷേത്രങ്ങളെയും കാണാൻ സാധിച്ചിട്ടുള്ളവൎക്കു് വലിയ വിവരണത്തിന്റെ ആവശ്യം വരില്ല. മലയാളികളിൽ ആശയക്കുഴപ്പമുണ്ടാകാവുന്ന ഇക്കാൎയ്യം സംശയനിവാരണത്തിനു വേണ്ടി അല്പമൊന്നു വിശദീകരിക്കുന്നുവെന്നു മാത്രം. ഈ അമ്പലങ്ങളൊക്കെത്തന്നെ വെറും ആരാധനാകേന്ദ്രങ്ങൾ മാത്രമായിരുന്നില്ല. ഒട്ടനവധി ചതുരശ്രമൈൽ ഊക്കൻ കോട്ടകളും ഗോപുരങ്ങളും കെട്ടി ബലിഷ്ഠമാക്കി നിറുത്തിയിരുന്ന രാജ്യത്തിന്റെ സിരാകേന്ദ്രങ്ങളായിരുന്നു അവ. ഈ വലിയ മതിൽക്കെട്ടിനകത്തു് റോഡുകളും ഗതാഗതങ്ങളും കച്ചവടകേന്ദ്രങ്ങളുമൊക്കെത്തന്നെ ഉണ്ടായിരുന്നു. ശ്രീരംഗപട്ടത്തെ അതിശയകരമായ ഈ അമ്പലസംവിധാനം ഇന്നും ഒട്ടനവധി സന്ദൎശകരെ ആകൎഷിക്കുന്നുണ്ടു്. നിങ്ങൾ ആദ്യം കാണുന്നഗോപുരവും കോട്ടയും കനത്ത കരിങ്കൽത്തൂണുകൾകൊണ്ടു് അജയ്യമായ മനുഷ്യപ്രയത്നത്തിനു മാത്രം സാധിക്കുന്ന വിധത്തിൽ സുരക്ഷിതമാക്കപ്പെട്ടതാണു്. ആദ്യത്തെ ഗോപുരം കടന്നു ചെല്ലുന്നതു് വീതി കൂടിയ റോഡിലേക്കാണു്. ഇതിന്റെ ഇരുവശത്തും വീടുകളും കച്ചവടകേന്ദ്രങ്ങളുമുണ്ടു്. നാം പിന്നെയും നടക്കുന്നു. കുറേദൂരം കോട്ടക്കകത്തു ചുറ്റുമ്പോൾ വീണ്ടും മറ്റൊരു ഗോപുരത്തിന്റെ അടുത്തെത്തും. അതു കടക്കുന്ന നമ്മെ മറ്റൊരു ഗ്രാമക്കാരും കച്ചവട സന്നാഹങ്ങളുമാണു് സ്വീകരിക്കുക. ടാറിട്ട നല്ല റോഡുമുണ്ടതിനകത്തു്. ഇതെല്ലാം

ച്ചുററിക്കറങ്ങി വന്നും മൂന്നാമത്തേയും, നാലാമത്തേയും തുടർന്ന് ഏഴുവരെ ഗോപുരവാതായനങ്ങളും കടന്നു ചെല്ലുമ്പോഴാണ് ക്ഷേത്രസന്നിധിയിലെത്തുക. ചുരുക്കത്തിൽ ഏഴു പഞ്ചായത്തുകൾ ഇതിനകത്തുണ്ട്. ഒരു പടയോട്ടമുണ്ടാകുമ്പോൾ ആ രാജ്യത്തെ ജനങ്ങളാകമാനം രക്ഷാസങ്കേതം കണ്ടെത്തുന്നതു് ഈ അമ്പലക്കോട്ടക്കകത്തായിരുന്നു. കൊള്ളയടിക്കുവാൻവേണ്ടിമാത്രം കടന്നുവരുന്ന അക്രമി, ധനസംഭരണം നടത്തിയിട്ടുള്ള കേന്ദ്രങ്ങളെയാണ് ശരവ്യമാക്കുക. അക്കാലത്ത് അമ്പലങ്ങൾ രക്ഷാകേന്ദ്രങ്ങളും ഖജനാവുകളും ഹജൂർകച്ചേരികളുമെല്ലാമായിരുന്നു. ബാബിലോണിയായിലും ഈജിപ്റ്റിലും ഈ സ്ഥിതിവിശേഷം വളരെക്കാലം നിലനിന്നുപോന്നിരുന്നു. അങ്ങിനെ അമ്പലങ്ങൾ കൊള്ളക്കാരന്റെ കണ്ണിൽ കുന്നുകൂടിയ സമ്പത്തിന്റെ കേന്ദ്രഭണ്ഡാരമായി മാറി. ഇതല്ലാതെ മറെറന്തൊന്നാണ് ഒരു കൊള്ളക്കാരന്റെ ആക്രമണത്തിന് വിധേയമാകുക. മുഹമ്മദ് ഗസ്നായുടെ ആക്രമണത്തിനിരയായ നിരവധി ക്ഷേത്രങ്ങളെക്കുറിച്ചും അവയിൽനിന്നും സംഭരിച്ച ഭാരിച്ച കൊള്ളമുതലിനെപ്പററിയും സമകാലീന ചരിത്രകാരന്മാരായ അൽബെരൂണി, ഉത്ബി, ബെയിഹാക്കി, ഹംദുള്ളാ മുസ്തൻഫി തുടങ്ങിയവരുടെ ഗ്രന്ഥത്തിൽ ധാരാളം ഉപയോഗപ്രദമായ പ്രതിപാദനങ്ങൾ ഉണ്ട്.[3] വീടു കൊള്ളയടിക്കുവാൻവരുന്ന കവർച്ചക്കാരൻ വീട്ടുടമസ്ഥന്റെ ജാതിമതാദികൾ ശ്രദ്ധിക്കാത്തതുപോലെ, കൊള്ളക്കാരൻ അമ്പലവും പള്ളിയും വേർതിരിച്ചിരുന്നില്ല.

“വ്യാപാരമേ ഹനനമാം വനവേടനുണ്ടോ
വ്യാപന്നമായ് കഴുകനെന്നു കപോതമെന്നും.”[4]

---

3. അമ്പലനശീകരണത്തിന്റെ പിന്നിൽ എന്ന അദ്ധ്യായം നോക്കുക.

4. എൻ. കുമാരനാശാൻ—വീണപൂവ്.

പക്ഷേ ബ്രിട്ടീഷുകാരന്റെ കൈയിൽ അമ്പലം പൊളിക്കൽ മതഭ്രാന്തിന്റെ ഉദാഹരണമാണ്. ഏററവും വേഗം വിലപ്പോകുന്നതും, വികാരത്തിന് വേലിയേററം സൃഷ്ടിക്കുവാനൊക്കുന്നതുമായ ഈ ദുഷ്ടമാർഗ്ഗമാണ് അവരുടെ കൈയിലെ തുരുപ്പുശീട്ട്. കേരളീയരായ നമുക്ക് അധികം പ്രയാസമില്ലാതെ എന്റെ വിശദീകരണം ശരിയാണോ എന്ന് പരീക്ഷിച്ച് തൃപ്തിയടയുവാൻ സാധിക്കും. കിഴക്കേക്കോട്ട, പടിഞ്ഞാറേക്കോട്ട, തെക്കേക്കോട്ട, വടക്കേക്കോട്ട ഇങ്ങിനെ നാലു പ്രവേശനഗോപുരവാതിലുകളോടുകൂടിയ മതിൽക്കെട്ടിനകത്ത് ശ്രീ പത്മനാഭസ്വാമിക്ഷേത്രമുണ്ട്, ജനവാസമുണ്ട്, കച്ചവടമുണ്ട്. അപ്പോൾ ബ്രിട്ടീഷ് വാദഗതി മനഃപൂർവ്വം നമ്മുടെ മതവികാരത്തെ കിക്കിളിപ്പെടുത്തി മുതലെടുക്കുവാൻവേണ്ടി മാത്രമാണെന്ന് വ്യക്തമാണല്ലോ.

ഇതേ കാര്യംതന്നെയാണ് നിർബ്ബന്ധ മതപരിവർത്തനവാദത്തിന്റെ പിന്നിലുള്ളതും. മുസ്ലീം ഭരണത്തിന് എത്രയോമുമ്പുതന്നെ, അറബിക്കടലിലെ അലമാലകൾ താണ്ടിയെത്തിയ അറബികൾ മലബാറിൽ ഇസ്ലാമിന്റെ അനുയായികളെ സൃഷ്ടിച്ചിരുന്നു. മാലിക് ഇബിനുദിനായും മററും പട്ടാളവുമായിട്ടല്ല ഇവിടെവന്ന് പള്ളിയും മററും പണികഴിപ്പിച്ചത്. പോർച്ചുഗീസ് സഞ്ചാരിയും ഓഫീസറുമായിരുന്ന ബർബോസയുടെ ഭാഷയിൽ "വ്യവസായപ്രമുഖരായ മലബാറിലെ മുസ്ലിംകൾ ഈ തീരപ്രദേശത്തെ ആകമാനം ഇസ്ലാമിലേയ്ക്ക് കൊണ്ടുവരുമായിരുന്നു, പോർട്ടുഗീസുകാർ ഈ നാടിനെ ആക്രമിച്ചിരുന്നില്ലെങ്കിൽ. അവർക്ക് ഗുജറാത്തിലേയും ഡക്കാണിലേയും വ്യവസായപ്രമുഖന്മാരുടെ ആശീർവ്വാദവുമുണ്ടായിരുന്നു."[5]

5. A Description of the Coast of East Africa and Malabar.

രാഷ്ട്രീയാധികാരമോ ആയുധങ്ങളോ ഉപയോഗിച്ചുള്ള പരിവർത്തനങ്ങൾ നടത്തിയിട്ടുള്ളത് എന്നു തെളിയിക്കുവാൻ മറ്റൊരുദാഹരണംകൂടി ഒരുപക്ഷേ സഹായകമായേക്കും. "നിരന്തരമായ മതപരിവർത്തനം ബ്രിട്ടീഷ് ഭരണത്തിൻ കീഴിൽത്തന്നെ സംശയാതീതമാംവണ്ണം ഒരുകാര്യം വ്യക്തമാക്കി. രാഷ്ട്രീയാധികാരം ഉണ്ടാകട്ടെ, ഉണ്ടാകാതിരിക്കട്ടെ ഇസ്ലാം അവിരാമം ബംഗാളിൽ വികസിക്കുന്നുവെന്നതാണ് 1891-ലെ സെൻസസ്സ് സൂചിപ്പിക്കുന്നത്. 1872 നുശേഷം വടക്കേ ബംഗാളിൽ പതിനായിരത്തിന് ആറു വീതവും, കിഴക്കേബംഗാളിൽ 282 വീതവും പശ്ചിമ ബംഗാളിൽ 110 വീതവും ബംഗാൾ സംസ്ഥാനമൊട്ടാകെ നോക്കിയാൽ ശരാശരി 159-ം വർദ്ധനവുണ്ടായി."[6]

യഥാർത്ഥത്തിൽ ഒരു ഭരണാധികാരിയും തന്റെ രാജ്യത്തെ അപകടപ്പെടുത്തുന്ന ഇത്തരം പ്രവൃത്തികൾ ചെയ്യാറില്ല. ഹിന്ദുവാകട്ടെ, മുസ്ലിം ആകട്ടെ, ക്രിസ്ത്യാനിയാകട്ടെ ഭരണാധികാരികൾ ഭരണാധികാരികൾതന്നെയാണ്. ഏതു രാജ്യത്തായാലും അവർക്കൊക്കെ പൊതുസ്വഭാവങ്ങളുണ്ട്. അവരൊക്കെ ആദ്യന്തമാനവും രാഷ്ട്രീയനേതാക്കളായിരുന്നു. അല്ലാതെ മതപ്രചാരകന്മാരായിരുന്നില്ല. സ്വാർത്ഥത ജന്മസിദ്ധമായി കൈമുതലായ മനുഷ്യൻ തന്റെ ഇരിപ്പിടം ഇളകാതിരിക്കുവാൻ ശ്രമിക്കുക നൈസർഗ്ഗികമാണ്. ഇന്നത്തെ രാഷ്ട്രീയനേതാക്കന്മാരുടെതന്നെ അധികാരത്തിനുവേണ്ടിയുള്ള ചേരിമാറ്റങ്ങൾ, അന്നത്തെ രാഷ്ട്രീയം കൈയ്യാളിയിരുന്ന രാജാക്കന്മാരുടെയും നവാബുമാരുടെയും ചെയ്തികളെ തുലനംചെയ്യുവാൻ ഉപകരിക്കും. ഇന്നും മതവികാരങ്ങളെയും ജാതി മത വർഗ്ഗ വർണ്ണ വ്യത്യാസങ്ങളേയും മുതലെടുക്കുന്ന രാഷ്ട്രീയപാർട്ടികളും

6. Census of India 1891. Vol III C. J. O. Donnell PP 146-147.

നേതാക്കന്മാരും നമ്മുടെ മുമ്പിൽത്തന്നെ ധാരാളമുള്ളപ്പോൾ, സ്വന്തമധികാരം അരക്കിട്ടുറപ്പിക്കുവാനും, കിട്ടിയ ആ സ്ഥാനം ആടാതെ സൂക്ഷിക്കുവാനും, മതത്തെ മുതലെടുത്തിട്ടുള്ള രാജാക്കന്മാരുമുണ്ടായിട്ടുണ്ട്. മതത്തെ അവജ്ഞയോടുകൂടി അവഗണിക്കുന്നതാണ് അവസരോചിതമെന്നു തോന്നിയ സന്ദർഭങ്ങളിൽ ഒട്ടും മനസ്സാക്ഷിക്കുത്തുകൂടാതെ അതും ചെയ്യുവർ ഭരണാധിപന്മാരിൽ ദുർല്ലഭമല്ല. രാജാക്കന്മാരുടെ പേരും ജാതിയും നോക്കി പ്രവൃത്തികളെ വിലയിരുത്തുവാൻ തുനിയുമ്പോഴാണ് ഈ കുഴപ്പങ്ങളൊക്കെ. അവരൊക്കെ അധികാരമോഹികളായ ഓരോ കാലത്തെ രാഷ്ട്രീയക്കാരായിരുന്നുവെന്നു കണക്കാക്കിയാൽ കുഴപ്പംതീർന്നു.

അധികാരം ദുരുപയോഗപ്പെടുത്തി മതപരിവർത്തനം നടത്തിയിരുന്നുവെങ്കിൽ അറുനൂറിൽപ്പരം വർഷംതുടർച്ചയായി മുസ്‌ലിം ആധിപത്യത്തിന്റെ തലസ്ഥാനമായ യു. പി. യിൽ പതിനൊന്നു ശതമാനം മാത്രം മുസ്‌ലിംകൾ ആയിത്തീരുമായിരുന്നില്ല. ഒരു വലിയ കോളിളക്കത്തിനു സാക്ഷ്യം വഹിച്ച മൈസൂറിൽ ഇന്നും അഞ്ചു ശതമാനം മുസ്‌ലിംകൾ മാത്രമേയുള്ളൂ. അതേ സന്ദർഭത്തിൽ മുസ്‌ലിം ഭരണമില്ലാതിരുന്നിടങ്ങളിൽ കൂടുതലുമുണ്ട്. ഈ വിരോധാഭാസം ആരുടെയും സൃഷ്ടിയല്ല. നമ്മുടെ ക്രൂരമായ ജാതിസമ്പ്രദായത്തിന്റെ അനിവാര്യഫലമാണ്. "തൊട്ടുകൂടാത്ത ഒരധഃകൃതൻ മതപരിവർത്തനം ചെയ്താൽ ഒരു മുസ്‌ലിം എന്ന നിലയ്ക്ക് അവനുവരുന്ന വ്യത്യാസം ഒരു ഹിന്ദു എന്നതിനോട് താരതമ്യപ്പെടുത്തുമ്പോൾ വളരെ എടുത്തു കാണിക്കത്തക്കതായിരുന്നു. ഒരു ഹിന്ദുവെന്ന നിലയ്ക്ക് അവന് പൊതു കിണറ് ഉപയോഗിക്കാനർഹതയില്ലാതിരിക്കെ ഒരു മുസ്‌ലിമെന്ന സ്ഥിതിയിൽ അവകാശപൂർവ്വം അവനതുപയോഗിക്കാനൊത്തിരുന്നു." 7 സത്യസ്ഥിതി ഇതായിരി

7. Ramgopal- Indian Muslims, A Political History P. 95

ക്കുമ്പോൾ സ്വന്തം പാകപ്പിഴ കാണുവാൻ കഴിവില്ലാത്തതിന്റെ അപാകത കൊണ്ടാണ് നിർബ്ബന്ധ മതപരിവർത്തനത്തിന്റെ കെട്ടുകഥകളൊക്കെ അപ്പടി നാം വിശ്വസിച്ചു പോകുന്നത്. 8

ഇതേമാതിരിയുള്ള മറ്റൊരു മിട്ടുവിദ്യയാണ് മതനികുതിയെന്ന് കൊട്ടിഘോഷിക്കുന്ന 'ജിസിയ' യെപ്പറ്റിയും പറയാനുള്ളത്. ഇത് മതനികുതി ആയിരുന്നുവോ അല്ലയോ എന്ന കാര്യം വിവാദപരമാണ്. തർക്കവിഷയമായ ഈ കാര്യത്തെക്കുറിച്ച് അത് മതനികുതിയായിരുന്നില്ലെന്നുമാത്രം തല്ക്കാലം പറഞ്ഞുപോവുകയാണ്. കാരണം 'ജിസിയ' യെ കുലങ്കഷമായി ചർച്ചചെയ്ത് വിശകലനവിധേയമാക്കിയിട്ടുള്ള അദ്ധ്യായം വേറെയുണ്ട്. ഇവിടെ ഇത് സൂചിപ്പിച്ചത് ബ്രിട്ടീഷുകാർ ജിസിയ മതനികുതിയാണെന്ന് സ്ഥാപിച്ച് സാമുദായിക വിദ്വേഷം നിർല്ലോഭം അഴിച്ചുവിട്ടുവെന്ന് കാണിക്കാനാണ്. മതനികുതി ചുമത്തിയ ഒരു രാജ്യവും ഒരിക്കലും മത സഹിഷ്ണുതയുടെ അവകാശവാദം പുറപ്പെടുവിക്കുവാൻ അർഹമല്ല. അപ്പോൾ ജിസിയ മതനികുതിയാണെങ്കിൽ അതു നടപ്പിലാക്കിയ രാജാക്കന്മാരൊക്കെത്തന്നെ മതഭ്രാന്തന്മാരായിരിക്കണം. പിന്നെ അവരെക്കുറിച്ച് എന്തു വേണമെങ്കിലും എഴുതിപ്പിടിപ്പിക്കുകയും ചെയ്യാം. കാരണം ജിസിയ എന്ന ഇമ്പാച്ചികാട്ടി അവരുടെ മുഖത്ത് എത്ര കരിവേണമെങ്കിലും തേയ്ക്കാം.

ഈ വിദ്യ ശരിക്കും അവധാനപൂർവ്വം നടപ്പിലാക്കിയപ്പോൾ നാം നമ്മെത്തന്നെ അവിശ്വസിച്ചു മനസ്സിൽത്തട്ടി ശപിക്കുവാൻ തുടങ്ങി. പകയുടെ പാപപങ്കിലമായ വിഷവായുവേറ്റ് അർദ്ധപ്രജ്ഞരായി വിശ്വസ്തരായ സുഹൃത്തുക്കൾ പോലും തമ്മിലടിച്ചു. അനവധി മഹത്തുക്കൾക്കു ജന്മം

8. മതപരിവർത്തനത്തിന്റെ കഥ എന്ന അദ്ധ്യായം നോക്കുക:

കൊടുത്ത ഈ നാട്ട് രക്തതൃഷിതമായി. സ്നേഹനിധികളായ ബുദ്ധനേയും മഹാത്മാഗാന്ധിയേയും പെററ പവിത്രമായ ഈ രാജ്യം കൂട്ടക്കൊലകളുടെ കേളീരംഗമായി. അങ്ങനെ അവസാനം, കരചരണങ്ങൾ മുറിക്കപ്പെട്ട് ചുടലയിൽ കിടക്കുന്ന വാസവദത്തയെപ്പോലെ ഈ നാടും ഛിന്നഭിന്നമായി, അംഗവൈകല്യം വന്ന്, ചോരവാർന്നുകൊണ്ട് ഇന്നും മോക്ഷത്തിന്നുവേണ്ടി ദാഹിച്ചുകൊണ്ടിരിക്കുകയാണ്. വാർന്നുകൊണ്ടിരിക്കുന്ന രക്തബിന്ദുക്കൾ രാഷ്ട്രശരീരത്തെ ആകമാനം തളർത്തിക്കളയും. വിളറി വിവശമായ ഈ നാട്ട് അന്ധകൂപത്തിൽ അടിയുന്നതിനു മുമ്പ് നാം ആ സാമുദായിക സ്പർദ്ധയുടെ മുറിവ് ഉണക്കണം. അതിന്നുള്ള പ്രധാന മാർഗ്ഗം നൈപുണ്യത്തോടുകൂടി നമ്മിലടിച്ചേല്പിച്ച ഈ അടവുകളെ ഒഴിവാക്കി കന്മഷമേല്ക്കാത്ത ചരിത്ര രചനയാണ്.



# അദ്ധ്യായം ആറ്

## മഹാനായ അശോകനും
## മഹാനായ അക്ബറും

ജനകീയ പ്രസ്ഥാനം സാർവ്വത്രികാംഗീകാരം നേടി സമുദായത്തിന്റെ മുഴുവൻ ജീവവായു ആയിത്തീരുന്ന ചില സന്ദർഭങ്ങളുണ്ട്. ഒരു കാലത്ത് നവംനവങ്ങളായ മതങ്ങളും പ്രിയങ്കരങ്ങളായ അവയുടെ ആശയാനുഷ്ഠാനങ്ങളും മനുഷ്യനെ അതീവആകർഷിച്ചിരുന്നു. മനുഷ്യന്റെ സംസ്കാരം എപ്പോഴൊക്കെ അന്ധവിശ്വാസാനാചാരങ്ങളിൽ വഴുതിവീണ് മലിമസമായ ദുർഗ്ഗന്ധം വമിപ്പിച്ചിട്ടുണ്ടോ, അപ്പോഴൊക്കെ അവയെ ആവരണം ചെയ്ത മാറാലകൾ മാറ്റുവാൻ മഹാത്മാക്കളുമുണ്ടായിട്ടുണ്ട്. ചേറും ചണ്ടിയും മാത്രമുള്ളിടങ്ങളിൽനിന്നും ചേതോഹരങ്ങളായ ചെന്താമരകൾ പൊന്തിവരുന്നത് കണ്ടിട്ടില്ലേ? അതുപോലെ ആത്മീയമായും ചിന്താപരമായും അചേതനത്വം സംഭവിക്കുന്ന സന്ദർഭങ്ങളിൽ ജീവനും ചലനവും നൽകുന്ന പ്രസ്ഥാനങ്ങൾ ഉടലെടുക്കുന്നു. കാലസാഹചര്യങ്ങളുടെ സന്തതികളത്രെ അവയ്ക്കൊക്കെ നേതൃത്വം കൊടുക്കുന്നവർ. മഹാത്മാക്കളെന്നും വലിയവരെന്നുമൊക്കെ ചരിത്രം പ്രശംസിക്കുന്ന പലരും കാലത്തിന്റെ പുത്തൻ പ്രസരങ്ങൾക്കൊത്ത് ഉയരുവാനൊത്തവരും, ക്രാന്തദർശിത്വത്തോടു കൂടി വിക്ഷണ വൈഭവം പുലർത്തിയവരുമാണ്. എന്നാൽ അവസരവാദികളേയും ഒഴുക്കിനൊപ്പം നീന്തി കരപറ്റിയവരേയും ഇക്കൂട്ടത്തിൽ കാണാം. ജനതയുടെ ഹൃദയത്തുടിപ്പുകൾക്കൊത്ത് ശേഷി

യോടുകൂടി പ്രവർത്തിച്ചവരും വിരളമല്ല. വിശ്വാസ പ്രമാണങ്ങളെ മുറുകെപ്പിടിച്ച് അറിഞ്ഞുകൊണ്ടുതന്നെ അവയ്ക്കു വേണ്ടി ജീവാഹുതി ചെയ്തവരും ദുർല്ലഭമല്ല. ജീവിതത്തിൽ ഏററവും വലിയ പരാജയങ്ങളെ ധീരതയോടുകൂടി നേരിട്ട് വിസ്താരമേറിയ സാമ്രാജ്യങ്ങളും സമ്പന്നമായ ജീവിതവും ഉലച്ചവർ മഹാത്മാക്കളുടെ കൂട്ടത്തിലുണ്ട്. ചുരുക്കത്തിൽ ചരിത്ര പുരുഷന്മാരായ പലരുടെയും വലിപ്പം നിർണ്ണയിക്കുന്നത് പല രീതിയിലാണെന്നുമാത്രം.

ഇൻഡ്യാചരിത്രത്തിലെ സംഭവബഹുലമായ രണ്ടു ദശാസന്ധികളെ അവസരോചിതമായി അഭിമുഖീകരിച്ച് വിജയശ്രീലാളിതരായവരാണല്ലോ മഹാനായ അശോകനും മഹാനായ അക്ബറും. ഇവരെക്കുറിച്ച് വിരചിതമായിട്ടുള്ള കഥകളും പ്രശംസാപത്രങ്ങളും ഏതൊരിൻഡ്യാക്കാരനെയും പുളകം കൊള്ളിക്കുന്നതാണ്. പ്രാചീന മദ്ധ്യമ കാലഘട്ടങ്ങളിലെ തലയെടുപ്പുള്ള ഈ രണ്ടു മഹാത്മാക്കളെക്കുറിച്ചുള്ള ധാരണകളും അവരെപ്പററി എഴുതിപ്പിടിപ്പിക്കപ്പെട്ടിട്ടുള്ള പക്ഷപാതപരമായ വസ്തുതകളും നിഷ്പക്ഷമായ ഒരവലോകനത്തിന് വിഷയമാക്കുകയാണിവിടെ.

പേരെടുത്ത എല്ലാ ചരിത്രകാരന്മാരും പ്രശംസയുടെ ആവനാഴിയിൽ നിന്നും എടുക്കാവുന്ന എല്ലാ ഉപകരണങ്ങളും പ്രയോഗിച്ച് വാഴ്ത്തിയിട്ടുള്ള വീര പുരുഷനാണ് മഹാനായ അശോകൻ. അക്ബറെക്കുറിച്ചും ഏകദേശം ഐകരൂപ്യമുള്ള അതിഭാവുകത്വത്തോളമെത്തുന്ന പ്രശംസകളും അനവധിയാണ്. ഉൽകൃഷ്ടരായ ഈ കഥാപുരുഷന്മാരെക്കുറിച്ച് ധാരാളം അതിശയോക്തി കലർന്ന യക്ഷികഥകളും പ്രചാരത്തിലുണ്ട്. നമുക്ക് ഒരാളെക്കുറിച്ച് നല്ലതു പറയണമെന്നാഗ്രഹമുണ്ടെങ്കിൽ ആമുഖമായി ജനനത്തിനു മുമ്പുമുതലുള്ള ഗുണഗണങ്ങളെ പ്രകീർത്തിക്കുവാനൊരുമ്പെടുന്നു.

ചൈനയുംഇൻഡ്യയും സുഹൃത്ബന്ധം പുലർത്തിയിരുന്ന പഞ്ചശീലത്തിന്റെ കാലത്ത് ഇരുരാജ്യങ്ങളും തമ്മിലുള്ള സാംസ്കാരികവും വൈകാരികവുമായ ബന്ധം ആയിരമോ അതിൽക്കൂടുതലോ കൊല്ലങ്ങൾക്ക് മുമ്പു മുതൽതന്നെ ഉണ്ടായിരുന്നതായി പ്രസ്താവിച്ചിരുന്നു. ചൈന ഇൻഡ്യയെ ആക്രമിച്ചപ്പോഴും നമ്മെ മാരകമായ ഒരു യുദ്ധത്തിലേയ്ക്ക് വലിച്ചിഴച്ചപ്പോഴും ഇൻഡ്യൻ പത്രങ്ങളും ചിന്തകന്മാരും ഗവേഷണ വൈഭവത്തോടുകൂടി പുറത്തിറക്കിയ കണ്ടുപിടുത്തം, ഇൻഡ്യയും ചൈനയും തമ്മിൽ അയ്യായിരമോ ആറായിരമോ കൊല്ലത്തെ സാംസ്കാരികസംഘട്ടനവും അകൽച്ചയുമുണ്ടായിരുന്നുവെന്ന് ബോദ്ധ്യപ്പെടുത്തുന്നതായിരുന്നു. യുദ്ധതന്ത്രജ്ഞർക്കും രാഷ്ട്രീയനയകോവിദന്മാർക്കും ഇത്തരം പ്രചാരണപരമായ പ്രസ്താവങ്ങൾ നിലനില്പിനുവേണ്ടി ചെയ്യേണ്ടതായി വരും. പക്ഷേ വലിയവരെന്ന് നാം കരുതുന്ന എല്ലാവരെയും ജനനം മുതൽ മരണം വരെ, സൽപ്രവൃത്തികളുടെ സമഞ്ജസസമ്മേളനമായി മാത്രം വ്യവഹരിക്കുവാൻ മിനക്കെടുന്നത് സത്യാന്വേഷണത്തെയും ഗവേഷണാസക്തിയേയും നിരുത്സാഹപ്പെടുത്തുന്ന പ്രവൃത്തികളാണ്. അവർക്കു പറ്റിയ വീഴ്ചകളെയും കുറവുകളേയും ഒപ്പം എടുത്തുകാട്ടിയാൽ മഹൽപ്രവൃത്തികളുടെ ഉദാത്തമായ നേട്ടങ്ങൾക്ക് ഇടിവൊന്നും പറ്റുകയില്ല.

വിശ്വമഹാകവിയായ ഷേക്സ്പിയർ എന്ന ഒരു മനുഷ്യനേ ഉണ്ടായിരുന്നില്ലെന്നും. അക്കാലത്ത് ജീവിച്ചിരുന്ന ഏതോ ഒരാളുടെ തൂലികാനാമം മാത്രമായിരുന്നു അതെന്നും ഗുരുതരമായ അന്വേഷണത്തിനു ചികഞ്ഞു കൊണ്ടിരിക്കുകയാണ്. അതുപോലെ തന്നെ എലിസബെത്തു രാജ്ഞി പെൺവേഷം ധരിച്ച ഒരു പുരുഷനായിരുന്നുവെന്ന് സ്ഥാപിക്കുവാൻ ഉത്സുകനായ വിദ്യാർത്ഥിക്ക് അവസരം

അവിടെ നിഷേധിക്കുന്നില്ല. നേരെമറിച്ച് വാല്മീകിയെയോ അശോകനെയോ ശിവാജിയെയോ ഇന്ന് വിശ്വസിച്ചാദരിച്ചു പോരുന്നതിന് വിപരീതമായി ആരെങ്കിലും ആധികാരിക രേഖകളുടെയോ യുക്തിസഹമായ തെളിവുകളുടെയോ വെളിച്ചത്തിൽ ചോദ്യം ചെയ്യാൻ മുതിർന്നെങ്കിൽ തന്നെ അവയത്രയും അപവാദങ്ങളായി പരിഹസിക്കപ്പെടുകയാണിവിടെ. അറിയാനും അന്വേഷിക്കുവാനും തിരയാനും കണ്ടെത്താനും സാധിക്കുന്ന ജിജ്ഞാസുവിന്റെ മാനസിക തൃഷ്ണ നമുക്ക് കുറഞ്ഞു കുറഞ്ഞു വരുന്നതിന്റെ കാരണവും ഇതു തന്നെയാണ്.

അശോകനെ പ്രസവിച്ചപ്പോൾ ആ അമ്മയ്ക്ക് യാതൊരു വക ശോകവും ക്ലേശവും ഉണ്ടാകാത്തതുകൊണ്ടാണ് കുട്ടിക്ക് 'അ'—ശോകൻ എന്ന് നാമകരണം ചെയ്തതെന്നാണ് പ്രചാരത്തിലിരിക്കുന്ന ഒരു കഥ. ജന്മനാ തന്നെ മഹത്കൃത്യവും ചെയ്തുകൊണ്ടാണ് ആ കുട്ടി ഭൂമുഖത്ത് പിറന്നു വീഴുന്നതുതന്നെ. ഇത് അന്ധമായി വിശ്വസിപ്പിക്കുവാൻ സാധിച്ചാൽ പിന്നെ ആ ബാലനിൽ നിന്നും അരോചകമായ ഒരു ചീത്തപ്രവൃത്തിയും പ്രതീക്ഷിക്കുകയോ സങ്കല്പിക്കുകകൂടിയോ അസാദ്ധ്യമാണ്. തെളിവുകളേയും അതിലംഘിക്കുന്ന ഇത്തരം കഠിനവിശ്വാസങ്ങൾ സത്യാന്വേഷണത്തിന്റെ കതക് കൊട്ടി അടക്കുകയാണ്. വാസ്തവത്തിൽ ഏതൊരു മനുഷ്യസ്ത്രീയും അനുഭവിച്ച വേദനയും ക്ലേശവും ആ തള്ളയും അനുഭവിച്ചിരിക്കും.

അതും കടന്ന് ചരിത്ര വിവരണങ്ങളിലേക്കു വരുമ്പോൾ വേപഥുകൊള്ളിക്കുന്ന ഒരു സംഭവം അനുഭവപ്പെടും. അത് തന്റെ മൂത്ത സഹോദരൻ നില്ക്കെത്തന്നെ അശോകൻ ചക്രവർത്തിയായി പ്രഖ്യാപിക്കുന്നതാണ്. പൊതുനിയമത്തിന് വിരുദ്ധമായ ഈ സ്ഥാനാരോഹണത്തിന്റെ പന്തികേടി

ലേയ്ക്കു് വീഴാൻ ചുണ്ടുന്ന ഒരുത്തരം. ഏതൊരു പൊതു നിയമത്തിൽ നിന്നും ഒഴിവാക്കപ്പെടുന്ന ചിലതുണ്ടു് എന്ന വാദഗതികൊണ്ടു് വാ മൂടിക്കെട്ടുകയാണു് ചെയ്യുക. സ്ഥാനാരോഹണവും സിംഹാസനാരോഹണാഘോഷവും തമ്മിൽ ദീർഘമായ നാലു സംവത്സരങ്ങളുടെ അന്തരം എന്തോ ഉണ്ടായി എന്നു ചോദിച്ചിട്ടും അർത്ഥമില്ല. അതിനും പറയാൻ ചില സമാധാനങ്ങൾ കണ്ടേക്കും. ആരെങ്കിലും രാജാവായിക്കഴിഞ്ഞാൽ ആഘോഷാഡംബരങ്ങളോടു കൂടിയും പൂജായാഗാദികളോടുകൂടിയും കിരീടധാരണം വേഗം നടത്തുകയെന്നതാണു് പതിവു്. അശോക ചക്രവർത്തിയുടെ കാര്യത്തിൽ ഈ നാലുകൊല്ലത്തെ താമസം വേണ്ടിവന്നതു് ഒരു കാര്യം സൂചിപ്പിയ്ക്കുന്നുണ്ടു്. സിംഹാസനാരോഹണത്തെ ചോദ്യംചെയ്യുന്നവരുണ്ടായിരുന്നു വെന്നും, മാത്സര്യത്തിനും രക്തച്ചൊരിച്ചിലിന്നും ശേഷമായിരുന്നിരിയ്ക്കണം ആയുധശക്തിയുടെ കൊടുംകാററു് അശോകനനുകൂലമായി വീശിയതെന്നും വേണം കണക്കാക്കുവാൻ. പോരെങ്കിൽ ബാല്യകാലത്തു് അശോകൻ വളരെ ക്രൂരനായിരുന്നുവെന്നും, അനേകം സഹോദരന്മാരെ കൊന്നൊടുക്കിയിട്ടാണു് അദ്ദേഹം സിംഹാസനം കരസ്ഥമാക്കിയതെന്നും 'മഹാവംശം' മുതലായ ബുദ്ധമതഗ്രന്ഥങ്ങൾ പറയുന്നു. സിംഹള ഭാഷയിൽ ഇതിന്നു് ഉപോൽബലകമായി സമകാലീനചരിത്ര സമാഹാരങ്ങൾ ധാരാളം ഉണ്ടുതാനും.

എന്നാലും നമുക്കു് അദ്ദേഹത്തിൽ ഈ നീചത്വം സങ്കല്പിക്കുവാൻകൂടി സാദ്ധ്യമല്ല. അശോകൻ തന്റെ ശിലാശാസനങ്ങളിലൊന്നിൽ സഹോദരങ്ങളുടെ നാമങ്ങൾ ലിഖിതംചെയ്തിട്ടുണ്ടു് എന്നതുകൊണ്ടുമാത്രം ഇതിനെ നിഷേധിക്കുവാനൊരുമ്പെടുന്ന ചരിത്രകാരന്മാരാണധികവും. പ്രസിദ്ധമായ കുരുക്ഷേത്രയുദ്ധം തുടങ്ങി ഈ നാട്ടി

ലെ രാജവാഴ്ചയുടെ അന്ത്യം കുറിക്കുന്ന കാലംവരെ, രാഷ്ട്രിക്കുവാനെന്നമാത്രം മത്സരങ്ങൾ, രാജവാഴ്ചക്കുവേണ്ടി സ്വന്തം സഹോദരന്മാർ തമ്മിൽ നടത്തിയിട്ടുണ്ട്. മദ്ധ്യകാലഘട്ടത്തിൽ വാളിന്റെ ശക്തിയാണ്, പിൻബലത്തിന്റെ പ്രാബല്യമാണ്, പടക്കളത്തിലെ വിജയമാണ്, ഒരു ചക്രവർത്തിയുടെ മരണശേഷം സന്താനങ്ങളിൽ ആരാണ് പിന്തുടരുക എന്ന് തീരുമാനിച്ചിരുന്നത്. പിൻതുടർച്ചാവകാശയുദ്ധങ്ങൾക്കുശേഷം രാജാവായി എന്നതുകൊണ്ടുമാത്രം അവരുടെ സത്പ്രവൃത്തികളെ ചരിത്രം വിസ്മരിക്കുകയോ വിലയിടിച്ചുതാഴ്ത്തുകയോ ചെയ്തിട്ടില്ല. എന്നാലും അശോകനെപ്പറ്റി ഇത്തരം കാര്യങ്ങൾ പറയാനൊരുങ്ങുമ്പോൾ അവിശ്വസനീയമായ ഒരു തടസ്സം നേരിടുന്നു. തന്റെ സഹോദരന്മാരുമായി പടവെട്ടി അധൃഷ്യമായ തന്റെ നേതൃത്വം അനിഷേധ്യമാംവണ്ണം സ്ഥാപിച്ച അശോകൻ ധീരസേനാനിയായിരുന്നു. 'കൗടില്യ'ന്റെ 'അർത്ഥശാസ്ത്ര' വിധിക്കനുസൃതമായി രാജാവായ അശോകൻ സാമ്രാജ്യം വിപുലമാക്കുന്ന പ്രവൃത്തികളിൽ വ്യാപൃതനായി. വലിയ ഒരു സേനയും സന്നാഹവുമായി ഇന്നത്തെ ഒറീസ്സാ സംസ്ഥാനമായ കലിംഗത്തെ ആക്രമിക്കുവാനൊരുങ്ങി. കലിംഗരാജാവും പടക്കു തയ്യാറായി. ഘോരഘോരമായ സംഘട്ടനം. നീണ്ട പല ദിനരാത്രങ്ങളിലെ രക്തച്ചൊരിച്ചിലിനും മനുഷ്യാഹുതിക്കും ശേഷം മഗധാധിപതിയുടെ രക്തപങ്കിലമായ ഖഡ്ഗങ്ങൾ വിക്രമത്തിന്റെ മണിയറയിൽ സുഖസുഷുപ്തി കൊണ്ടു. കലിംഗരാജ്യം മഗധസാമ്രാജ്യത്തോടു കൂട്ടിച്ചേർക്കപ്പെട്ടു. കലിംഗത്തെ അവശേഷിച്ച രാജകീയബന്ധുക്കളത്രയും വധിക്കപ്പെട്ടു. ഉദ്ദിഷ്ടകാര്യം മിക്കവാറും സഫലീകൃതമായി. നമ്മുടെ ചരിത്രകാരന്മാരൊക്കെ നമ്മെ വിശ്വസിപ്പിക്കുന്നത് കലിംഗയുദ്ധത്തിൽ മൃതിയടഞ്ഞ മൂന്ന ലക്ഷത്തോളംവരുന്ന പടയാളികളുടെ ചുടുനിണവും ദുർഗന്ധം

വമിച്ചുതുടങ്ങിയ പ്രേതങ്ങളുമാണ് അശോകനിൽ മാനസികാസ്വാസ്ഥ്യം വളർത്തിയതെന്നും യുദ്ധം മതിയാക്കി സമാധാനത്തിന്റെ സന്ദേശവാഹകനായി മാറാനദ്ദേഹത്തെ പ്രേരിപ്പിച്ചതെന്നുമാണ്. നീതിക്കും യുക്തിക്കും യോജിക്കാത്ത ഈ നിഗമനം ഇതുവരെയും ചോദ്യംചെയ്യപ്പെട്ടിട്ടില്ലെന്നത് അത്ഭുതകരമായിരിക്കുന്നു.

ബിന്ദുസാരൻ ജീവിച്ചിരിക്കുമ്പോൾതന്നെ തക്ഷശിലയിലെയും ഉജ്ജയിനിയിലെയും വൈസ്രോയി ആയിരുന്ന അശോകൻ പല പടക്കളവും കണ്ടവനാണ്. അല്ലാതെ ചരിത്രകാരന്മാർ പറയുന്നതുപോലെ ആദ്യത്തേതും അവസാനത്തേതുമായിരുന്നില്ല കലിംഗയുദ്ധം. സംസ്ഥാന വൈസ്രോയി എന്ന നിലയിൽ അനവധി കലഹങ്ങളും ലഹളകളും അദ്ദേഹം വിജയപൂർവ്വം കൈകാര്യംചെയ്തിട്ടുണ്ട്. പിതാവായ ബിന്ദുസാരന്റെ യുദ്ധങ്ങളിൽ അവിതർക്കിതമാംവണ്ണം തന്റെ യുദ്ധനൈപുണ്യം പ്രദർശിപ്പിച്ചു സ്ഥാപിക്കുവാനൊത്തതുകൊണ്ടാണ് മൂത്ത സഹോദരൻ ജീവിച്ചിരിക്കെ മഗധാസാമ്രാജ്യം തനിക്കു ലഭിക്കുന്നതിനുവേണ്ടിയുള്ള മത്സരത്തിൽ പ്രഭുവർഗ്ഗം അശോകനെ പിൻതാങ്ങിയത്. പട്ടാളവും പ്രഭുക്കന്മാരും അശോകനിൽ ധീരോദാത്തനായ ഒരു വിശ്വജേതാവിനെ ദർശിച്ചിരുന്നതുകൊണ്ടാണ് അവരുടെ സഹായം നിർല്ലോഭം അശോകനു ലഭിച്ചതും മഹാനായ ഒരു ചക്രവർത്തിയെ നമുക്കു കിട്ടിയതും. ഒരു യുദ്ധത്തിൽ എന്തൊക്കെ സംഭവിക്കുമെന്നും അതിന്റെ കെടുതികൾ എത്രമാത്രമാണെന്നതൊക്കെ അനുഭവപാഠം കൊണ്ട് അറിഞ്ഞിരുന്നവനായിരുന്നു അശോകൻ. ഓർക്കാപ്പുറത്ത്, പ്രതീക്ഷയ്ക്കു വിപരീതമായി ഏല്ക്കുന്ന കനത്ത പ്രഹരമാണ് മനശ്ശാസ്ത്രദൃഷ്ട്യാ മനസ്സിനെ ഉലയ്ക്കുന്നതും വിരക്തിയുണ്ടാക്കുന്നതും. കലിംഗയുദ്ധത്തിൽ അപ്രതീക്ഷിതമായൊന്നുമുണ്ടായില്ല. ഏതു യുദ്ധത്തിലും സംഭവി

ക്കുന്ന കാര്യങ്ങൾതന്നെ അവിടെയും നടന്നു. പക്ഷെ അശോകനെ സംബന്ധിച്ചിടത്തോളം അതു് ബുദ്ധമതാനുയായി ആകുവാൻ പ്രേരണ നൽകിയെന്നു പറയുമ്പോൾ ചില സംഗതികൾകൂടി കണക്കിലെടുക്കേണ്ടതുണ്ടു്.

1) കലിംഗയുദ്ധം അവസാനിച്ചപ്പോൾ മാത്രമല്ല ജനങ്ങൾ മരിച്ചുവീണതു്. തുടക്കംമുതൽ ആയിരക്കണക്കിനു കുന്നുകൂടിയ പ്രേതങ്ങളെ ചവിട്ടിമെതിച്ചാണു് നിഷ്ഠുര മുന്നേറ്റങ്ങൾ നടത്തിയതു്. മാനസികപരിവർത്തനം വേണമെങ്കിൽ ആദ്യദിവസംതന്നെ ആകാമായിരുന്നു. 2) കലിംഗരാജ്യം കീഴടങ്ങിയിട്ടും അതിലെ നാടുവാഴിയെയോ രാജകുടുംബത്തിൽപ്പെട്ടവരെയോ നിശ്ശേഷം നിഹനിച്ചശേഷമാണു് അശോകനു് ഈ വെളിച്ചപ്പാടുണ്ടാകുന്നതു്. (3) കലിംഗത്തെ അശോകസാമ്രാജ്യത്തോടുകൂട്ടിച്ചേർത്തു് രാജ്യവിസ്തൃതി നേടുകയെന്ന ഉന്നം കണ്ടതിനുശേഷവുമാണു് ഈ തോന്നലുണ്ടാകുന്നതു്. (4) അയൽരാജ്യമായ കലിംഗത്തോടു് ഇത്ര ഘോരമായ യുദ്ധം വേണ്ടിവന്നപ്പോൾ ദുർഘടമാർഗ്ഗങ്ങളിലൂടെ വിദൂരരാജ്യങ്ങളെ കീഴടക്കുവാൻ മുതിരുന്നതു് ആത്മഹത്യാപരമായ അപായങ്ങളിൽ ചാടുകയായിരിക്കും എന്ന ചിന്ത ന്യായമായും അശോകനെ വശീകരിച്ചിരിക്കുകയില്ലേ? അതല്ലായിരുന്നെങ്കിൽ കലിംഗരാജ്യത്തെ നിശ്ശേഷം അടിച്ചമർത്തക സ്ഥിതി സൃഷ്ടിക്കുകയില്ലായിരുന്നു; നിരപരാധികളായ ഒട്ടനവധി ആളുകളുടെ ഹത്യയ്ക്കിടവരുത്തുകയും ചെയ്യുകയില്ലായിരുന്നു. (5) അതല്ലെങ്കിൽ പരാജിതമായ കലിംഗരാജവംശത്തോടു് ഒരു പ്രായശ്ചിത്തമെന്നനിലയിൽ ആ രാജ്യമെങ്കിലും തിരിച്ചേല്പിക്കുമായിരുന്നു. തന്നോടെതിരിട്ട ഏക ഇൻഡ്യൻ ചക്രവർത്തിയായ പോറസ്സിനെ ആദരപൂർവ്വം ബഹുമാനിച്ചു് തന്റെ ഇൻഡ്യൻസാമ്രാജ്യത്തിന്റെ അധിപതിയായി വാഴിച്ച അലക്സാണ്ടറുടെ കൃത്യ

വും കലിംഗരാജ്യത്തെ കീഴടക്കി സ്വന്തം സാമ്രാജ്യവിസ്തൃതി വർദ്ധിപ്പിച്ച അശോകന്റെ പ്രവൃത്തിയും തമ്മിൽ മഹത്വത്തിന്റെ കാര്യത്തിൽ വളരെ അന്തരമുണ്ട്.

പക്ഷേ പരമാർത്ഥമെന്തായിരുന്നു? ഇൻഡ്യയിലെല്ലായിടത്തും ഒരേ രീതിയിൽത്തന്നെ പ്രചരിച്ച ബുദ്ധസന്ദേശം ഭാരതീയസംസ്കാരത്തിന്റെ സ്ഥായിഭാവമായിത്തന്നെ തീർന്നിരുന്നു. അതിന്റെ സമാധാനപരവും സ്നേഹമയവും ആയ സന്ദേശം ഇൻഡ്യൻ ജനതയുടെ ആകമാനം ചോരയിലും നീരിലും കലർന്നിരുന്നു. രാജ്യം സമാധാനമാണാവശ്യപ്പെട്ടിരുന്നത്, യുദ്ധമല്ല. ജനങ്ങൾ സ്നേഹത്തിലാണ് വിശ്വസിച്ചിരുന്നത്, വൈരാഗ്യത്തിലല്ല. അഹിംസയായിരുന്നു ഇവിടെ ഉരുവിട്ടുകൊണ്ടിരുന്ന മഹാമന്ത്രം; ഹിംസയുടേതായിരുന്നില്ല. ഇത്തരം പരിതഃസ്ഥിതിയിൽ ഏതു രാജാവിനും ജനഹിതത്തിനു വിപരീതമായി പ്രവർത്തിക്കുക ദുസ്സാദ്ധ്യമാണ്. 'പരിതോവസ്ഥയുടെ സൃഷ്ടിയാണ് മനുഷ്യൻ' എന്നു പറയുന്നതിന്റെ അർത്ഥവും ഇതുതന്നെ. നിസ്സീമമായ സ്നേഹസമാധാനാവേശങ്ങളുടെ അലതല്ലൽ ശ്രവിച്ച അശോകൻ കാലത്തിനൊത്തുയർന്ന് രാജ്യത്തിന്റെ ശീതോഷ്ണാവസ്ഥ മനസ്സിലാക്കി അവസരോചിതമായ ഒരു മുതലെടുപ്പു നടത്തിയതാണ് ഈ മതപരിവർത്തനം. അല്ലാതെ അപ്രതീക്ഷിതമായുണ്ടായ മരണകാരണങ്ങളുടെ മാനസിക പ്രക്രിയ ആയിരുന്നില്ല അത്.

സന്ദർഭങ്ങളെ വേണ്ടുംവണ്ണം പ്രയോജനപ്പെടുത്തി അധികാരത്തിന്റെ പാരമ്യത്തിലെത്തിയ ധിഷണാശാലികൾ വിരളമെങ്കിലും ചരിത്രത്തിൽ പരതിനോക്കിയാൽ പേരിനെങ്കിലും കാണാതിരിക്കുകയില്ല. ജനകീയാവേശ

ത്തെ സ്വന്തം അധികാരത്തിന്റെയും അതിർത്തി വിപുലപ്പെടുത്തുവാൻ ഉപയോഗിച്ചവർ അശോകനുശേഷമുണ്ടായിട്ടുണ്ട്. അവരിൽ പ്രധാനികളത്രെ അക്ബറും ഹെൻറി എട്ടാമനും. ഒരേ സമയം സീസറും പോപ്പുമാകാൻ ശ്രമിച്ച ഈ രാജദ്വയം പൊതുജനാവേശത്തെ എങ്ങിനെ സ്വന്തം ഉല്ക്കർഷത്തിന് വിനിയോഗിക്കാമെന്നതിന്റെ അസാമാന്യമായ മാതൃകകളാണ്. മതവും രാഷ്ട്രവും—പൌരോഹിത്യവും രാജാധികാരവും—ആത്മീയത്വവും ഭൌതികത്വവും തമ്മിൽ ഏതാണ് പരമാധികാരിയെന്നു സ്ഥാപിക്കുവാൻ എല്ലാ നാട്ടിലും നിരന്തരമായ പോരാട്ടങ്ങൾ നടത്തിയിട്ടുണ്ട്. വൈദികബ്രാഹ്മണത്വവും ക്ഷത്രിയ രാജത്വവും തമ്മിൽ സുദീർഘമായി നടന്ന സംഘട്ടനങ്ങളുടെ പര്യവസാനം ബുദ്ധമതത്തിന് പിറവികൊടുത്തു. അതിന്റെ സാക്ഷാത്തായ സ്നേഹസമത്വാദി സിദ്ധാന്തങ്ങൾ സാർവ്വലൌകികമായംഗീകരിച്ച് ആദരിച്ചനുസരിച്ചുപോന്ന ഒരു ജനതയും ഈ നാട്ടിലുണ്ടായി. സാർവ്വത്രികമായ ഈ ആദർശനിഷ്ഠയുടെ പ്രഗല്ഭമായ പ്രകാശനമാണ് അശോകനെ കീഴടക്കിയത്. ജനങ്ങളുടെ രാഷ്ട്രീയാധികാരം മാത്രമല്ല, ആത്മീയനേതൃത്വവുംകൂടി ഏറ്റെടുത്ത് പ്രിയങ്കരമായ ഒരു പദവിയെ അലങ്കരിക്കുകയാണ് അശോകൻ ചെയ്തത്. ജനങ്ങളിച്ഛിച്ചത് അവർക്കു ലഭിച്ചു. സംതൃപ്തരായ സാധുബൌദ്ധന്മാർ അശോകന്റെ നേതൃത്വം ലൌകികവും ആത്മീയവുമായ കാര്യങ്ങളിലംഗീകരിച്ചു. ജനഹിതത്തിനു വിപരീതമായി—കാലാവസ്ഥയ്ക്കു വിരോധമായി—പടയോട്ടം നടത്തുന്നതിനേക്കാൾ പ്രധാനം ജനഹൃദയങ്ങളിൽ പ്രീതിയും ബഹുമാനവും സമ്പാദിക്കുകയെന്നതാണ്. ഉത്തമനായ ഒരു രാഷ്ട്രീയമീമാംസകന്റെ ബുദ്ധികൌശലമാണ് ഇവിടെ നാം അശോകനിൽ കാണുന്നത്. മഹാനായ ഒരു നേതാവിന്റെ അസൂയാർഹമായ പ്രശസ്തിയാണ് അദ്ദേഹത്തിനു ലഭിച്ചതും.

ഇതേ അദ്ധ്യായത്തിന്റെ ഏകദേശാവർത്തനമാണു് അക്ബറുടെ കാലവും കുറിക്കുന്നതു്. പിതാവായ ഹുമയൂൺ, ഷെർഷായാൽ പരാജിതനാക്കപ്പെട്ടു പേർഷ്യയിലേയ്ക്കു രക്ഷയുംതേടി പോകുന്ന വഴിക്കാണു് തന്റെ പട്ടമഹിഷി ഒരു കുഞ്ഞിനു് ജന്മംകൊടുത്തതു്. സാഹചര്യത്തിന്റെ സമ്മർദ്ദംമൂലം ഹുമയൂണിനു് തന്റെ ഈ കുഞ്ഞിനെ, സഹോദരനും കാബൂളിലെ ഭരണാധിപനുമായ കമ്രാനെ ഏല്പിച്ചിട്ടു് പേർഷ്യയിലേയ്ക്കു പോകേണ്ടതായിവന്നു. ഹുമയൂൺ, ഷേർഷായുടെ പിൻഗാമികളിൽനിന്നും ഈ രാജ്യം വീണ്ടും പിടിക്കുമ്പോൾ ആ കുട്ടിക്കു് പന്ത്രണ്ടുവയസ്സു പ്രായമുണ്ടായിരുന്നുള്ളു. ഹുമയൂൺ പേർഷ്യൻചക്രവർത്തിയുടെ സഹായത്തോടുകൂടി വലിയ ഒരു സേനയുമായി തന്റെ നഷ്ടപ്പെട്ട സാമ്രാജ്യം വീണ്ടെടുക്കുവാൻവേണ്ടി പുറപ്പെട്ടിരിക്കുകയാണു്. താൻ സഹായവും പ്രോത്സാഹനവും പ്രതീക്ഷിച്ചിരുന്ന തന്റെ സഹോദരനാണു് ആദ്യം തന്നെ തടഞ്ഞുനിർത്തിയതു്. കാബൂൾവഴി പോകുവാനുള്ള അനുവാദം രാജാവായ സ്വന്തം സഹോദരൻതന്നെ ഹുമയൂണിനു നിഷേധിച്ചു. നിവൃത്തിയില്ലാത്തപ്പോൾ ഹുമയൂണിനു്, കമ്രാനുമായി പടവെട്ടേണ്ടതായിവന്നു. യുദ്ധം കൊടുമ്പിരിക്കൊണ്ടിരിക്കുമ്പോൾ തന്റെ പരാജയം ഏറെക്കുറെ മനസ്സിലാക്കിയ കമ്രാൻ, ഹുമയൂൺ തന്നെ ഏല്പിച്ചു് താൻ വളർത്തിപ്പോററിയ ആ കുട്ടിയെ വെടിയുണ്ടകൾ ചീറിപ്പായുന്ന പടക്കളത്തിൽ പ്രതികാരത്തോടുകൂടി പ്രദർശിപ്പിച്ചുകൊണ്ടിരുന്നുവെന്നും കമ്രാന്റെ പ്രധാന പ്രതിരോധ സൂത്രങ്ങളിലൊന്നിതായിരുന്നുവെന്നും കനത്ത ഷെൽപ്രയോഗം നടന്നിട്ടും ആ കുട്ടി കേടുപാടുകൂടാതെ രക്ഷപ്പെട്ടു എന്നും ഉള്ള അത്ഭുതകരമായ കഥയാണു് ചരിത്രകാരന്മാർ പറയുന്നതു്. ആ കുട്ടി അക്ബറായിരുന്നു. ഹുമയൂൺ കാബൂളിലെ യോദ്ധാക്കളെ പരാജിതരാക്കി തള്ളിനീക്കി തന്റെ ലക്ഷ്യമായ ഡൽഹിയിലേയ്ക്കു നീങ്ങി.

ഇവിടെ സംഗതമായിട്ടുള്ള ഒരു ചോദ്യം കമ്രാൻ തന്റെ സഹോദരനോട് പ്രതികാരദാഹത്തോടുകൂടിയും കുട്ടിയെ കൊല്ലണമെന്ന ആഗ്രഹത്തോടുകൂടിയുമാണ് വെടിയുണ്ടകൾ ചീറിപ്പായുന്ന പടക്കളത്തിൽ യുദ്ധത്തിന്റെ നിർണ്ണായകഘട്ടംവരെ ഈ ബാലനെ നിർത്തിയിരുന്നതെങ്കിൽ തോൽവി പിണഞ്ഞപ്പോൾ കുട്ടിയെ കൊന്ന് പ്രതികാരം നടത്താമായിരുന്നില്ലേ എന്നതാണ്. ഈ ബാലന് ദൈവികമായ എന്തോ ദിവ്യത്വമുണ്ടായിരുന്നുവെന്ന് സങ്കല്പിക്കാതെ അയാൾ രക്ഷപ്പെട്ടുവെന്ന് വിശ്വസിക്കുവാൻ നിർവ്വാഹവുമില്ല. ഇതിൽനിന്നും മനസ്സിലാകാം ആ കുട്ടി ദൈവദത്തമായി എന്തോ മഹത്കൃത്യം ചെയ്യാനയക്കപ്പെട്ട ഒരു മഹാനായിരുന്നുവെന്ന്. വലിയവരെന്നു കണക്കാക്കുന്നവരെച്ചുറ്റിപ്പറ്റിയുള്ള ഇത്തരം കഥകൾ പല നാട്ടിലും പ്രചാരത്തിലുണ്ട്. പക്ഷേ അവ കഥകളായി മാത്രമേ അവരത്രയും കണക്കാക്കുകയുള്ളു. നാമാകട്ടെ ഈ കഥകൾ അലംഘനീയങ്ങളായ ചരിത്രയാഥാർത്ഥ്യങ്ങളായി കണക്കാക്കുന്നുവെന്ന വ്യത്യാസം തീർച്ചയായും വലുതാണ്. ജിജ്ഞാസയെയും വാസനയെയും കുത്തിക്കെടുത്തുന്നതിനു സമമാണ് നാം ഇവ അപ്പടി വിശ്വസിക്കുന്നത്.

പതിമൂന്നാം വയസ്സിൽ ചക്രവർത്തിയായ അക്ബർ പതിനെട്ടു തികഞ്ഞതോടുകൂടിത്തന്നെ നേരിട്ടു ഭരണകാര്യം ഏൽക്കേണ്ടതായി വന്നു. ഷേർഷായുമായുള്ള യുദ്ധത്തിൽ തോറ്റ് പേർഷ്യയിലേക്കു പലായനംചെയ്ത ഹുമയൂൺ നഷ്ടപ്പെട്ട തന്റെ സാമ്രാജ്യത്തെ തിരിച്ചെടുത്തെങ്കിലും, തന്റെ ദിവസങ്ങൾ എണ്ണപ്പെട്ടിരുന്നു. ഷേർഷായുടെ പിൻഗാമികളെ സ്ഥാപിച്ച് മുഗൾവംശത്തിന്റെ ആധിപത്യം തോല്പിച്ച് എന്നതിൽക്കവിഞ്ഞ് പിടിച്ചടക്കപ്പെട്ട രാജ്യത്തെ ഏകോപിപ്പിക്കുവാനോ, സുഗമമായി ഭരണനിർവ്വഹണം നടത്തുവാനോ സാധിക്കുന്നതിനുമുമ്പുതന്നെ അദ്ദേഹം

മരിച്ചിരുന്നു. അക്ബറുടെ കയ്യിൽകിട്ടിയ രാജ്യം ഇന്ത്യയുടെ മററു രാജ്യങ്ങളുമായി സാമ്യപ്പെടുത്തുമ്പോൾ വളരെ ചെറുതായിരുന്നു. മാത്രമല്ല വടക്കെ ഇൻഡ്യയിൽ ആകമാനവും തെക്കെ ഇൻഡ്യയിൽ അനവധിഭാഗവും സ്വതന്ത്രരായ മുസ്ലിം രാജാക്കന്മാരുടെ ഭരണത്തിൻകീഴിലുമായിരുന്നു. തൻമൂലം മുസ്ലിംമതവികാരത്തെ മുതലെടുത്തു രാജ്യം വർദ്ധിപ്പിക്കുവാൻ അക്ബർക്ക് അസാദ്ധ്യമായിത്തീർന്നിരുന്നു. പക്ഷെ പ്രഗല്ഭനായ ആ രാഷ്ട്രീയപടു മുഗൾവംശജർക്ക് അത്യന്ത വിസ്തൃതമായ ഒരു സാമ്രാജ്യം പടുത്തുയർത്തി. അതോടൊപ്പംതന്നെ ഹിന്ദുവിൻേറയും മുസൽമാൻേറയും ആത്മീയമണ്ഡലത്തിൽ നേതൃസ്ഥാനമലങ്കരിക്കുവാൻകൂടി അദ്ദേഹം ഒരു ശ്രമം നടത്തി. മുസ്ലിംകൾ 'കലീഫ' എന്നദ്ദേഹത്തെ വിളിച്ചിരുന്നപ്പോൾ ഹിന്ദുക്കൾ 'ജഗദ്ഗുരു' എന്നു വിശേഷിപ്പിച്ചു. തൻെറ ആസ്ഥാനം അജയ്യമായുറപ്പിച്ചശേഷം അദ്ദേഹം ജനതയുടെ ആത്മീയനേതൃത്വവുമേറെറടുത്തു. ചുരുക്കത്തിൽ മതത്തിൻേറയും രാഷ്ട്രത്തിൻേറയും തലവനായി പരിലസിച്ചു.

അശോകൻെറ കാലഘട്ടത്തിനു ശേഷം ഈ നാട്ടിൽ പ്രചരിച്ച ഭക്തിസന്ദേശങ്ങളുടെ മറപററി നിന്നാണ് അക്ബർ 'ദിനി ഇലാഹി' ഉൽഘാടനംചെയ്യുന്നതു്. നാനാക്കും കബീറും ദാദുവും ചൈതന്യനും സൂർദാസും തുളസീദാസും മീരാഭായിയുമൊക്കെ അവിരാമമടിച്ചുവിട്ട മതപരമായ ഐക്യത്തിൻെറ സന്ദേശം—മനുഷ്യത്വത്തിൻെറ മഹിമാവിനെ മാനിക്കുന്ന ഭക്തിപ്രസ്ഥാനം—ആസേതുഹിമാചലം ചെവിക്കൊള്ളാൻ ആവേശത്തോടുകൂടി ജനങ്ങൾ ആഞ്ഞടുത്തിരുന്ന സന്ദർഭമായിരുന്നു അതു്. ഭക്തകവികളും ദാർശനികരും ബുദ്ധിജീവികളുമൊക്കെത്തന്നെ മതപരമായ അകൽച്ച നീക്കി സാഹോദര്യവും സൌഹാർദ്ദവും സൃഷ്ടിക്കുവാൻ അനവരതം ശ്രമിച്ചതിൻെറ ഫലമായി

ഐക്യത്തിന്റെ ദിവ്യപ്രകാശം പരത്താൻ തുടങ്ങിയിരുന്നു. ഈ പ്രവണതയെ മാനിക്കുന്നവരെന്ന ഭാവേന അതിൽക്കൂടി സ്വന്തം അധികാരപരിധി ആത്മീയത്തിലേക്കും ഉയർത്തുവാൻ ശ്രമിച്ച അവസരോചിതമായ ഭാവമാണ് അക്ബറിലും നാം ദർശിക്കുക. കബീറും നാനാക്കും വിതച്ച ഐക്യത്തിന്റെ വിത്ത് കതിരിട്ടപ്പോൾ ഭംഗിയായി ഒരു കൊയ്ത്തു നടത്തുകയായിരുന്നു 'ദിനി ഇലാഹി'യിൽക്കൂടി അക്ബർ. എല്ലാ മതങ്ങളുടേയും സാരാംശങ്ങൾ ആവാഹിച്ച് ഒരു ദേശീയമതത്തെ സ്ഥാപിച്ച അക്ബർ ഉല്പതിഷ്ണുക്കളിൽ ഉല്പതിഷ്ണുവാണ്. പക്ഷെ മതവും രാഷ്ട്രവും തന്റെ നേതൃത്വത്തിൻകീഴിൽത്തന്നെ കൊണ്ടുവന്ന് ജനതയുടെ ഖജനാവിന്റേയും ആത്മാവിന്റേയും സൂക്ഷിപ്പുകാരനായി മാറിയ അദ്ദേഹം വ്യക്തിപ്രഭാവത്തിന്റെ എത്താവുന്നതിന്റെ ഉച്ചകോടിയിൽ എത്തി. മരിക്കുംവരെ മതവും രാഷ്ട്രവും അക്ബർതന്നെയായിരുന്നു.

ഇവയ്ക്കു സമാനമായ മറ്റൊരു സംഭവം ഇംഗ്ലീഷ് ചരിത്രത്തിലുണ്ട്. കാലത്തിന്റെ ചലനങ്ങളെ ശരിക്കും ഉപയോഗപ്പെടുത്തി അവസരങ്ങളെ ഫലപ്രദമായി പ്രയോഗപ്പെടുത്തിയ ഹെൻട്രി എട്ടാമനാണത്. കത്തോലിക്കാ പൗരോഹിത്യം എല്ലാ നിലയിലും അധഃപതിച്ചുകൊണ്ടിരുന്നപ്പോൾ യൂറോപ്പിൽ മതപരിഷ്കരണത്തിനായി പ്രശസ്തങ്ങളായ പല പ്രസ്ഥാനങ്ങളും ഉടലെടുത്തു. വൈക്ലിഫും ഹസ്സും സ്വിൻഗ്ലിയും ലൂതറും മോട്ടിമറും മൂറും അതാത് നാടുകളിൽ ഈ ദേശീയാവേശത്തിന് നേതൃത്വം കൊടുത്തു. പോപ്പിന്റേയും പള്ളിയുടേയും നികൃഷ്ടങ്ങളായ ചെയ്തികളെ എടുത്തുകാട്ടി സ്നേഹനിധിയായ യേശുദേവന്റെ സിദ്ധാന്തങ്ങളുമായി തട്ടിച്ചുനോക്കിയ യൂറോപ്പിലെ ക്രൈസ്തവസമുദായം രോഷാകുലരായി എതിരിട്ടവർതന്നെ

തീരുമാനിച്ചു. പൊട്ടിത്തെറിക്കാവുന്ന ഒരു ആഗ്നേയഗോളമായി ഐക്യയൂറോപ്യൻ രാജ്യങ്ങൾ പുകഞ്ഞുകൊണ്ടിരുന്ന സന്ദർഭത്തിൽ ഹെൻട്രി എട്ടാമൻ ഇംഗ്ലണ്ടിലെ ചക്രവർത്തിയായിരുന്നു. യാഥാസ്ഥിതികകത്തോലിക്കനായിരുന്ന അദ്ദേഹം ലൂതറെയും കൂട്ടരെയും കഠിനമായി ശകാരിച്ചുകൊണ്ട് ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. അതിൽ സന്തുഷ്ടിപൂണ്ട ഹെൻട്രിയെ 'വിശ്വാസത്തിന്റെ സംരക്ഷകൻ' (Defender of the Faith) എന്ന ബഹുമതികൊണ്ടനുഗ്രഹിച്ചു.

ഇംഗ്ലണ്ടിലും ഈ വിപ്ലവാവേശം തിരയടിച്ചിരുന്നു. പക്ഷേ ശക്തനായ ഹെൻട്രിയുടെ കീഴിൽ ഒന്നും സാദ്ധ്യമല്ലെന്നറിയാമായിരുന്ന ഇംഗ്ലീഷുകാർ, ഹൃദയത്തിന്റെ ഹൃദയത്തിൽ ഒതുക്കിനിർത്തുകയായിരുന്നു ഈ വികാരാവേശം. എന്നാൽ ഇതിനിടയ്ക്കൊരു സംഭവമുണ്ടായി. ഹെൻട്രിയുടെ ഭാര്യയിൽ ആൺകുട്ടികളാരും ഉണ്ടായിരുന്നില്ല. തന്റെ സഹോദരന്റെ വിധവയെ പുനർവിവാഹംചെയ്തുകൊണ്ടുള്ള പാപമായിരിക്കാമിതെന്ന് ഹെൻട്രി സംശയിച്ചു. അതോടൊപ്പംതന്നെ സുന്ദരിയായ ആനിബൊളീൻ എന്ന യുവതിയിൽ അദ്ദേഹം പ്രേമബദ്ധനായി. ആദ്യഭാര്യയെ ഉപേക്ഷിക്കാതെ ആനിയെ വിവാഹംകഴിക്കാനൊക്കുമായിരുന്നില്ല. വിവാഹമോചനമാകട്ടെ പോപ്പിന്റെ പ്രത്യേക അനുമതിയുണ്ടെങ്കിൽ മാത്രമേ നടക്കുകയുള്ളൂ. ഹെൻറിയുടെ അപേക്ഷ, പോപ്പിനെ ഒന്നും ചെയ്യാൻകഴിയാത്ത അന്ധാളിപ്പിന്റെ ആവരണംകൊണ്ട് മൂടി. അതിന്റെ ഹേതു, ഉപേക്ഷിക്കപ്പെടുന്ന രാജ്ഞി കാതറൈൻ സ്പെയിനിലെ ചക്രവർത്തിയുടെ അമ്മായിയായിരുന്നു എന്നതാണ്. അദ്ദേഹമാകട്ടെ, റോമിന്റെയും പോപ്പിന്റെയും സന്തതസഹചാരിയും, ലൂതർക്കും കൂട്ടർക്കുമെതിരായി യുദ്ധം ചെയ്യുവാൻ സദാ സന്നദ്ധനും. നിവൃത്തിയില്ലാത്ത ഘട്ടം എത്തിയപ്പോൾ ഹെൻറിയുടെ അപേക്ഷ തിരസ്കരിക്കപ്പെട്ടു.

പക്ഷേ അദ്ദേഹം നിരാശനായില്ല. ജനങ്ങളുടെ കോടതിയിലാണ് അദ്ദേഹം അപ്പീൽ കൊടുത്തതു്. ഒരു ജനപ്രതിനിധിസഭ വിളിച്ചുകൂട്ടി ഹെൻറി പറഞ്ഞു: "യൂറോപ്പിലാകമാനം നടമാടുന്ന നവോത്ഥാനത്തിന്റെ വിപ്ലവാവേശം ഇംഗ്ലീഷ്കാരന്റെ ചെവിയിൽ കേൾക്കുന്നില്ലേ" പോപ്പിന്റെയും പള്ളിയുടെയും നേർക്ക് അമർഷമുണ്ടാക്കുന്ന ജനദ്രോഹപ്രവൃത്തികളുടെ കൊടുംക്രൂരതകൾ അദ്ദേഹം എണ്ണിയെണ്ണി വർണ്ണിച്ചു. ജനങ്ങളുടെ നാഡീചലനം മനസ്സിലാക്കുവാൻ ഹെൻറിക്കു കഴിഞ്ഞു. രാജാധികാരത്തേയും മർദ്ദനത്തേയും ഭയന്നു് മനസ്സിനെ മൂടിക്കഴിഞ്ഞിരുന്ന വികാരത്തിന്റെ നീരാവി പൊട്ടിപ്പുറപ്പെടുവാൻ തുടങ്ങി. ആഹ്ലാദത്തോടും അഭിമാനത്തോടുംകൂടി ജനങ്ങൾ ഹെൻറിയെ വാഴ്ത്തി. 'റോമിൽനിന്നും പോപ്പിൽനിന്നും മോചനം' എന്ന മുദ്രാവാക്യവുമായി അവർ തെരുവീഥിയിലേക്കിറങ്ങി. കേട്ടവർ കേട്ടവർ ആവേശത്തോടുകൂടി അനുകരിച്ചു. അനുകൂലമായ ഈ സാഹചര്യത്തിൽ ഒരു ഇംഗ്ലീഷ്ചർച്ച്തന്നെ സ്വതന്ത്രമായി സ്ഥാപിക്കപ്പെട്ടു. ഹെൻറി അതിന്റെ പോപ്പും. ചുരുക്കത്തിൽ രാജാവും മതാധിപനും എന്ന പദവി രണ്ടും ഹെൻറിയിൽ അവരോധിക്കപ്പെട്ടു. എന്തു ത്യാഗവും ചെയ്യുവാൻ സന്നദ്ധരായ ജനങ്ങൾ പാർലിമെന്റു് മുഖാന്തിരം കാതറൈന്റെ വിവാഹമോചനവും ആനിബോളിന്റെ മംഗല്യകർമ്മവും അംഗീകരിച്ചു. ചുരുക്കത്തിൽ ആംഗ്ലിക്കൻ ചർച്ചിന്റെയും ഇംഗ്ലണ്ടിന്റേയും പരമാധികാരി ഹെൻട്രി ആയി.

മനുഷ്യാവേശത്തേയും മതവികാരത്തേയും അവസരോചിതമായി പ്രയോജനപ്പെടുത്തിയിട്ടുള്ള വിജേതാക്കളാണ് അശോകനും അക്ബറും ഹെൻറിയും. സമയത്തിനൊത്തുയരുവാനും കാലത്തിന്റെ ചിറകടി കേൾക്കുവാനും

സാധിച്ചിട്ടുള്ളവർ നിരവധിയുണ്ടെങ്കിലും അതിനെ പ്രയോജനപ്പെടുത്തി സ്വന്തം പ്രാഭവത്തെ സുസ്ഥിരമാക്കി, മഹത്തരമായ പ്രസ്ഥാനങ്ങളുടെ നേതൃത്വം ഏറ്റെടുത്തു് വിരാജിച്ചവർ ദുർല്ലഭമാണ്. ആ ദുർല്ലഭം മഹാത്മാക്കളുടെ കൂട്ടത്തിൽ തലയെടുപ്പുള്ള വലിയവരാണ് ഈ ദ്വന്ദ്വം. ചരിത്രം കണ്ടതിൽവച്ചു് പ്രാമാണികരായ ഇവർ വിലപ്പെട്ട പാഠങ്ങളാണ് രാഷ്ട്രമീമാംസാവിദ്യാർത്ഥികൾക്കു് നല്കുന്നതു്.



# അദ്ധ്യായം ഏഴ്

## നീക്കുപോക്കില്ലാത്ത ചരിത്രവീക്ഷണം

ഭാരതീയസാംസ്കാരികചരിത്രത്തെ വികലനം ചെയ്യാൻ ശ്രമിച്ച പല പണ്ഡിതന്മാരുമുണ്ട്. അവർ വിലപ്പെട്ട പല സംഭാവനകളും തദ്വിഷയകമായി ചരിത്രവിദ്യാർത്ഥികൾക്ക് കാഴ്ചവെച്ചിട്ടുണ്ട്. അകമററ കൃതജ്ഞതയോടുകൂടി അവയെ സ്മരിക്കുമ്പോൾത്തന്നെ അവ ഇൻഡ്യൻ സാംസ്കാരിക ചരിത്രത്തിന്റെ അവസാനവാക്കുകളല്ലെന്നുകൂടി ഓർക്കണം. നിരവധി ഗവേഷകരും പണ്ഡിതന്മാരും അശ്രാന്തം പരിശ്രമിച്ചതിന്റെ ഫലമായി ഒട്ടനവധി പുതിയ കാര്യങ്ങൾ പ്രകാശം കണ്ടുകൊണ്ടിരിക്കുന്നു. ഇന്നലെ ശരിയാണെന്നു വിചാരിച്ചിരുന്ന പലതും ഇന്ന് അബദ്ധമാണെന്നു തെളിയിക്കപ്പെടുകയാണ്. ആമുഖമായി ഇതു പറയുവാൻ കാരണം നിലവിലുള്ള സ്ഥിരപ്രതിഷ്ഠങ്ങളായ ചില സിദ്ധാന്തങ്ങളുടെ സത്യസ്ഥിതി വെളിപ്പെടുത്തേണ്ടതുകൊണ്ടാണ്. കബീറും താരാചന്ദും മറെറല്ലാ ഇൻഡ്യനെഴുത്തുകാരും ആകർഷകമായി പൊക്കിപ്പിടിക്കുന്ന ഒരു മുദ്രാവാക്യമാണ് "ജീവിക്കുകയും ജീവിക്കാനനുവദിക്കുകയും ചെയ്യുക" എന്ന ഇൻഡ്യൻ സംസ്കാരത്തിന്റെ ആത്മസത്തയുൾക്കൊള്ളുന്ന പ്രഖ്യാപനം. മറെറാരു സവിശേഷത ചൂണ്ടിക്കാട്ടുന്നതു് ഭാരതം എക്കാലവും 'സഹിഷ്ണുത' പുലർത്തിപ്പോന്നിരുന്നുവെന്നതാണ്. സമാധാനത്തിന്റേയും സഹവർത്തിത്വത്തിന്റേതുമായ 'പഞ്ചശീലങ്ങൾ' ഉൾക്കൊണ്ടുകൊണ്ട്, പുണ്യമായ ഈ നാട്ട് ഐശ്വര്യസമ്പുഷ്ടമായി

രുന്നു. വിവിധങ്ങളായ ജാതികളും വളരെയേറെ വർണ്ണഭേദങ്ങളും നിരവധി ഭാഷകളും ഒട്ടേറെ മതങ്ങളും പല പല ജീവിത സമ്പ്രദായങ്ങളുമുള്ള ഒരു സംകര സംസ്കാരം ഈ നാട്ടിലുണ്ട്. പലതായി തോന്നുന്നുവെങ്കിലും ഈ 'നാനാത്വത്തിൽ ഏകത്വം' ദർശിക്കുവാൻ പ്രയാസമില്ലെന്ന് ഇവരൊക്കെ നമ്മെ പഠിപ്പിക്കുന്നു.

നാം എല്ലാ മതക്കാരോടും എല്ലാ വർഗ്ഗക്കാരോടും എല്ലാ ഭാഷകളോടും സമഭാവനയോടുകൂടിയാണ് പെരുമാറിയിരുന്നത്. ഇൻഡ്യയുടെ സഹിഷ്ണുത ഈ നാട്ടിൽ എല്ലാ മതക്കാർക്കും സ്ഥാനം നൽകി. "നമ്മെ ജീവിക്കാനനുവദിക്കുക. അതുപോലെ മറ്റുള്ളവരെ അലോസരപ്പെടുത്താതെ, നാമും കഴിയുക" എന്നതാണന്നത്തെ ആദർശമാണ്. ചരിത്രത്തിൽ അവിടവിടെയായി കാണുന്ന അപവാദങ്ങൾ മാത്രം നിരത്തിക്കാട്ടി സാധാരണീകരിക്കപ്പെട്ട നിഗമനത്തിലെത്തിച്ചേരുന്ന ബുദ്ധിവൈഭവം അഭിനന്ദിക്കത്തക്കതുതന്നെ. പക്ഷേ നിഷ്കൃഷ്ടമായ ചരിത്രപഠനം, വൃത്തം കോണാണെന്നു വാദിക്കുന്ന യുക്തിവാദത്തിന്റെ വക്രതകൊണ്ടു ഉത്തരംമുട്ടിക്കലല്ല. യഥാതഥമായ പ്രതിപാദ്യവും സത്യസന്ധമായ ആവിഷ്കരണവും സമഞ്ജസമാക്കിയാൽ മാത്രമേ ചരിത്രപഠനം ഇന്നത്തെ പ്രശ്നപരിഹാരത്തിന് ഉപയോഗപ്രദമാകൂ.

മേലുദ്ധരിച്ച മുദ്രാവാക്യങ്ങളെ വിലയിരുത്തി പഠിക്കുവാൻ ശ്രമിക്കുമ്പോൾ മറിച്ചുള്ള പ്രതികരണങ്ങളാണ് സാധനപാഠമായി ലഭിക്കുക. നാം ജീവിക്കുകയും മറ്റുള്ളവരെ ജീവിക്കാനനുവദിക്കുകയും ചെയ്യു എന്നു പറയുമ്പോൾ ഈ പണ്ഡിതന്മാരൊക്കെയും അർത്ഥമാക്കുന്നത് പൌരാണികകാലം മുതൽ ഈ നാട്ടിൽ കച്ചവടത്തിനും കുടിയേറ്റത്തിനും ആക്രമണത്തിനുമായി കടന്നുവന്ന

എല്ലാ ആളുകളേയും നാം ജീവിക്കാനനുവദിച്ചു എന്നാണ്. അവർ കൊണ്ടുവന്ന കച്ചവടവിഭവങ്ങൾ വിററഴിക്കാനുള്ള സൌകര്യങ്ങൾ നൽകുകയും അവർക്കാവശ്യമുള്ളത് നാം കൊടുക്കുകയുംചെയ്തു. ഈ നാട്ടിൽ അഭയംതേടിയെത്തുകയോ ജീവിതസന്ധാരണത്തിനായി അലഞ്ഞുകയറിവരികയോ, ആക്രമണോദ്ദേശ്യത്തോടുകൂടി പടയോട്ടം നടത്തുകയോ ചെയ്തവരോടൊക്കെത്തന്നെ നാം സഹിഷ്ണുതയുടെ മഹാമനസ്കത കാട്ടിയിട്ടുണ്ടത്രേ. ക്രിസ്തുമതവും ഇസ്ലാം മതവും അവയുടെ ജന്മഭൂമികളിൽ പരന്ന് പടരുന്നതിനു മുമ്പുതന്നെ ഈ നാട്ടിൽ സ്ഥാപിതമായിത്തീർന്നിട്ടുണ്ട്. "ജൂതന്മാരും ക്രിസ്ത്യാനികളും എ. ഡി. ഒന്നാം നൂററാണ്ടിൽ കുടിയേറിപ്പാർത്തു എന്ന ഐതിഹ്യം ഇപ്പോൾ സാമാന്യമായി സ്വീകരിക്കപ്പെട്ടിട്ടുണ്ട്."[1]



ചക്രവർത്തി അഗസ്റ്റസ് സീസറുടെ കാലത്ത് മലബാറിലെ തീരപ്രദേശങ്ങളിൽ വനവ്യവസായികളുടെ ആവശ്യത്തിനുവേണ്ടി അമ്പലങ്ങൾ പണിയാൻ നാം അനുവദിച്ചിരുന്നു. "മലബാർതീരത്ത് അഗസ്റ്റ് സീസർ പണികഴിപ്പിച്ച ഒരു അമ്പലത്തെ പെൻഡിഗേറിയൻ ടേബിൾസിൽ പരാമർശിക്കുന്നുണ്ട്".[2] ക്രിസ്തുവാബ്ദം തുടങ്ങുന്ന വർഷങ്ങളിൽ ജറുസലത്തുനിന്നും പ്രാണരക്ഷാർത്ഥം ഓടിയ ജൂതന്മാർ കണ്ട രക്ഷാകേന്ദ്രവും നമ്മുടെ നാടുതന്നെയായിരുന്നു. "എ. ഡി 68-ൽ ജെറൂസലം പട്ടണവും അവിടത്തെ പ്രസിദ്ധ ജൂതക്ഷേത്രവും നശിപ്പിക്കപ്പെട്ടതിനെത്തുടർന്ന് പ്രാണരക്ഷാർത്ഥം ഓടിയ അവർ കൊടുങ്ങല്ലൂരെത്തി"[3] എ. ഡി. 71-ൽ ജെറൂസലം പട്ടണം റോമനാക്രമണത്തിനിരയാ

---

1. Trichur District Gazettear. A. Sreedhara Menon.
2. The Historical Inscriptions of Sourthen India—Robert Sawell,
3. Cochin State Manuel—Achuta Menon.

യതോടുകൂടി ധാരാളം അഭയാർത്ഥികളായ ജൂതന്മാർ മലബാർ തീരങ്ങളിൽ രക്ഷപ്രാപിച്ചിട്ടുണ്ടു് എന്നു പറയപ്പെടുന്നു.[4] പേർഷ്യയിൽനിന്നു് ബി. സി. 549–ൽ പുറത്താക്കപ്പെട്ട ജൂതന്മാർ കേരളത്തിൽവന്നു താമസമുറപ്പിച്ചിരുന്നുവെന്നു് ഡോക്ടർ ഫോസ്റ്റർ തന്റെ Noticias Dos Judead de Cochin എന്ന പോർച്ചുഗീസ് ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്[6]. എ. ഡി. 369–ൽ മാജോർക്കയിൽനിന്നു് ഏകദേശം 8000–ത്തോളം ജൂതന്മാർ അവിടെ കുടിയേറി പാർപ്പുറപ്പിച്ചിട്ടുണ്ടെന്നു് അദ്ദേഹം തുടർന്നുപറയുന്നു.[5]

മാലിക് ഇബ്നുദീനാറും കൂട്ടരും വളക്കൂറുള്ള ഈ മണ്ണിനെയാണു് ഇസ്‌ലാമിന്റെ ബീജാവാപം ചെയ്യാനുപയോഗിച്ചതു്. (ഷെയിക്ക് സൈനുദ്ദീൻ, ബർബൂസ ഇടങ്ങിയുള്ളവരുടെ ചേരമാൻ പെരുമാളിന്റെ മതംമാററ കഥ ഓർക്കുക.)

അതുപോലെതന്നെ ആര്യന്മാർക്കുശേഷം ഡാരിയസ്സും അലക്സാണ്ഡറും ഇടങ്ങി നാദിർഷാ വരെയുള്ള ആക്രമണകാരികളുടെ ഒരു നീണ്ട പട്ടിക ഈ നാടിനെത്തന്നെ ശരവ്യമാക്കിയിട്ടുണ്ടു്. വിദ്യയുടെ ഔന്നത്യത്തിലെത്തിയിരുന്ന നമ്മുടെ വിജ്ഞാനശാഖകൾ പല ശാസ്ത്രങ്ങളുടേയും അടിത്തറ പാകിയതായിരുന്നു. അവ തേടി എത്തിയിട്ടുള്ള ഏതൊരാൾക്കും അമൂല്യമായ ആ ഭണ്ഡാഗാരം ഇറന്നു കൊടുത്തിട്ടുണ്ടു്. എത്രയെത്ര നാടുകളിൽനിന്നാണു് സാഹസികരും ക്ഷമാശീലരുമായ യാത്രാകുതുകികൾ, സഞ്ചാരയോഗ്യമല്ലാതിരുന്നിട്ടുകൂടി ഈ നാട്ടിലേയ്ക്കു കടന്നുവന്നിട്ടു

4. Historical Inscripaions of Southern India—Robert Sawell.
5. Doctor Foster—Noticias Dos Judeas de Cochin.
6. Ibid.

ഉള്ളതു്? അങ്ങിനെ ആരാരൊക്കെ എന്താവശ്യവുമായിക്കൊള്ളട്ടെ ഇവിടേയ്ക്കു് കാൽകുത്തിയിട്ടുണ്ടോ അവരെയൊക്കെ നാം ജീവിക്കാനനുവദിച്ചിട്ടുണ്ടു്. അവരോടൊക്കെ സഹിഷ്ണുതാഭാവം പ്രകടിപ്പിച്ചിട്ടുമുണ്ടു്.

സത്യമെന്തായിരുന്നു? നാം ജീവിക്കാനനുവദിച്ചു എന്നു പറയുമ്പോൾ ആരെ അനുവദിച്ചു എന്ന ചോദ്യം ഒരുപക്ഷേ ആരും ഉന്നയിച്ചിട്ടില്ലാത്തതായിരിക്കാം. ഈ നാടിനെ ആക്രമിച്ചു കൊള്ളയടിക്കുവാൻ എത്തിയിട്ടുള്ള ആളുകളെ നാം ജീവിക്കാനനുവദിച്ചിട്ടുണ്ടു്. നിരന്തരം നടന്നുകൊണ്ടിരുന്ന ഈ കയ്യേററങ്ങളെ എതിർക്കാതിരുന്നതു് സഹിഷ്ണുതകൊണ്ടാണെന്നു പറഞ്ഞൊഴിയുക പിലാത്തോസ്സിൻെറ കൈകഴുകലിനു സമമാണു്. നാം അവരെ ജീവിക്കുവാനനുവദിച്ചിരുന്നില്ലെങ്കിൽകൂടിയും, ശക്തമമായ ആയുധങ്ങളുമായി, സംഘടിതസന്നാഹങ്ങളോടെ, ഈ രാജ്യത്തെ കീഴടക്കുവാൻ വന്ന അവർ ജീവിക്കുവാൻ വേണ്ടിത്തന്നെയാണു് രണ്ടും കല്പിച്ചു് പടപൊരുതിയിട്ടുള്ളതു്. നമ്മെ ഭരിക്കുകയും നമ്മുടെമേൽ അധികാരം അവകാശപ്പെടുകയും ചെയ്തിട്ടുള്ളവരോടു് നാം സഹിഷ്ണുത കാണിച്ചു എന്നു പറയുന്നതു് അത്ര പന്തിയുള്ള പ്രയോഗമല്ല. അതുപോലെതന്നെ നാം അവരെ ജീവിക്കുവാനനുവദിച്ചു എന്നു പറയുന്നതും പൊള്ളയായ പൊങ്ങച്ചം മാത്രമാണു്. നമ്മെ അവർ സ്വൈരമായി വിട്ടിരുന്നുവോ എന്നുകൂടി ചിന്തിക്കുക. നമ്മുടെ ആചാരാനുഷ്ഠാനങ്ങളേയും ജീവിതസമ്പ്രദായങ്ങളേയും മാററിമറിച്ചു നമ്മിൽ അധികാരത്തിൻെറ അടിച്ചേല്പിക്കലുകൾ നടത്തി, നമ്മെ അടിമസ്വഭാവക്കാരാക്കി മാററിയകാര്യം നാം സൗകര്യപൂർവ്വം വിസ്മരിക്കുകയാണു്. നമ്മുടെ പൂർവ്വികന്മാർ ജീവിച്ചു എന്നു പറയുമ്പോൾ അതിനോടനുബന്ധമായി കൂട്ടിച്ചേ

ക്കേണ്ടകാര്യം അവർ അസ്വതന്ത്രരായി വീർപ്പുമുട്ടി ജീവിച്ചു എന്നു മാത്രമാണ്.

എന്നാൽ തോളിൽ കയറാനൊത്തിട്ടുള്ള—മുതുകിൽ കയറിയിരിക്കാൻ സൗകര്യം ലഭിച്ചിട്ടുള്ള—നാം വളരെ ഔദ്ധത്യത്തോടുകൂടി കാര്യങ്ങൾ നടത്തിയിട്ടുണ്ട്. ആക്രമണകാരികളോട് സഹിഷ്ണുത കാട്ടിയ നാം, മര്യാദയുടെ ആചാരക്രമത്തിൽ പാരമ്പര്യം പറയാറുള്ള നാം, നമ്മോടു തന്നെ നീതിചെയ്തിരുന്നുവോ എന്നുകൂടി ചിന്തിക്കണം. ഈ നാട്ടിൽ കോടാനുകോടി മനുഷ്യരെ മനുഷ്യാവകാശങ്ങൾ ഒക്കെത്തന്നെ നിഷേധിച്ച്, ദുർബലരാക്കി, അധഃസ്ഥിതസമൂഹത്തെ സൃഷ്ടിച്ച നാം, ആരെ ജീവിക്കാനനുവദിച്ചു? ആരോട് സഹിഷ്ണുത കാട്ടി? സ്വന്തം ജനതയോട് ഇത്രയും ക്രൂരമായി പെരുമാറിയിട്ടുള്ള ഒരു സാമൂഹ്യനീതി, ലോകജനതക്കിടയിൽ ഒരിടത്തും കാണുകയില്ല. റോമാസാമ്രാജ്യത്തിൽ, മറ്റെവിടേയുമെന്നപോലെ അടിമസമ്പ്രദായം നിലനിന്നിരുന്നു. പക്ഷേ ക്രിസ്തു ജനിക്കുന്നതിന് നാലഞ്ചു നൂറ്റാണ്ടുമുമ്പുതന്നെ അടിമകൾ ഉടമകളോടൊപ്പം ജന്മാവകാശം നേടി അന്തസ്സിന്റേയും അഭിമാനത്തിന്റേയും വീരചരിതം സൃഷ്ടിച്ചു.[7] ഫ്യൂഡൽസമ്പ്രദായമഴിച്ചുവിട്ട ജന്മനാളുള്ള ദൂഷ്യങ്ങളിലൊന്ന് നാട്ടിലുടനീളം ഒരുതരം അടിമകളെ വാർത്തെടുക്കുക എന്നതായിരുന്നു. പക്ഷേ അതും കാലത്തിന്റെ വേലിയേറ്റത്തിൽ അമർന്നുപോയി. നമ്മുടെ ദുഷ്ടമായ ആചാരക്രമമൊന്നും പ്രതികാരവാഞ്ഛയോടുകൂടി ഈ നാടിന്റെ സന്താനങ്ങളെ അധോഗതിയിലേക്കടിച്ചമർത്തി. നാട്ടിലും നഗരങ്ങളിലും ഇടം കിട്ടാതിരുന്ന ജനലക്ഷങ്ങൾ, മലയിലും കാട്ടിലും അഭയംതേടി അപരിഷ്കൃതയുഗത്തിൽത്തന്നെ കഴിയേണ്ടതായി വന്നു.

7. Struggle of Orders.

"പഞ്ചമന്മാർക്കും താഴ്ന്ന ജാതിക്കാർക്കും പൊതുവഴിയിലോ പട്ടണങ്ങളിലോ കടക്കാനനുവാദമുണ്ടായിരുന്നില്ല."[8] ഇന്നും ആ മനഃസ്ഥിതിക്ക് അത്രയധികം മാററങ്ങൾ സംഭവിച്ചിട്ടില്ലാത്തപ്പോൾ നാം ആരോട് സഹിഷ്ണുത കാട്ടി? ആരെയാണ് ജീവിക്കാനനുവദിച്ചത് എന്ന് ഉറക്കെ ചിന്തിക്കേണ്ടിയിരിക്കുന്നു.

ചരിത്രസത്യങ്ങളെ കണ്ടിട്ടും കണ്ടില്ലെന്നു നടിച്ച് അവസരസേവ നടത്തുന്നതിലുള്ള അപാകത വളരെ ദോഷകരമാണ്. കാണേണ്ടതു് കാണേണ്ടമാതിരി കണ്ടാൽമാത്രമേ അവയുടെ വൈകല്യങ്ങളെ മനസ്സിലാക്കി, തെററു തിരുത്തുവാൻ സാധിക്കുകയുള്ളൂ.

പന്ത്രണ്ടാം നൂററാണ്ടിൽ ഈ നാട്ട് 17 പ്രാവശ്യം കടന്നു കൊള്ളയടിച്ച മുഹമ്മദു ഗസ്നിയുടെ പ്രവൃത്തികളിൽ നാം അഭിമാനംകൊണ്ടിട്ടു കാര്യമില്ല. ചരിത്രത്തിന്റെ താളുകളിൽക്കൂടി വിലപിച്ചിട്ടും കാര്യമില്ല. ഇവിടെ അക്രമി ആരുമാകട്ടെ, അവനെ എതിർക്കുവാൻ സാധാരണക്കാർക്ക് അവകാശമുണ്ടായിരുന്നില്ല. തന്റെ വീട്ട് കൊള്ള ചെയ്യുന്നവനെ വാളെടുത്തു ചെറുത്തുനില്ക്കാൻ ക്ഷത്രിയനൊഴികെ മററാർക്കും അനുവാദമുണ്ടായിരുന്നില്ല. അങ്ങിനെ അസഹിഷ്ണുത ഒന്നുകൊണ്ടുമാത്രമാണ് നമ്മുടെ യുദ്ധങ്ങളെല്ലാം ജനകീയമല്ലാതായിത്തീർന്നതും ആക്രമണകാരികളെ പൂവിട്ടാരതിക്കുവാൻ ജനക്കൂട്ടം തയ്യാറെടുത്തതും.

എല്ലാനാട്ടിലും യുദ്ധംമാത്രം തൊഴിലായിസ്വീകരിച്ച് സന്നദ്ധരായി നില്ക്കുന്ന സമൂഹങ്ങൾ വിരളമാണ്. ഇവിടെ യോദ്ധാക്കളുടെ തന്നെ ജാതി ഉണ്ടായിരുന്നു. അവരത്രയും

---

8. Hindu Religions—Customs and Manners P. Thomas.

വിദഗ്ദ്ധരണാധിപന്മാരുമായിരുന്നു. ഈ രാജ്യത്തിന്റെ കാവൽഭടന്മാരായ നമ്മുടെ സേനാനികൾ എന്തുകൊണ്ട് ആക്രമണകാരികളുടെ മുമ്പിൽ ചൂളിപ്പോയെന്നും എന്തുകൊണ്ട് ഈ നാട്ട് സ്ഥിരം പടക്കളമായി മാറിയെന്നും ആലോചിക്കാറില്ല. ചരിത്രപണ്ഡിതന്മാർ പലരും സമാധാനം കൊള്ളുന്നതു് നമ്മുടെ വടക്കുപടിഞ്ഞാറൻ അതിർത്തികളിൽ ഖൈബർ, ബോലൻ, ഗോമൻ തുടങ്ങിയ ചുരങ്ങൾ ഉണ്ടായതുമൂലമാണെന്നാണ്. അതുപോലെ പാശ്ചാത്യ അധിനിവേശം നടക്കുന്നതു് നമുക്കു കടലിടുക്കുകളും ഹാർബറുകളും ഉണ്ടായതുകൊണ്ടാണത്രേ! അതുമാത്രമല്ല, ഈ നാട്ട് സമൃദ്ധിയുടെ വിളനിലമായിരുന്നുവെന്നും സമ്പത്തിന്റെ പെരുപ്പത്താൽ ആകർഷിക്കപ്പെട്ടാണ് ആക്രമണകാരികൾ ഇവിടേയ്ക്കു കടന്നതെന്നും നമ്മെ പഠിപ്പിക്കുന്നു. (മിക്കവാറും എല്ലാ ചരിത്രകാരന്മാരും ഇക്കാര്യത്തിൽ ഏകാഭിപ്രായക്കാരാണ്.) ആത്മാഭിമാനത്തിനോ ദേശീയാവേശത്തിനോ കോട്ടംതട്ടിക്കാതെ പറഞ്ഞൊപ്പിക്കാവുന്ന ഉപജാപം മാത്രമാണിതു്.

ഇൻഡ്യയുടെ വടക്കനതിർത്തി സംരക്ഷിക്കുവാൻ ഗംഭീരപ്രഭാവനായ ഹിമവാൻ തലയുയർത്തി നില്ക്കുകയും, മററതിർത്തികളെ സുരക്ഷിതമാക്കാൻ അലയാഴികൾ പരന്നുകിടക്കുകയും ചെയ്യുന്നു. പ്രകൃതിദത്തമായ ഇത്തരം അനുഗ്രഹങ്ങൾ ഇല്ലാത്ത നാട്ടുകളാണധികവും. ചരിത്രത്തിന്റെ താളുകൾ കുറെയധികം പിന്നോട്ട് മറിച്ചുനോക്കിയാൽ നമ്മെപ്പോലെ ആ രാജ്യങ്ങളൊന്നും ഇത്രയധികം ആക്രമണവിധേയമായിട്ടില്ലെന്നു കാണുവാനൊക്കും. താൽക്കാലികമായ പരാജയങ്ങൾ പററിയാൽത്തന്നെയും അവ സ്വാതന്ത്ര്യം സംരക്ഷിച്ചു അതിർത്തി സുരക്ഷിതമാക്കി വരുന്നു. എന്നാൽ നാം ആ സത്യാവസ്ഥ സൗകര്യപൂർവ്വം മറച്ചുവെച്ചു പ്രസ്താവിക്കുന്നതു് വടക്കുപടിഞ്ഞാറൻ അതിർത്തി

യിൽ ഹിമാലയത്തിനു ചുരങ്ങളുണ്ടായിപ്പോയെന്നാണ്. അലക്സാണ്ടർ ബൊക്കാറായിലെത്തിയിട്ടുണ്ട് എന്നു കേട്ട പാടെ തക്ഷശിലയിലെ രാജാധികാരി എല്ലാ സഹായസഹകരണങ്ങളും വാഗ്ദാനംചെയ്തുകൊണ്ട് അദ്ദേഹത്തെ ഈ നാട്ടിലേക്ക് സവിനയം ആനയിച്ച ചരിത്രം നമുക്കറിയാം. "ഇൻഡ്യയുടെ കവാടം ഒരു വിദേശാക്രമിക്ക് തുറന്നു കൊടുത്തതു് ഇൻഡ്യൻ കൈകൾ തന്നെയായിരുന്നു."[9]

അതിനുകാരണം നമ്മുടെ ജനങ്ങളോ ഭരണാധികാരികളോ ദേശീയമായ ഒരു വിപത്തിന്റെ ആപൽസൂചനയെ ഐക്യത്തോടെ എതിരിടാൻ തയ്യാറായില്ലെന്നമാത്രമാണ്. അനൈക്യത്തിന്റെ മാത്രമായ രാഷ്ട്രീയ സംവിധാനങ്ങളും, കലഹങ്ങളിലും കോലാഹലങ്ങളിലും മാത്രം അന്ത്യം കണ്ടിരുന്ന നമ്മുടെ ആത്മാഭിമാനവും, സംഘടിത ശ്രമങ്ങളെ പരാജയപ്പെടുത്തുന്ന ജാതീയമായ നിമ്നോന്നതകളും ഒത്തുചേർന്നപ്പോൾ ഏതൊരു വിദേശിക്കും ഈ നാട്ട് നിഷ്പ്രയാസം പിടിച്ചടക്കാമെന്നുവന്നു. ചെറിയ ഒരു സംസ്ഥാനത്തിന്റെ സിംഹാസനം സംരക്ഷിക്കുവാൻ കഴിയാതിരുന്ന ബെബക്ക്, ഒരു മഹാ സാമ്രാജ്യത്തിന്റെ ശിലാസ്ഥാപനം നടത്തുവാൻ ഇവിടെ അത്ര പ്രയാസം വേണ്ടിവന്നില്ല. ഇന്നലെ ചെയ്ത അബദ്ധങ്ങൾ അബദ്ധങ്ങൾ തന്നെയായിരുന്നുവെന്ന് വിവേകപൂർവ്വം മനസ്സിലാക്കാത്തതിന്റെ വൈകല്യം കുറച്ചൊന്നുമല്ല. നമ്മുടെ ദുർബ്ബലതകളും കുറവുകളും എന്തെല്ലാമാണെന്ന് മനസ്സിലാക്കാൻ ശ്രമിക്കുന്നതിനു പകരം അവ മൂടിവെച്ച ന്യായീകരണത്തിന്റേതായ പ്രത്യയശാസ്ത്രങ്ങൾ കണ്ടുപിടിക്കുന്ന ബുദ്ധി വിലമതിക്കേണ്ടതാണെങ്കിലും വിചിത്രമാണ്.

9. Cambridge History of India. Vol I. Rapson.

മംഗോൾ ആക്രമണത്തെ തടഞ്ഞുനിർത്തുവാൻ ക്രിസ്തു ജനിക്കുന്നതിനു വളരെ നൂററാണ്ടുകൾക്കു മുമ്പു തന്നെ നമ്മുടെ അയൽരാജ്യമായ ചൈനയിൽ ഒരത്ഭുതപരീക്ഷണം നടത്തി. ഇന്നും ലോകത്തിലെ അത്ഭുതങ്ങളിലൊന്നായി എണ്ണിപ്പോരുന്ന "ചൈനയിലെ വൻമതിൽ" ഇതിനു സാക്ഷ്യം വഹിക്കുന്നു. 1800 മൈൽ നീളവും 22 അടി വീതിയും 18 അടി ഉയരവുമുള്ള ഈ മതിൽ മനുഷ്യപ്രയത്നത്തിൻേറയും സ്വാതന്ത്ര്യവാഞ്ഛയുടേയും പ്രതീകമായി ഇന്നും തലയുയർത്തി നില്ക്കുന്നുണ്ട്. സ്വന്തം യശസ്സ് നിലനിർത്തുവാൻ ലക്ഷക്കണക്കിനു മനുഷ്യരെക്കൊണ്ട് നിർബ്ബന്ധജോലിചെയ്യിച്ച് ഏററവും വലിയ പിരമിഡ് കെട്ടിയ ഫറോവ ഖുഫുവും തൻെറ പ്രേയസിയുടെ മധുരസ്മരണ ശരത്കാല നിലാവിൻെറ നിർമ്മലതയിൽ വെണ്ണക്കല്ലു കൊണ്ടു സ്വപ്നത്തിലെന്നോണം സുന്ദരമായാവിഷ്കരിച്ച് "താജി"ൻെറ സംവിധാനം നടത്തിയ ഷാജഹാനും ചരിത്രപുരുഷന്മാരാണ്. പക്ഷേ സ്വാർത്ഥപരമായ പ്രേരണാശക്തിയുടെ വിസ്മയാവഹങ്ങളായ അമൂല്യ സംഭാവനകളാണവ. ചൈനയിലെ വൻകോട്ട വ്യക്തിപ്രഭാവത്തിൻെറ പാരമ്യം കുറിക്കുന്നതല്ല. ഒരു ജനതയുടെ ആത്മവീര്യത്തിൻെറ, ദേശാഭിമാനത്തിൻെറ, സ്വാതന്ത്ര്യമോഹത്തിൻെറ അടയാളമാണ്. ചരിത്രത്തിൽ ഇത്രമാത്രം ദേശാഭിമാനത്തിൻെറ ആവേശം തുന്നിച്ചേർത്ത ഒരേട് അപൂർവ്വമായിരിക്കും. ഈ ഒരൊററ കാര്യം മാത്രം കണക്കിലെടുത്താൽമതി ഇന്നു ചൈന നടത്തുന്ന ഭീഷണികളുടേയും ആക്രമണങ്ങളുടേയും പിന്നിൽ പതിയിരിക്കുന്ന രഹസ്യം മനസ്സിലാക്കാൻ.

നേരെമറിച്ച് ബോളൻേറയും ഖൈബറിൻേറയും പൂമുഖങ്ങളിൽ ഒരിരുപതുമൈൽ മതിൽകെട്ടി ആക്രമണകാരികളെ തടഞ്ഞുനിർത്താൻ ഒക്കാഞ്ഞ അനൈക്യത്തിൻെറ

നാണിപ്പിക്കുന്ന പാരമ്പര്യമാണ് നമുക്കുപറയുവാനുള്ളത്. ഇവിടെ ഇല്ലായിരുന്നതും എന്നാൽ അവശ്യം വേണ്ടിയിരുന്നതുമായ സംഘടിത ദേശീയബോധവും സ്നേഹവുമായിരുന്നു. ഒരിക്കലും ഒന്നിപ്പിക്കുവാനോ ഒരിക്കലും ദേശീയമായ ആവേശം അങ്കുരിപ്പിക്കുവാനോ നമ്മുടെ നിലവിലുണ്ടായിരുന്ന വ്യവസ്ഥ അനുവദിച്ചിരുന്നില്ല. ഈ പാഠങ്ങൾ നമ്മുടെ ഇന്നത്തെച്ചുറ്റുപാടുകൾക്ക് സഹായകമാകാൻ വിനിയോഗിച്ചാൽ പല അബദ്ധങ്ങളും ആവർത്തിക്കപ്പെടുകയില്ലായിരുന്നു.

ഇവിടെ അതിനെ പരോക്ഷമായി അനുകൂലിക്കുന്നവർ ഉണ്ടായതു് ഒരു പുതിയ സംഭവമല്ല. അവർക്ക് അവരുടേതായ ന്യായവാദങ്ങളും കണ്ടെന്നുവരും. ഇതു നമ്മുടെ പാരമ്പര്യത്തിന്റെ ഒരു പിൻതുടർച്ചമാത്രമാണ്. അലക്സാണ്ടറേയും ബാബറേയും വാസ്കോഡിഗാമയേയും ക്ലൈവിനേയും വെല്ലസ്ലിയേയുമെല്ലാം സഹായിച്ച കൈകൾ വിദേശീയരുടേതായിരുന്നില്ല. ഇൻഡ്യൻജനത താങ്ങും തണലും നൽകി ഓരോ ആക്രമണകാരിയേയും ആധിപത്യത്തിലേക്കാനയിച്ചിട്ടുണ്ട്. ബംഗാളിന്റെ ദേശീയ പ്രതീകമായ സുരാജ്ദൌളയെ ക്ലൈവ് കീഴമർത്തി ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ അടിക്കല്ല് പാകിയെന്നുപറഞ്ഞാലും, ഇൻഡ്യൻ സ്വാതന്ത്ര്യത്തിന്റെ ജീവിക്കുന്ന ചിഹ്നം ആയ ടിപ്പുസുൽത്താനെ വെല്ലസ്ലി കൊന്ന് ബ്രിട്ടീഷ് ആധിപത്യം സുഗമമാക്കിയെന്നുപറഞ്ഞാലും ഇവയുടെ അർത്ഥം ക്ലൈവിന്റേയും വെല്ലസ്ലിയുടേയും കീഴിൽ കുറെ ഇൻഡ്യാക്കാർ ഇൻഡ്യൻ രാജാക്കന്മാരായ സുരാജ്ദൗലയോടും ടിപ്പുസുൽത്താനോടും പടപൊരുതി അവരെ പരാജയപ്പെടുത്തി എന്ന് മാത്രമാണ്. ഈ ചരിത്രസത്യം ശരിക്കും മനസ്സിലാക്കിയാൽ എന്തുകൊണ്ട് നമ്മുടെ നാട്ടിൽ ഇന്നും വിദേശ

രാജ്യങ്ങളുമായി കൂറുപുലർത്തുന്നവരും വിദേശാക്രമണങ്ങളെ എതിർക്കാത്തവരും ഉണ്ട് എന്ന കാര്യം ബോദ്ധ്യമാകും. ദേശീയബോധം നമ്മിൽ ഇല്ലാത്തതിന്റെ ദുഃസൂചനകളാണിവ. ഈ ബോധമുണ്ടാകണമെങ്കിൽ കഴിഞ്ഞ കാലത്ത് നമുക്ക് സംഭവിച്ചുപോയ പാകപ്പിഴകളെ കുബുദ്ധികൊണ്ട് വളച്ചൊടിക്കാതെ വസ്തുനിഷ്ഠമായി പ്രകാശിപ്പിക്കുകയും പ്രതിവിധികൾ ആരായുകയുംവേണം: അതാവർത്തിക്കുന്നതിന്റെ ഭവിഷ്യത്തുകൾ ധരിക്കണമെങ്കിൽ ചരിത്രപാഠങ്ങൾ വികലപ്പെടുത്താതെ പകർന്നുകൊടുത്തേ സാദ്ധ്യമാകൂ. അല്ലാതെ ഈ നാട് സമ്പൽസമൃദ്ധമായിരുന്നതുകൊണ്ടാണ് ആക്രമണകാരികൾ തുടരെത്തുടരെ കൊള്ളയടിച്ചതെന്ന് വ്യഥാപറഞ്ഞിട്ട് പ്രയോജനമില്ല. ഇന്ന നാം ആക്രമണവിധേയമായത് സമ്പൽ സമൃദ്ധികൊണ്ടാകാൻ തരമില്ലല്ലോ. അങ്ങിനെയാണെങ്കിൽ അമേരിക്ക, റഷ്യ തുടങ്ങിയ എത്രയോ രാജ്യങ്ങൾ ആക്രമിക്കപ്പെടേണ്ടതായിരുന്നു.

ഈ നാട്ടിലേക്ക് എത്രയോ സഞ്ചാരികൾ വന്നിട്ടുണ്ട്. അവരുടെ വിലപ്പെട്ട സഞ്ചാരക്കുറിപ്പുകൾ ഇൻഡ്യയുടെ ചരിത്രപഠനത്തിന്റെ നാഴികക്കല്ലുകളാണ്. ഗ്രീക്കധിനിവേശത്തോടുകൂടി ഇവിടെവന്ന ന്യേർക്കസ്സ്, ഒനിസിക്രിറ്റസ്സ്, അരിസ്റ്റോബുലസ്സ്, ക്ലീറ്റാറക്കസ്സ് തുടങ്ങിയ യവനന്മാരും മെഗസ്തനിസ്സ്, ഹ്യൂയാങ്ങ്സാങ്ങ്, ഫാഹിയാൻ തുടങ്ങിയവരും പൌരാണിക ചരിത്രത്തിന്റെ കൽത്തൂണുകൾ കെട്ടി ഉയർത്തിയവരാണ്. അതിനുശേഷം തുടർച്ചയായി ഈ നാട്ടിലേക്കുവന്നവരുടെ പേരുകൾ എഴുതുക വലിയ ഒരു പട്ടിക ഉണ്ടാക്കുന്നതിന് സമമായിരിക്കും. ഒമ്പതും പതിനഞ്ചും നൂറ്റാണ്ടുകൾക്കിടയിൽ എത്രയോ സഞ്ചാരികളാണിവിടെ വന്നിട്ടുള്ളത്. എത്രമാത്രം വിലയിരുത്തുവാ

നൊരൊന്നത്ത രേഖകളാണിവർ സമ്മാനിച്ചിട്ടുള്ളതു്. അവയിൽ പ്രധാനികളായ സുലൈമാൻ (851 എ. ഡി.) അൽബറൂണി (1051), അൽഇദ്രിസ്സി (1153), ബെൻജമിൻ (1165), അൽകസ്വിനി (1270), അബ്ദുൽഫേദ (1273), മോണ്ടികോർവിനോ (1291), മാർക്കോ പോളൊ (1293), റഷിദുദ്ദീൻ (1300), ബ്ളോർഡണസ്സ് (1320), ഇബ്നബത്തൂത്ത (1342–47), മാഹ്വാൻ (1405), അബ്ദുൽറസ്സാക്ക്(1442), നിക്കോളൊകോണ്ടി (1442), തുടങ്ങിയവർ ഇൻഡ്യാ ചരിത്ര പഠനത്തെ സഹായിക്കുന്നവരാണ്. പോർത്തുഗീസുകാരുടെ വരവോടും പാശ്ചാത്യസമ്പർക്കത്തോടും കൂടി പ്രവഹിച്ച യാത്രാവിവരണങ്ങളെഴുതിയിട്ടുള്ളവരുടെ സംഖ്യ നിരവധിയുണ്ടു്. ടൈവർനിറും ബർണിറും നിക്കൊളുസ്സു് മോനോക്കിയുമെല്ലാം ആ വലിയ സാഗരത്തിലെ കണികകൾമാത്രമാണു്. അങ്ങിനെ ഈ നാട്ടിന്റെ കാര്യങ്ങൾ അറിയുവാനും വിജ്ഞാനസമ്പത്തു് കരസ്ഥമാക്കുവാനുമായി വന്നെത്തിയിരുന്നവരുടെ എണ്ണം വർണ്ണനാതീതമാണു്. അവരുടെ സംഭാവനകളാകട്ടെ വിലമതിക്കാനാവാത്തമാതിരി അപരിമേയവും. പക്ഷെ ഇവർക്കെല്ലാവർക്കും തന്നെ നമ്മെപ്പററി പറയുവാനുള്ള കാര്യത്തിൽ പൊതു സ്വഭാവമുണ്ടു്. പുറമേനിന്നുവന്നവരെയെല്ലാം മ്ലേച്ഛന്മാരെന്നാണു് വിളിച്ചിരുന്നതും യവനർ തുടങ്ങി മുസ്ലിംകൾ, ക്രിസ്ത്യാനികൾവരെയുള്ളവരെ. സാച്യൂപരിഭാഷപ്പെടുത്തിയിട്ടുള്ള അൽബറൂണിയുടെ ഇൻഡ്യയിൽ ഹൈന്ദവ പൗരോഹിത്യവും, പാണ്ഡിത്യവും എത്രമാത്രം കററപ്പെട്ടിരുന്നുവെന്നും, മററുള്ളവരുമായി സംസാരിച്ചുപോയാൽ, അവരെകണ്ടുപോയാൽ എന്തുമാത്രം പിഴപററിയതായി കരുതിയിരുന്നുവെന്നും സുദീർഘമായി വിവരിക്കുന്നുണ്ടു്. നാം അന്യരിൽനിന്നും അറിയാൻ ശ്രമിച്ചിട്ടില്ലാത്തതുപോകട്ടെ, മററുള്ളവരെ അറിയിക്കാനും മടിച്ചിരുന്നു.

ഗസ്സായുടെ ആക്രമണത്തോടുകൂടി കൊള്ളയടിച്ച ധനത്തിന്റെ കൂട്ടത്തിൽ വളരെ സൂക്ഷ്മതയോടും കരുതലോടും കൂടി ഇവിടെനിന്നു് ഗസ്സിയിലേയ്ക്കു കൊണ്ടുപോയ നിധികളിൽ ഒട്ടനവധി പുസ്തകങ്ങളും വളരെ ബ്രാഹ്മണരും ഉൾപ്പെട്ടിരുന്നു. ഈ ബ്രാഹ്മണപണ്ഡിതന്മാരെ മതം മാററാനല്ല കൊണ്ടുപോയതു്. ലോകത്തിലെ എല്ലാ വിജ്ഞാനശാഖകളുടേയും ആധികാരികജ്ഞാനികളെ തന്റെ അരമനയിൽ സുഖമായി താമസിപ്പിച്ചു് അവരെ പുലർത്തുക മുഹമ്മദു് ഗസ്സാളു് വളരെ ഇഷ്ടപ്പെട്ടകാര്യമായിരുന്നു. 974 മഹാപണ്ഡിതന്മാരുടെ സൗരയൂഥത്തിലായിരുന്നുവത്രേ സുൽത്താൻ ആസനസ്ഥനായി സമയം കഴിച്ചിരുന്നതു്. ഇന്ത്യയിൽനിന്നും കൊണ്ടുപോയ ഇവരേയും പ്രത്യേകം അരമനകളിൽ താമസിപ്പിച്ചു. ഗസ്നിയിലെ സാഹിത്യകാരന്മാർക്കും ശാസ്ത്രജ്ഞന്മാർക്കും ഇൻഡ്യൻ വിജ്ഞാനങ്ങൾ വിളമ്പികൊടുക്കാനുള്ള ജോലിയാണു് ഏല്പിച്ചുകൊടുത്തിരുന്നതു്. ഇന്നും ആഫ്ഘാനിസ്ഥാനിൽ ഒരു ചെറിയ ഹിന്ദുസമുദായം സുരക്ഷിതരായി ജീവിക്കുന്നുണ്ടു്. അന്നുകൊണ്ടുപോയവരുടെ സന്തതിപരമ്പരകളാണിവർ എന്നതിൽ സംശയംവേണ്ട. ഇതെടുത്തെഴുതിയതു് നമ്മുടെ നാടിനെ ആക്രമിച്ചവരിൽക്കൂടി ഉണ്ടായിരുന്ന വിജ്ഞാനതൃഷ്ണ സൂചിപ്പിക്കുവാനാണു്.

എന്നാൽ ഇത്രയധികം ജനങ്ങൾ ഈ നാട്ടിൽ വന്നിട്ടു് അവരോടു് ആ നാടുകളിലെ സ്ഥിതിയെക്കുറിച്ചന്വേഷിച്ച ഒററ ഇൻഡ്യൻ പണ്ഡിതനേയും നാം കണ്ടുമുട്ടുന്നില്ല. സഞ്ചാരക്കുറിപ്പോ കേട്ടുകേൾവിയുടെ അടിസ്ഥാനത്തിലുള്ള വിവരങ്ങളോ എഴുതിവെച്ചവർ ഇൻഡ്യൻ പക്ഷത്തുനിന്നും ഉണ്ടായില്ല. നാം മററുനാടുകളിൽ യാത്രചെയ്തില്ലെന്നതു പോകട്ടെ മറുനാട്ടിൽനിന്നും വന്നവരെ മ്ലേച്ഛന്മാരായി

അകററിനിറുത്തുകയാണു് ചെയ്തതു്. നമ്മുടെ ദരിദ്രരായ സാധാരണക്കാർ സൗകര്യം കിട്ടിയപ്പോഴൊക്കെ ഈ ദിക്‌സഞ്ചാരികളെ കൊള്ളയടിച്ചു പാപ്പരാക്കിയിട്ടുമുണ്ടു്. ഇവിടെയെത്തിയ എല്ലാ സഞ്ചാരികളും ഈ കാര്യം എഴുതിയിരിക്കുന്നു. വാസ്തവം ഇതായിരിക്കുമ്പോൾ നമ്മുടെ സൗഹൃദംകൊണ്ടും, നമ്മുടെ സഹിഷ്ണുതകൊണ്ടും മാത്രമാണു് ഇവിടെ, അറിവിന്റെ കൈക്കുമ്പിളും നീട്ടി, ഭിക്ഷാംദേഹികളായി, സാഹസികധീരന്മാരായ ഈ സഞ്ചാരികൾ വന്നതു് എന്നു് പറഞ്ഞതാൽ സത്യത്തിനും നീതിക്കും ഒക്കാത്ത പ്രസ്താവംമാത്രമായിത്തീരും. നാം അന്യനാട്ടുകളിൽനിന്നും അന്യരിൽനിന്നും ഒന്നുമറിയുവാൻ ശ്രമിക്കാതിരുന്നതാണു് കാലത്തിന്റെ മാററങ്ങളേയും ത്രസിക്കുന്ന ചലനങ്ങളേയും തക്കസമയത്തറിയാതിരിക്കാൻ കാരണം. നമ്മുടെ ചേതന നിശ്ചലമായതും അതിനാലാണു്. ഈവക കാര്യങ്ങൾ സന്ദർഭത്തിനൊപ്പിച്ചു് മൂടിവെയ്ക്കാനുള്ള സങ്കുചിതമനോഭാവമാണു് പല പണ്ഡിതന്മാരെയും സത്യത്തിനുനിരക്കാത്ത നിഗമനങ്ങളിൽ കൊണ്ടെത്തിക്കുന്നതു്. തന്റെ ന്യായവാദത്തെ ഉറപ്പിക്കുവാൻ കണ്ടുപിടിക്കുന്ന പ്രത്യയശാസ്ത്രങ്ങളും അഭിപ്രായ പ്രകടനങ്ങളും സാധാരണക്കാരായ വിദ്യാർത്ഥികളെ വഴിപിഴപ്പിക്കുമെന്നകാര്യം നാം ഓർക്കാറില്ല. ഒരു നുണ നൂറുനാവിൽക്കൂടി നൂറുപ്രാവശ്യം ഉരുവിടുമ്പോൾ അതു് സത്യത്തെക്കാൾ സത്യമായി വിലസുക സ്വാഭാവികമാണു്. നമ്മുടെ ചരിത്രപണ്ഡിതന്മാരുടെ ഉളുക്കമില്ലാത്ത അഭിപ്രായപ്രകടനങ്ങൾ സത്യാന്വേഷികളായ ജിജ്ഞാസുക്കളുടെ വാസനകളെ നിരുത്സാഹപ്പെടുത്തുകയും മാർഗ്ഗങ്ങളെ ദുർഘടമാക്കുകയും കൂടി ചെയ്യും. മറെറന്തൊരു സന്ദർഭത്തേക്കാളും ദേശീയബോധവും വൈകാരികോദ്ഗ്രഥനവും അനിവാര്യമായി എല്ലാ ജനവിഭാഗങ്ങളും കരുതുമ്പോൾ, ആ വികാരത്തെ വില

വെച്ച് അതിനാവശ്യമായ വിഭവങ്ങൾ സമഞ്ജസമാക്കി മഹത്തരമായ ഈ നേട്ടത്തെ സാക്ഷാത്കരിക്കാൻ സഹായിക്കേണ്ടതു് ഏതൊരു പണ്ഡിതന്റെയും കടമയത്രേ; ചരിത്രപഠനം ഇതിലൊക്കെ പരമപ്രാധാന്യമർഹിക്കുന്ന വിഷയമാണു്. പുളകംകൊള്ളിക്കുന്ന ഒരിന്നലെയും സംതൃപ്തമായ ഒരിന്നും ഭാസുരമായൊരു നാളെയും അനുഭവിക്കാനൊക്കാത്ത ഒരു സമൂഹവും പുരോഗതിയുടെ കല്പടവുകൾ അധികം കയറാറില്ല. ഐതിഹ്യങ്ങളും കടങ്കഥകളും കൊണ്ടു് കോർത്തിണക്കിയ ഒരു ഭൂതത്തിലും ആവേശംകൊള്ളാൻ അധികംപേർ കണ്ടെന്നുവരില്ല. കുറേ മുദ്രാവാക്യങ്ങളുടെ ആകർഷണത്തിൽ മാത്രം രോമാഞ്ചംകൊള്ളുന്നവരും ദുർല്ലഭമായിരിക്കും. ദൃഢതയോടുകൂടി സത്യസന്ധമായി സമന്വയിച്ചാവിഷ്കരിക്കുന്ന ഇൻഡ്യാ ചരിത്രത്തിനു മാത്രമേ ഈ വിഴ്ചകളും കുറവുകളും ആവർത്തിക്കപ്പെടാതെ നോക്കുവാനും ദേശീയൈക്യം സുസ്ഥിരമാക്കുവാനും, സാധിക്കൂ. അതിനുള്ള ഏതൊരു ശ്രമത്തേയും പ്രോത്സാഹിപ്പിക്കുകയും വേണം.

## അദ്ധ്യായം എട്ട്

# “ജിസിയ” മതനികുതിയായിരുന്നില്ല

മദ്ധ്യകാല ഇൻഡ്യാചരിത്രത്തെ ഇംഗ്ലീഷ് ചരിത്രകാരന്മാർ എല്ലാ നിലയ്ക്കും കരി പുരട്ടിക്കാട്ടുവാൻ ശ്രമിച്ചതു് ഉദ്ദേശ്യപൂർവ്വമായിരുന്നു. അതിനു് പ്രയോജനകരമായ പല കണ്ടുപിടിത്തങ്ങൾ കൂടി ഇവർ നടത്തി. ചരിത്രസത്യങ്ങളെ വികലപ്പെടുത്തിയ അവർ ഈ നാട്ടിൽനിന്നു് തിരോഭവിച്ചെങ്കിലും അവർ പ്രചരിപ്പിച്ച അപലപനീയങ്ങളായ അബദ്ധധാരണകൾ ഇന്നും തിരുത്തപ്പെടാതെ ഇൻഡ്യൻ ഹൃദയത്തിൽ പച്ചപിടിച്ചുനില്ക്കുന്നു. അതിൻെറ വിഷലിപ്തമായ വായു ശ്വസിച്ചു് ഇൻഡ്യൻ സമുദായങ്ങൾ വീർപ്പുമുട്ടുകയും ദുരുദ്ദേശ്യപൂർണ്ണമായ ഈ ചെയ്തികൾ ദുഃഖസത്യങ്ങളായി ചരിത്രവിദ്യാർത്ഥികളെ പഠിപ്പിച്ചുകൊണ്ടിരിക്കുകയുമാണു്. സമുദായങ്ങളെ തമ്മിൽ അകറ്റുവാൻ ഉന്നംവച്ചുകൊണ്ടു ചെയ്ത മനഃപൂർവ്വമായ പ്രയത്നം അതിൻെറ പാരമ്പര്യം പൂകിയതാണു് ഇൻഡ്യൻ വിഭജനം. ഇതെല്ലാമായിട്ടും സാമുദായിക സംഘർഷങ്ങളും അവിശ്വാസങ്ങളുമൊത്രം നമ്മുടെ ഹൃദയത്തെ മഥിച്ചുകൊണ്ടിരിക്കുന്നു. അതിൻെറ ദൂഷ്യഫലങ്ങൾ നാം അനുഭവിച്ചുകൊണ്ടിരിക്കുകയും. ഇതു മാറാതിരിക്കുവാനുള്ള സംഗതി അധികം ആലോചിക്കാതെ തന്നെ അറിയാം. ഇന്നും നാം ബ്രിട്ടീഷ് ചരിത്രകാരനെ പിന്തുടർന്നു അതേരീതിയിലും മാതിരിയിലു

മാണ് ചരിത്രവിജ്ഞാനം പകരുന്നത്. പകയുടെ പാപപങ്കിലമായ പ്രതികാരമാണ് ഇതുമൂലമനുഭവപ്പെടുക. അപരാധത്തിന്റെ കരിനിഴൽപ്പാടുകളിലൂടെയാണ് ചരിത്രവിദ്യാർത്ഥി ആനയിക്കപ്പെടുന്നത്. ചരിത്രം മാററി എഴുതണമെന്നുപറയുമ്പോൾ എന്തൊക്കെയാണ് മാറേറണ്ടത് എന്ന കാര്യവും കൂടി കണക്കിലെടുക്കണം. ഇവിടെയാണ് ചില സാങ്കേതിക സംജ്ഞകളുടേയും നയതന്ത്രജ്ഞതകളുടെയും ഉള്ളുകള്ളി തുറന്നുകാട്ടേണ്ടതായി വരിക.

ഈ ഉപന്യാസത്തിൽ ഞാൻ ഉദ്യമിക്കുന്നത് മതനികുതിയെന്നു പരക്കെ അറിയപ്പെടുന്ന 'ജിസിയ' എന്ന നികുതിയെന്തായിരുന്നുഎന്നുപരിശോധിക്കാനാണ്. ജിസിയ മതനികുതിയാണെന്ന് അവിതർക്കിതമായി സ്ഥാപിച്ച മട്ടിലാണ് നമ്മുടെ പ്രയോഗംതന്നെ. എല്ലാ ചരിത്രപുസ്തകങ്ങളിലും 'ജിസിയ' മതനികുതിയായി ചിത്രീകരിക്കപ്പെട്ടിട്ടുള്ളതു കാണാം. "ഒരു മുസ്ലിം രാജാവിന്റെ കീഴിൽ ജീവിക്കുന്ന അമുസ്ലിം പ്രജകൾ നൽകിയിരുന്ന നികുതി" എന്നാണ് എല്ലാ ഇംഗ്ലീഷ് ചരിത്രകാരന്മാരും ഇൻഡ്യൻ എഴുത്തുകാരും ഇതിനെ നിർവ്വചിക്കുന്നത്. അനിഷേധ്യമായി സ്ഥാപിക്കപ്പെട്ട പ്രമാണമായിത്തന്നെ 'ജിസിയ' മതനികുതിയായി കണക്കാക്കപ്പെടുന്നു. അംഗീകൃതരായ പണ്ഡിതന്മാർ കൂടി ഉൾക്കൊള്ളുന്ന വലിയ സംഘം 'ജിസിയ' മതനികുതിയാണെന്ന് വ്യവഹരിക്കുമ്പോൾ, ഒററപ്പെട്ട മറെറാരു വിശദീകരണം തെററിദ്ധരിക്കപ്പെടുകയേയുള്ളു. എത്ര സദുദ്ദേശ്യത്തോടു കൂടിയായാലും പുച്ഛിക്കപ്പെട്ട് വനരോദനമായി തിരസ്കരിക്കയും ചെയ്യും.

ബ്രിട്ടീഷുകാർ അറിഞ്ഞുകൊണ്ടുചെയ്ത ഈ കാര്യം ഇരുപക്ഷ സമുദായങ്ങളെ തമ്മിലടിപ്പിച്ച്, മുതലെടുത്ത് സ്വന്തം സാമ്രാജ്യത്തെ നിലനിർത്തുവാനായിരുന്നു. 'ജിസിയ,'

എന്റെ വന്ദ്യഗുരുവായ പ്രൊഫസ്സർ നിസ്സാമിയുടെ അഭിപ്രായത്തോടനുകൂലിച്ച് ഉടനീളം 'ജിസിയ' എന്നാണ് പ്രയോഗിച്ചിരിക്കുന്നത്.

ഇസ്‌ലാം മതപ്രബോധനത്തോടുകൂടിത്തന്നെ ഇസ്‌ലാമികരാഷ്ട്രവും സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിരുന്നു. മുസ്‌ലിം രാഷ്ട്രത്തിന്റെ വികാസത്തോടുകൂടി ഭരണപരമായ സൗകര്യത്തിനും സമാധാനത്തിനും വേണ്ടി മതവും രാഷ്ട്രീയവും തമ്മിൽ ചില നീക്കുപോക്കുകളും ആവശ്യമായിത്തീർന്നു. ആക്രമിച്ചു കീഴടക്കുന്ന രാജ്യത്തിലെ ജനതയാകമാനം ഒരിക്കലും മതപരിവർത്തനം ചെയ്തിരുന്നില്ല. അത്തരം ജനത മുസ്‌ലിം പട്ടാളത്തിന്റെ രക്ഷയിൻകീഴിൽ സസുഖം കഴിഞ്ഞിരുന്നു. അമുസ്‌ലിംകൾ മുസ്‌ലിം രക്ഷയിൻകീഴിൽ വരുന്ന സന്ദർഭത്തെ നേരിടുവാനുള്ള ഉപാധിയെക്കുറിച്ചായി പ്രവാചകന്റെ ആലോചന. അദ്ദേഹം കണ്ട പ്രതിവിധി അവരെ 'അഹലുദ്ദിമ്മ' (രക്ഷിക്കപ്പെടുന്ന സമുദായം)യായി കണക്കാക്കണമെന്നായിരുന്നു. തന്റെ അനുയായികളോട് അദ്ദേഹം പ്രഖ്യാപിച്ചു: ആര് ഒരു ദിമ്മിയെ (രക്ഷ ഉറപ്പ് കൊടുക്കപ്പെട്ട അമുസ്‌ലിം) അപായപ്പെടുത്തുന്നുവോ അവൻ ഒരിക്കലും സ്വർഗ്ഗത്തിന്റെ മണംശ്വസിക്കുന്നവനായിരിക്കുകയില്ല".[5] കിത്താബുൽകിറാജ് എന്ന വിലപ്പെട്ട പുസ്തകത്തിൽ അബൂയൂസഫ് പ്രവാചകൻ മറ്റൊരവസരത്തിൽ പറഞ്ഞിട്ടുള്ളതായി ചേർത്തിരിക്കുന്നതിങ്ങിനെയാണ് "ആര് ഉടമ്പടിക്കു വിധേയനായ ഒരുത്തനെ ഉപദ്രവിക്കുകയോ അമിതമായനികുതി ചുമത്തുകയോ ചെയ്യുന്നുവോ അവനെതിരായി അവസാന വിധിദിനംവരെ ഞാൻ വാദിക്കുന്നവനാണ്."[6]

---

5. Quoted by Kindi Book of Governors and Judges. P. 351-390
6. Kitabul kiraj, Abu Yousuf. P. 71

ആദ്യത്തെ ഖലീഫയായ അബൂബക്കർ പ്രസ്താവിച്ചതായി ഇബ്നുസ ഊദിന്റെ 'കിത്താബുൽതബ്കാത്തുൽ കബീർ' എന്ന പുസ്തകത്തിൽനിന്നും ഡോ. റോയ് ചൗധ്രി എടുത്തുചേർത്തിരിക്കുന്ന ഒരു ഭാഗം ചുവടെ ചേർക്കുന്നു. "രക്ഷപ്രഖ്യാപിക്കപ്പെട്ട ജനതയിൽ ഒരാളെയും കൊല്ലരുത്; അത് നിങ്ങൾ ചെയ്തുപോയാൽ ദൈവകോപം ഉണ്ടാകുന്നതും നിങ്ങളെ നരകത്തിൽ പ്രവേശിപ്പിക്കുന്നതുമാണ്." ഉമറാകട്ടെ തന്റെ സേനാധിപനിക്കയച്ച നിർദ്ദേശത്തിൽ ഇങ്ങനെ വ്യക്തമാക്കിയിട്ടുണ്ട്: "അമുസ്ലിംപ്രജകളെ ഉപദ്രവിക്കുന്നതിൽനിന്നും അവരുടെ സ്വത്തുക്കൾ നശിപ്പിക്കുന്നതിൽനിന്നും മുസ്ലിംകളെ നിരോധിക്കുകമാത്രമല്ല അവരുമായി എന്തൊക്കെ നിബന്ധനകളോടുകൂടിയാണോ കരാറിലെത്തുന്നത്, അവ തൃപ്തികരമായി നിറവേററുകയും ചെയ്യുക,"[7] പ്രവാചകന്റെ കാലത്തുതന്നെ ഇത്തരം കരാറുകൾ അമുസ്ലിംകളുമായി ഉണ്ടാക്കിയിരുന്നു. അവ കൃത്യമായും വിശ്വസ്തമായും പാലിക്കപ്പെട്ടു പോന്നിരുന്നുവെന്നും എല്ലാവരും സമ്മതിക്കുന്ന കാര്യമാണ്. "ജൂതന്മാരുമായി പ്രവാചകൻ നടത്തിയ കരാറുപ്രകാരം യുദ്ധച്ചിലവിലേക്ക് സംഭാവന എന്ന നിലയിൽ ജിസിയ നല്കിയാൽ മതിയെന്നും മനസ്സാക്ഷിക്കുള്ളതുകൊണ്ട് മുസ്ലിം പട്ടാളത്തിൽ ചേരുന്നതിൽനിന്നും ഒഴിവാക്കിയിരുന്നെന്നും പ്രസ്താവിക്കുന്നു." നജ്റാനിലെ ക്രൈസ്തവരുമായി മററൊരു സന്ധി ചെയ്തിരുന്നതനുസരിച്ച് പട്ടാളസേവയിൽനിന്നും അവരെ ഒഴിവാക്കിയിരുന്നു. ജിസിയ നല്കുന്നതിനുപകരമായി അവരുടെ ജീവനും സമ്പത്തും വിശ്വാസവും ആരാധനാലയങ്ങളും മററെന്തെല്ലാം അവരുടെ വകയുണ്ടോ അവയും രക്ഷിക്കപ്പെട്ടു പോന്നിരുന്നു. ഒരു ബിഷപ്പിനെയും

7. W. Tabam Annals P. 65 quoted by V. N. Day Administrative System of Delhi Sultanate.

മതനികുതിയാണെന്ന് സ്ഥാപിച്ചുകഴിഞ്ഞാൽ പിന്നെ, ആ നികുതി ചുമത്തിയ ചക്രവർത്തി ആരായാലും മതഭ്രാന്തിന്റെ കഥകൾ എത്രവേണമെങ്കിലും കൂട്ടിച്ചേർക്കാം. കാരണം, തന്റെ പ്രജകളിൽ ഒരു വിഭാഗത്തെ മതവ്യത്യാസത്തിന്റെ പേരിൽ മാത്രം നികുതി ചുമത്തി രണ്ടാം തരക്കാരാക്കിയ സുൽത്താന്മാർ ഒരിക്കലും മതസഹിഷ്ണുതയുടെ വിശാല മണ്ഡലത്തിൽ കയറ്റാൻ പറ്റാത്തവരാണ്. പ്രഖ്യാപിതമായ ഈ ഭ്രാന്തിന്റെ യജ്ഞം നടത്തിയവർ പിന്നെ അമ്പലം പൊളിച്ചുവെന്നോ നിർബ്ബന്ധമതപരിവർത്തനം നടത്തിയെന്നോ പറഞ്ഞാൽ തെളിവുകളുടെ ആധികാരികത്വം ആരും ആവശ്യപ്പെടുകയില്ല. കാരണം അവർ 'ജിസിയ ചുമത്തിയവരാണ്'. ചുരുക്കത്തിൽ, അസഹിഷ്ണുതയുടെ ഇമ്പാച്ചി സൃഷ്ടിച്ച് അതിന്റെ മറവിൽ എന്തും പറഞ്ഞു പിടിപ്പിക്കുവാനുള്ള നല്ല പരിചയായി മാറുകയാണ് 'ജിസിയ'. 'ജിസിയ' ചുമത്തിയവൻ എന്ത് കൊള്ളരുതായ്മയും ചെയ്യുമെന്ന് ചരിത്രകാരൻ വിളിച്ചുപറഞ്ഞാൽ അതിൽ അതിശയോക്തി ആരും ദർശിക്കുകയില്ല. അവ അവിശ്വസിക്കേണ്ടതായ കാരണവും കണ്ടെന്നുവരില്ല. അങ്ങിനെ നിഷ്പ്രയാസം തൽപരകക്ഷികൾ ഉപയോഗപ്പെടുത്തി സാർവ്വത്രികാംഗീകാരം നേടിയ നിർദ്ദയവും ദോഷിതവും ദൂരവ്യാപകമാകുന്നതുമായ ഒരു നിർവ്വചനമാണ് 'ജിസിയ' മതനികുതിയാണെന്നത്.

കിട്ടാവുന്ന രേഖകൾ വളരെക്കാലമായി ബുദ്ധിമുട്ടി നോക്കിയതിന്റെ ഫലമായി ഞാനെത്തിച്ചേർന്ന നിഗമനവും അതിന് സഹായകമായ പ്രമാണങ്ങളുമാണ് ചുവടെ ചേർക്കുവാൻ പോകുന്നത്. സൂക്ഷ്മമായ നിരീക്ഷണത്തോടും വിഷപങ്കിലമല്ലാത്ത തുറന്ന ഹൃദയത്തോടും കൂടി അനുകമ്പാപരമായ ഒരു സമീപനത്തിനു മാത്രമേ ഇതിന്റെ പിന്നി

ലുള്ള പ്രയത്നത്തെ പ്രശംസിക്കുവാനൊക്കൂ. 'ജിസിയ'യെന്ന വാക്കിന്റെ ഉത്ഭവത്തെക്കുറിച്ച് പണ്ഡിതന്മാരുടെ ഇടയിൽ പല അഭിപ്രായങ്ങളാണ് നിലവിലുള്ളത്. 'ഇൻഡ്യയിലെ രാഷ്ട്രവും മതവും' എന്ന പുസ്തകത്തിൽ റായിചൗദ്രി പറയുന്നത് 'ജാസാ' എന്ന വാക്കിൽനിന്നാണ് 'ജിസിയ' ഉണ്ടായതെന്നാണ്.[1] ശ്രീ. മുഹമ്മദലി തന്റെ ഖുർആൻ പരിഭാഷയിൽ 195-ാം പേജിൽ ഫുട്ട്നോട്ടായി കൊടുത്തിരിക്കുന്ന വിവരണത്തിൽ 'ജാസ'യിൽനിന്നാണ് 'ജിസിയ' ഉത്ഭവിച്ചതെന്നും, അതിന്റെ അർത്ഥം 'രക്ഷനല്കപ്പെടുക' എന്നാണെന്നും എഴുതിയിട്ടുണ്ട്.

നിക്കോളസ് അഗ്നൈഡ്സും ഈ പദത്തിന്റെ ഉത്ഭവം ജാസായിൽനിന്നാണെന്നുതന്നെ പറയുന്നു.[2] ഖുറൈഷിയാകട്ടെ ഈ വാക്കിനെ ടാക്സ് എന്നർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നതെന്ന് സമർത്ഥിക്കുന്നുണ്ട്.[3] പ്രസിദ്ധ ചരിത്രപണ്ഡിതനും ദാർശനികനുമായ പ്രൊഫസ്സർ കെ. എ. നിസ്സാമി വിഭിന്നമായ ഒരഭിപ്രായമാണ് സമർത്ഥമായി വിവരിക്കുന്നത്. 'ഗാസിത്ത്' എന്ന പേർഷ്യൻ പദത്തിന്റെ അർത്ഥം നികുതി എന്നാണെന്നും ഇത് അറബിയിലേക്ക് കടന്നപ്പോൾ ടാക്സ് എന്ന അർത്ഥത്തിൽ 'ജിസിയ' എന്നായെന്നും അദ്ദേഹം ഉദാഹരണസഹിതം തെളിയിക്കുന്നു.[4] ജെസിയയായാലും 'ജിസിയ'യായാലും, എത്രമാത്രം അർത്ഥവ്യത്യാസം ഉണ്ടെങ്കിലും ശരി, നമ്മെ സംബന്ധിച്ചിടത്തോളം ഇതൊരു ശപിക്കപ്പെട്ട വാക്കായിത്തീർന്നിരിക്കുകയാണല്ലോ. ഞാൻ ഈ ലേഖനത്തിൽ

---

1. Roy Choudry-Religion and Politics in India p. 293.
2. Mohamedan Theories of Finance & Taxation p. 398
3. Administration of the Sultanate of Delhi.
4. Religion and Politics in Medieval India.

അദ്ദേഹത്തിന്റെ പൗരോഹിത്യകർമ്മങ്ങളിൽനിന്നും പിൻതിരിയുവാനാജ്ഞാപിച്ചിരുന്നില്ല. ആരെയും ഉപദ്രവിക്കുകയോ പ്രയാസപ്പെടുത്തുകയോ ചെയ്തിരുന്നില്ല.[8]

ഖലീഫമാരായ അബൂബക്കറും ഉമറും ഇത്തരം അനവധി കരാറുകൾ ചെയ്തിട്ടുള്ളതായി രേഖകൾ ഉണ്ട്. സിറിയായിലെയും ഇറാഖിലെയും ക്രൈസ്തവരുമായി ഇത്തരം സന്ധികൾ അവർ ധാരാളം നടത്തിയിരുന്നു.[9] അതുപോലെതന്നെ കീഴടക്കിയ പ്രദേശങ്ങളിലെ ജനങ്ങൾക്ക് രക്ഷനല്കുവാൻ സാധിച്ചിട്ടില്ലാത്ത അവസരങ്ങളിൽ പിരിച്ച നികുതി തിരിയെകൊടുത്തിട്ടുള്ള പല അവസരങ്ങളും ഉണ്ടായിട്ടുണ്ട്. ഡോ. താരാചന്ദ് മേലുദ്ധരിച്ച പ്രമാണത്തെ തന്നെ അവലംബിച്ച് എഴുതിയിട്ടുള്ളതിങ്ങിനെയാണ്: "പലപ്പോഴും ഖലീഫമാർ പിരിച്ച ഈ നികുതി തിരിച്ചുകൊടുത്തിട്ടുണ്ട്. ഉറപ്പുകൊടുക്കുവാനൊക്കാത്ത സന്ദർഭങ്ങളിൽ"[10]

ആർനോൾഡ് തർജ്ജമചെയ്തിട്ടുള്ള ക്യാചട്യൂവിന്റെ 'അനലിർഡൽ ഇസ്‌ലാം' എന്ന പുസ്തകത്തിലിങ്ങിനെ കാണുന്നു. "ജിസിയ പട്ടാളത്തിനുവേണ്ടി ഏർപ്പെടുത്തപ്പെട്ട നികുതിയാണ്, ഖലീഫ ഉമറിന്റെ സേനാധിപതി അബൂഉബൈദുള്ളയച്ച ഒരു കത്തിൻ പ്രകാരം സിറിയായിലെ ഗവർണ്ണരോട് അവിടെനിന്നും പിരിച്ചനികുതി മടക്കിക്കൊടുക്കാൻ കല്പിച്ചുകൊണ്ട് അദ്ദേഹം അവിടത്തെ ജനങ്ങളെ ഇങ്ങനെ അറിയിച്ചു. നിങ്ങൾ നൽകിയ പണം നിങ്ങൾക്ക് തിരിച്ചുതരികയാണ്: കാരണം റോമാചക്രവർത്തി ഹിരാ

8. KITABUL KIRAJ PP. 72–73. - ABU YOUSUF
9. FUTUH–UL–BULDAN quoted by Dr. Tarachand, Some Aspecst of Muslim Administration.
10. Some Aspects of Muslim Administration.

ക്ലിയസ്സിന്റെ ഒരു സേന ആക്രമണോദ്ദേശ്യത്തോടുകൂടി വരുന്നവിവരം ലഭിച്ചിരിക്കുന്നു. നാം തമ്മിലുള്ള ധാരണ നിങ്ങളെ സംരക്ഷിച്ചുകൊള്ളാമെന്നും നിങ്ങൾ ജിസിയനല്കാമെന്നുമായിരുന്നുവല്ലോ. അതിപ്പോൾ തീർത്തുപറയാറായിട്ടില്ല. നാം എന്തു് നിങ്ങളിൽനിന്നും വാങ്ങിയിട്ടുണ്ടോ അതു് തിരികെ തരികയാണു്. എന്നാൽ നമ്മുടെ സേന വിജയിക്കുകയാണെങ്കിൽ പഴയ കരാറനുസരിച്ചു് നാം ബാദ്ധ്യത പുലർത്തുകയും നികുതി വാങ്ങുകയുംചെയ്യാം.[11] അതുപോലെ തന്നെ സൈപ്രസ്സിലെ ജനങ്ങൾ 'ജിസിയ' നൽകാൻ തയ്യാറായപ്പോൾ ഉമർ അവരെ അറിയിച്ചു "യുദ്ധം അവസാനിച്ചിട്ടില്ലെന്നും അതുകൊണ്ടു് അവരുടെ സംരക്ഷണം ഉറപ്പുകൊടുക്കാനൊക്കുകയില്ലെന്നും തന്മൂലം ജിസിയ വാങ്ങുവാൻ സാദ്ധ്യമല്ലെന്നും. മുഹമ്മദ് ഇബ്നുഅൽകാസിം സിന്ധുആക്രമിച്ചഅവസരത്തിൽ ധനസംഭരണം ചെയ്തിരുന്ന അമ്പലങ്ങൾ ചിലതുനശിപ്പിക്കാനിടവന്നു. എന്നാൽ കലീഫയുടെ കല്പന പ്രകാരം നാശനഷ്ടങ്ങൾ പററിയ അമ്പലങ്ങൾ പണിചെയ്തുകൊടുക്കുവാൻ അദ്ദേഹം നിർബന്ധിതനായി. "സിന്ധാക്രമണം രാഷ്ട്രീയമായി വേഗം മാറ്റപ്പെട്ടെങ്കിലും ആക്രമണാധീനപ്രദേശത്തു് ഒരു ദിമ്മിയെ ഭരണാധികാരി (Governor) യായംഗീകരിക്കുവാനും ആ നാട്ടിലെ ഭാഷയിൽ ഭരണകാര്യങ്ങളും കണക്കുകളും എഴുതുവാനും ഇടയായതു് മുസ്‌ലിം ഇൻഡ്യയിൽ അമുസ്‌ലിംകളുടെ സ്ഥിതിക്കു് ആദ്യകാലങ്ങളിൽത്തന്നെയുള്ള അംഗീകാരം കുറിക്കുന്നനിലക്കു പ്രാധാന്യമർഹിക്കുന്നുണ്ടു്."[12]

ദിമ്മികളായി അമുസ്‌ലിംകളെ പ്രഖ്യാപിച്ചു കഴിഞ്ഞാൽ അവരെ സംരക്ഷിക്കുന്ന ബാദ്ധ്യത മുസ്‌ലിം

11. Quoted by Dr. Roy Choudry.
12. S. M. Jaffar. Article on Islamic culture P. 122

ചക്രവർത്തിമാർ ഏർപ്പെടുത്തിയിരുന്നു. 'ജിസ്‌യ' അങ്ങനെ സംരക്ഷണനികുതിയായിരുന്നുവെന്ന് അസന്ദിഗ്ധമായി മേലുദ്ധരിച്ച കാര്യങ്ങൾകൊണ്ട് മനസ്സിലാക്കാനൊക്കുമല്ലോ. ഒരു ജനതയെ ദിമ്മികളായി പ്രഖ്യാപിച്ചു കഴിഞ്ഞാൽ അവർക്ക് രണ്ട് പ്രധാനാവകാശങ്ങൾ വന്നിരുന്നു. ഒന്ന്, അവരുടെ വിശ്വാസത്തിനെയോ സ്വത്തിനെയോ സംബന്ധിച്ച ഉറപ്പ്. രണ്ട്, ആക്രമണങ്ങളിൽ നിന്നും രക്ഷ.[13] ഇതിനെല്ലാം പുറമേ ഒരു ദിമ്മിക്ക് ഒരു രാജ്യത്തെ മറ്റുപ്രജകളോട് സമം എല്ലാ അധികാരാവകാശങ്ങളും നല്കപ്പെട്ടിരുന്നു. "ഒരു മുസ്‌ലിമിന്റെ മരണപത്രം നടപ്പിലാക്കുവാൻ ദിമ്മിയെ അധികാരപ്പെടുത്താം"[14] ഒരു ദിമ്മിയെ മതപരമായ ആചാരാനുഷ്ഠാനങ്ങൾ നടത്തുവാൻ നല്കിയിരുന്ന സ്ഥലങ്ങളുടെ ഒഴികെയുള്ള രക്ഷാധികാരി (മുത്തവല്ലി) ആക്കുവാൻ സാധിക്കും.[15] മുസ്‌ലിംകൾ തമ്മിലുള്ള തർക്കകാര്യങ്ങളിൽകൂടി വിധികർത്താവായി ദിമ്മികളെ നിയമിക്കാം.[16] മുസ്‌ലിംവിദ്യാഭ്യാസ സ്ഥാപനങ്ങളുടെ പരമാധികാരിയാക്കുന്നതിലും തടസ്സമില്ല.[17] ദിമ്മികൾ ഇസ്‌ലാമിക നിയമത്തിന് വിധേയരാകേണ്ടവരല്ല.[18]

ഔറംഗസീബ് അമുസ്‌ലിംകൾ ഇസ്‌ലാമികശാസനകൾക്ക് അപ്പുറത്തുള്ളവരാണെന്ന് കണക്കാക്കിയിരുന്നെന്നും അവരുടെ നിയമങ്ങൾ മാത്രമേ അവരുടെ കാര്യങ്ങളെ നിയന്ത്രിക്കുവാനുപയോഗിച്ചിരുന്നുള്ളുവെന്നും എം. ബി. അഹ

13. Dr. Tripati "Some Aspects of Muslim Administration. P. 340
14. Baille- A Digest of Mohamedan Law PP.175-76
15. Ameer Ali. Mohammedan Law vol 1. P. 35.
16. Ammeer Ali–Spirit of Islam P. 249.
17. Ibid 249
18. Fatwa-i-Alamgiri quoted by K.A. Nizami P. 141-206

ണ്ടു് «ഫത്തുവാ ആലംഗിരി'യിൽനിന്നുദ്ധരിക്കുന്നു.19 ഒരു കരാറിലേർപ്പെട്ട അമുസ്'ലിംകളെ സംബന്ധിച്ച് പ്രവാചകൻ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു. «ഒരു മുസ്'ലിമിന്റെ രക്തം എത്രമാത്രം പരിശുദ്ധമാണോ അത്രയും തന്നെ പരിശുദ്ധമാണ്' ഒരു ദിമ്മിയുടെ രക്തവും" ചുരുക്കത്തിൽ ഖുറാൻ തർജ്ജമയിൽ മുഹമ്മദാലി വിവരിക്കുന്നതുപോലെ «ജിസിയ' എന്നാൽ അമുസ്'ലിംകളായ സ്വതന്ത്ര പ്രജകൾക്ക്' സുരക്ഷിതത്വം നൽകിയിരുന്നതിനുപകരമായി ചുമത്തിയിരുന്ന നികുതിയായിരുന്നു. അമുസ്'ലിം പ്രജകളെ നിർബന്ധപട്ടാളസേവനത്തിൽ നിന്നും ഒഴിവാക്കിയിരുന്നതുകൊണ്ടായിരുന്നു അതെന്നും അദ്ദേഹം കൂട്ടിച്ചേർത്തിട്ടുണ്ട്'.

ജിസിയകൊണ്ടുദ്ദേശിച്ചിരുന്നതെന്താണെന്ന്' ഇതുവരെയുള്ള വിവരണം കൊണ്ടുതന്നെ സിദ്ധമാണല്ലോ. ആദ്യകാലങ്ങളിൽ മുസ്'ലിംപട്ടാളം വെറും രാജ്യരക്ഷയ്ക്കുള്ള സന്നാഹങ്ങൾ മാത്രമായിരുന്നില്ല. വിശ്വാസത്തിന്റെ കാവൽഭടന്മാരും കൂടിയായിരുന്നു അവർ. ക്രൈസ്തവരാജ്യങ്ങളിലെ സ്ഥിതിയും വ്യത്യസ്തമായിരുന്നില്ല. തന്മൂലം പട്ടാളസേവനത്തിൽനിന്നും ആദ്യമാദ്യം ദിമ്മികളെ ഒഴിവാക്കിയിരുന്നു. എന്നാൽ പട്ടാളത്തിന്റെ നിലനില്പുകൊണ്ട്' രാജ്യത്തിലെ എല്ലാ വിഭാഗക്കാരും രക്ഷയും സുഖജീവിതവും അനുഭവിച്ചിരുന്നു. പട്ടാളത്തിൽ ശരീരസുഖമുള്ള എല്ലാ ആളുകളും ചേരണമെന്ന്' അക്കാലങ്ങളിൽ എല്ലാ സ്ഥലങ്ങളിലും നിലനിന്നിരുന്ന നിർബന്ധനിയമവുമുണ്ടായിരുന്നു. ഒഴിവാക്കപ്പെട്ടവർക്ക്' അവരനുഭവിക്കുന്ന രക്ഷയും പട്ടാളജീവിതത്തിൽ വരാവുന്ന അപായവും കണ

---

19. Quted in Administration and Justice in Medieval India-1940 Dditiom-P. 101.

ക്കിലെടുക്കുമ്പോൾ ഈ നികുതി ന്യായീകൃതമായിരുന്നിരിക്കണം. പ്രതിഫലമായി ഏറ്റെടുത്തിരുന്നതും ഉഭയകക്ഷികൾക്കും സമാധാനവും സൗകര്യവും കിട്ടിയിരുന്നതുമായ ഒരു പട്ടാളനികുതിയായിരുന്നു ജിസിയ; അല്ലാതെ മതനികുതിയായിരുന്നില്ലെന്ന വ്യക്തമല്ലേ: "നികുതിയെന്നർത്ഥത്തിലും കാഴ്ചവെയ്ക്കുന്ന സാധനങ്ങളെ കുറിക്കുവാനും ജിസിയ എന്ന പദം പിന്നീടുപയോഗിച്ചിരുന്നു20. റോമാക്കാരും പേർഷ്യാക്കാരും അവരുടെ പൗരത്വം നൽകാതിരുന്ന പ്രദേശങ്ങളിലെ ജനങ്ങളിൽനിന്നും ഇത്തരം നികുതി പിരിച്ചിരുന്നു. പൗരന്മാരല്ലാത്തവർക്ക് പട്ടാളത്തിൽ ചേരുക സാദ്ധ്യമായിരുന്നില്ല. നിക്കോളസ്സ് അഗ്നൈഡ്സ് വിവരിക്കുന്നതിങ്ങനെയാണ്. "ഇടക്കാലത്തിൽ അമുസ്ലിങ്ങളുടെ ജീവനും സ്വത്തിനും രക്ഷ നൽകുന്നതിന് പ്രതിഫലമായി ചുമത്തിയിരുന്ന നികുതിയാണ് ജിസിയ. അവർ അവിശ്വാസികളായിരുന്നതുകൊണ്ട് പട്ടാളസേവനം തരപ്പെടാതിരുന്നതാണിതിനു കാരണം." 21

എന്നാൽ വിവിധ രാജ്യങ്ങളിൽ മുസ്ലിം അധിനിവേശമുണ്ടായതോടുകൂടിയും ഭരണം നിലനിർത്തി വന്നതോടുകൂടിയും കാര്യങ്ങളിൽ പല മാററങ്ങളും വന്നു. പട്ടാളത്തിൽ ചേരുവാൻ ജനങ്ങൾ സന്നദ്ധരായി. പടയാളികൾ രാജ്യരക്ഷകന്മാരും പ്രതിരോധകരും എന്നതിൽക്കവിഞ്ഞ് മതപ്രചാരകന്മാരോ രക്ഷകന്മാരോ അല്ലാതായി. അതോടെ അമുസ്ലിംകൾ ധാരാളം പട്ടാളത്തിൽ ചേരുകയും ജിസിയയിൽനിന്നും ഒഴിവാക്കപ്പെടുകയും ചെയ്തു. മുഹ

---

20. Qrian-us sodanin quoted by I.H· Qureshi-Administration of the Sultanate of Delhi.

21. Mohammedan Theory of Finance and Taxation P. 398 399, 528.

മൂദ് ഗസ്നായെ വെറും ആക്രമണകാരിയും കൊള്ളക്കാരനുമായിട്ടുമാത്രമാണല്ലോ നാം അറിയുക. അദ്ദേഹത്തിന്റെ സേനാധിപന്മാരിൽ ഒരാൾ ഹിന്ദുവായിരുന്നു. അതുപോലെ ഉപനായകരിൽ വളരെപ്പേരും ലാഹോറിലെ അദ്ദേഹത്തിന്റെ ഗവർണ്ണറും ഹിന്ദുവായിരുന്നു.22 മുസ്ലിം ഭരണസ്ഥാപനത്തോടുകൂടി പട്ടാളസേവനത്തിന് തയ്യാറായ മുസ്ലിംകൾ ദുർല്ലഭമായിരുന്നില്ല. പട്ടാളസേവനത്തിന് വന്നവരെ ഇതിൽനിന്നും ഒഴിവാക്കിയിരുന്നു. "ദിമ്മികളുടെ സേവനം പട്ടാളത്തിനാവശ്യമായി വന്നപ്പോഴൊക്കെ ജിസിയയിൽനിന്നവരെ ഒഴിവാക്കിയിരുന്നു."23 "മുസ്ലിങ്ങൾ യുദ്ധസേവനം ചെയ്തിരുന്നപ്പോൾ നികുതിയിൽനിന്നും ഒഴിവാക്കപ്പെട്ടിരുന്നു" എന്ന് അൽബെലാരിയെ ഉദ്ധരിച്ചുകൊണ്ട് ഡോ. റോയ്ചൗധരി എടുത്തുകാട്ടുന്നു. ചുരുക്കത്തിൽ, പട്ടാളസേവനത്തിന് തയ്യാറാവാത്തവരും ഭടന്മാരുള്ളതുകൊണ്ട് ജീവനും സ്വത്തിനും രക്ഷകിട്ടിയിരുന്നവരുമായവരിൽനിന്ന് പിരിച്ചെടുത്തിരുന്ന നികുതിയാണ് ജിസിയ, അതു മതനികുതിയായിരുന്നില്ലെന്ന് സിദ്ധം.

ഒന്നുകൂടി വ്യക്തമാക്കുവാൻവേണ്ടി, ആരെയൊക്കെയാണ് ഇതിൽനിന്നും ഒഴിവാക്കിയിരുന്നതെന്നുകൂടി ചേർത്തുകൊള്ളട്ടെ. "സ്ത്രീകൾ, കുട്ടികൾ, സ്ഥിരതയില്ലാത്തവർ, വൃദ്ധന്മാർ, പണ്ഡിതന്മാർ, സന്യാസികൾ, അംഗവൈകല്യമുള്ളവർ" ഇടങ്ങിയവരെ ജിസിയയിൽനിന്നും ഒഴിവാക്കിയിരുന്നുവെന്ന് അഗ്നൈഡ്സും ത്രിപാഠിയും ചൗധരിയും നിസാമിയും മറ്റെല്ലാ എഴുത്തുകാരും സമ്മതിക്കുന്ന പരമാ

22. State and Religion in Mugal India. Dr. M. L. Roy Choudry.

23. Fatah-Al-Buldan quoted by Dr. Tarachand; Some Aspects of Muslim Administration.

ർഥമാണ്. ഒഴിവാക്കപ്പെട്ട ഇവർ പട്ടാളസേവനത്തിന് പറ്റാത്തവരായതുകൊണ്ടാണെന്നും ഇവരത്രയും സമ്മതിക്കുകയും ചെയ്യുന്നുണ്ട്. അബൂയൂസുഫിനെ ഉദ്ധരിച്ചുകൊണ്ട് അഗ്നൈഡ്സ് പറയുന്നത് അന്ധന്മാരും മുടന്തന്മാരും പണക്കാരായിരുന്നുവെങ്കിൽ അവരിൽനിന്നും ജിസ്‌യ ഈടാക്കിയിരുന്നുവെന്നാണ്. ശാരീരികമായി പട്ടാളസേവനം ചെയ്യാനൊക്കാത്തവർക്ക് പണംകൊണ്ട് സഹായിക്കാമല്ലോ എന്നതുതന്നെ ന്യായം. സ്ത്രീകളും കുട്ടികളും വൃദ്ധന്മാരും പണ്ഡിതന്മാരും ഇടങ്ങിയുള്ളവരെ ഒഴിവാക്കപ്പെട്ടിരുന്നപ്പോൾ അവശേഷിച്ച ജനവിഭാഗം ഏതായിരുന്നുവെന്ന് അത്ര ചുഴിഞ്ഞാലോചിക്കാതെതന്നെ മനസ്സിലാകും. ശേഷിയും സൗകര്യവുമുള്ള ആരോഗ്യദൃഢഗാത്രന്മാരായ യുവാക്കൾ മാത്രമാണ് ബാക്കി. യുദ്ധസേവനത്തിന് പറ്റിയവർ. നിർബന്ധപട്ടാളസേവനം ഒരു നിയമമായിരിക്കുമ്പോൾ കായികബലവും കഴിവുമുണ്ടായിട്ടും ചേരാത്തവരെ ഒഴിവാക്കാനുള്ള ഉപാധിയായിരുന്നു ജിസ്‌യ എന്നനികുതി. പട്ടാളത്തിൽ ചേരുക അക്കാലങ്ങളിൽ എന്നത്തേതിലും അപകടകരമായിരുന്നു. നിരന്തരമെന്നോണം യുദ്ധമുണ്ടായിരുന്ന സന്ദർഭത്തിൽ. ഈ അപായത്തെയും ജീവനെയും തൃണവൽഗണിച്ച് മറ്റുള്ളവർ പട്ടാളസേവനം ചെയ്യുമ്പോൾ സാദ്ധ്യതയുണ്ടായിട്ടും അതിനൊരുങ്ങാത്തവരെ വെറുതെവിടുന്നത് നീതീകരണമാകുകയില്ല. അവർ പട്ടാളംകൊണ്ടുള്ള സുരക്ഷിതത്വം ശാരീരികമായ നഷ്ടമൊന്നും കൂടാതെതന്നെ അനുഭവിക്കുന്നവരുമാണല്ലോ. അവരിൽ കഴിവനുസരിച്ച് പട്ടാളത്തെ നിലനിർത്തുവാൻവേണ്ടി വസൂലാക്കിയിരുന്ന യുദ്ധനികുതിയായിരുന്നു ജിസ്‌യ. മതനികുതിയായിരുന്നുവെങ്കിൽ അമുസ്‌ലിംസ്ത്രീകളെയും കുട്ടികളെയും ഒഴിവാക്കുക അസാദ്ധ്യമല്ലേ. ഇതരമതസ്ഥരുടെ തലയെണ്ണി ഈടാക്കാവുന്നതല്ലേ ഉണ്ടായിരുന്നുള്ളൂ. സ്ത്രീകളെയും, കുട്ടി

കളെയും പണ്ഡിതന്മാരേയും വികലാംഗരേയും ഒഴിവാക്കിയി രുന്നതുതന്നെ ഇതു് മതനികുതിയല്ലെന്നു് സ്പഷ്ടമാക്കുന്നില്ലേ. മതനികുതിയായിരുന്നെങ്കിൽ പുരോഹിതന്മാരെ ഒരിക്കലും ഒഴിവാക്കുമായിരുന്നില്ല.

എന്നാൽ ബ്രിട്ടീഷുകാർക്കു് ഈ പട്ടാളനികുതി മതനികുതിയാക്കുവാൻ കുറെ പ്രയാസം നേരിട്ടില്ല. ഇവിടെ ജാതിസമ്പ്രദായം ശക്തമായിരുന്ന സന്ദർഭത്തിലാണു് മുസ്ലിം ഭരണത്തിന്റെ ഉൽഘാടനം നടക്കുന്നതു്. ബ്രാഹ്മണരൊഴികെയുള്ളവരെയാണു് ആദ്യം ജിസിയക്കു് വിധേയമാക്കുന്നതു്. അവർ പണ്ഡിതന്മാരുടെയും പുരോഹിതന്മാരുടെയും വർഗ്ഗത്തിൽപ്പെട്ടവരാകകൊണ്ടായിരുന്നു അതു്. എന്നാൽ ജനനാൽതന്നെ പണ്ഡിതരും പുരോഹിതന്മാരാകുന്ന ജാതി സമ്പ്രദായത്തെ വിശ്വസിച്ചിരുന്നവരോ മാനിക്കുവാൻ ബാധ്യസ്ഥരോ ആയിരുന്നില്ല മുസ്ലിംഭരണകർത്താക്കൾ. പണ്ഡിതന്മാരെയും പുരോഹിതന്മാരെയും ഒഴിച്ചുള്ള ബ്രാഹ്മണന്മാരോടു് പട്ടാളസേവനം ആവശ്യപ്പെട്ട ചില സന്ദർഭങ്ങളുണ്ടായിട്ടുണ്ടു്. ഫിറോസ്ഷായുടെ കാലത്തും ഔറംഗസീബിന്റെ കാലത്തും. ഈ രണ്ടുസന്ദർഭങ്ങളിലും വളരെ ഒച്ചപ്പാടും ഉണ്ടാക്കിയിട്ടുണ്ടു്. ഫിറോസിന്റെ കാലത്താണു് ആദ്യമായി ബ്രാഹ്മണന്മാരും നികുതിയുടെ പരിധിയിൽ വരുന്നതു്. അതുവരെ ഒരിക്കലും ഒരിനത്തിലും നികുതികൊടുത്തിട്ടില്ലാത്ത അവർക്കു് ഏററവും കനത്തപ്രഹരമായിരുന്നു അതു്. അവർക്കാകട്ടെ പട്ടാളത്തിൽചേർന്നു് ക്ഷത്രിയരാകുവാൻ ഒക്കുകയുമില്ലായിരുന്നു. ഫിറോസിന്റെ ശാഠ്യം കാരണം ബ്രാഹ്മണരുടെ നികുതി പണക്കാരായ മററു ഹിന്ദുക്കൾ പിരിച്ചടച്ചിരുന്നുവെന്നു് അഗ്നെഡ്സും ത്രിപാഠിയും മററും എഴുതിയിട്ടുണ്ടു്. ക്ഷത്രിയന്മാരും വൈശ്യരും ശൂദ്രരും അത്യധികം പ്രയാസപ്പെടേണ്ടതായി

വന്നില്ല. കാരണം അവർ യുദ്ധത്തിൽ ചേരുന്നതുകൊണ്ട് ജാതിപരമായ തൊഴിലാണെന്നായിരുന്നു. പ്രത്യേകിച്ച് വൈശ്യനും ശൂദ്രനും ഇതൊരവസരമായിരുന്നു, ക്ഷത്രിയ മണ്ഡലത്തിലേക്കുയരാൻ. അവർ പട്ടാളത്തിൽ സന്തോഷം ചേരുകയുംചെയ്തു. രണ്ടുപ്രാവശ്യമാണ് ഒരു നിയമമെന്ന നിലക്ക് ഇത് കൊപ്പ്രാസിസ് റദ്ദായാകുന്നത്. അത് രണ്ടും ബ്രാഹ്മണരിൽ ചിലരെക്കൂടി ഉൾപ്പെടുത്തിയതുമൂലവു മായിരുന്നു. ഈ രണ്ടവസരങ്ങളെയും മുതലെടുത്ത് ബ്രിട്ടീഷ് കാരന് ചൂണ്ടിക്കാട്ടുവാൻ സൗകര്യം ലഭിച്ചു. ഈ നികുതി കൊടുത്തവർ മുഴുവനും ഹിന്ദുക്കളായിരുന്നുവെന്ന്. തന്മൂലം മുസ്‌ലിം രാജ്യത്ത് ഹിന്ദുക്കൾ നൽകിയിരുന്നതി നല്ല മതനികുതിയായിരുന്നു 'ജിസ്‌യ' എന്ന പ്രചാരത്തിന് ഊക്ക്കിട്ടി. വേഗം സ്ഥാപിക്കപ്പെടുകയുംചെയ്തു. മേല്പറഞ്ഞ രണ്ടവസരങ്ങളൊഴികെയുള്ള വേളയിൽ ബ്രാഹ്മണരിൽ പലരും ജിസ്‌യ പിരിക്കുന്ന ഉദ്യോഗസ്ഥന്മാരായിരുന്നുവെന്ന് എസ്. എം. ജാഫർ 'ഇസ്‌ലാമിക സംസ്കാരം' എന്ന പഠനാർഹമായ ലേഖനത്തിന്റെ 144-ാം പേജിൽ പ്രസ്താവിക്കുന്നുണ്ട്. ചുരുക്കത്തിൽ മുസ്‌ലിം ഭരണാധിപന്മാരുടെ മതഭ്രാന്തിന്റെ പ്രതീകമായിരുന്നില്ല ജിസ്‌യ, ബ്രാഹ്മണമേധാവിത്വത്തിന്റെ ജാതീയമായ അസഹിഷ്ണുതയുടെ സിംബലായിരുന്നു അത്. മതമല്ല. രാഷ്ട്രീയം മാത്രമായിരുന്നു അതു ചുമത്തിയതിന്റെ പിന്നിലുണ്ടായ ചേതോവികാരം.

ഈ യുദ്ധനികുതിയാകട്ടെ പിരിച്ചിരുന്നത് ധനശേഷിയുടെ അടിസ്ഥാനത്തിലുമായിരുന്നു. പണക്കാരൻ, മധ്യവർത്തി, സാധാരണക്കാരൻ ഇങ്ങനെ മൂന്നു തരമായി വിഭജിച്ചിരുന്നു.[24] കൊല്ലത്തിൽ 52 ക. യിൽ കുറവായവരിൽ

24. Aghnides P. 528. Dr. Tripati P, 341. Day P. 89.

നിന്നും 3ക. 2ണ യും, 52–നും 2200-നും ഇടക്കുള്ളവരിൽ നിന്നും 6ക. 4ണ യും, 2500ക.ക്കു് മേൽ വർഷാദായമുള്ളവരിൽനിന്നും 12ക. 8ണയുമായിരുന്നു പിരിച്ചിരുന്നതു്.[25] കലീഫാ ഉമറിന്റെ കാലത്തു് 48, 24, 12 ദിനാർ വീതമാണു് ഉള്ളവർ, ഇടത്തരക്കാർ, സാധാരണക്കാർ എന്നി വിഭാഗത്തിൽനിന്നും പിരിച്ചെടുത്തിരുന്നതു്. "ഏററവും താഴ്ന്നതരക്കാർ ഒരു ദിനാറും, ഇടത്തരക്കാർ രണ്ടും, ധനികന്മാർ നാലും (ഒരാൾക്കു് ഒരുകൊല്ലത്തേക്കു്) എന്ന തോതിലാണു് നിജപ്പെടുത്തിയിരുന്നതു്.[26]" ഡൽഹി സുൽത്താന്മാരാകട്ടെ 10, 20, 40 ടാങ്കവീതമാണു് പിരിച്ചിരുന്നതു്.[27]. 1680-81–ൽ ബാദ്ഷാപ്പൂർ പർഗാനയിൽ നിന്നുള്ള ജിസിയ പിരിവിന്റെ കണക്ക ലഭിച്ചിട്ടുണ്ടു്. ഒട്ടാകെ അവിടെയുള്ള ജനസംഖ്യ 1855 ആയിരുന്നു. അതിൽ 1320 പേർ ഒഴിവാക്കപ്പെട്ടിരുന്നു. അവശേഷിച്ച 535 പേരിൽ ഒന്നാംശ്രേഢ്യകാരായ 88 പേർ 1100 ക.യും (12½ ക.) രണ്ടാംതരക്കാരായ 145 ആളുകൾ 904ക. 4ണ.യും (6¼ ക.) ബാക്കിയുള്ള 302 പേർ 943ക. 12ണ.യും (3ക. 2ണ. വീതം) കൂടി ഒട്ടാകെ 2950 ക ഈ നികുതിയിൽനിന്നു ലഭിച്ചു.[28]

ധനികരിൽനിന്നും 12ക. 8ണയും മദ്ധ്യവർത്തികളിൽ നിന്നു് അതിന്റെ പകുതിയും മററുള്ളവരിൽനിന്നു് അതിന്റെ പകുതിയും എന്ന തോതിലാണു് പിരിച്ചിരുന്നതെന്നു് മേലുദ്ധരിച്ച കണക്കുകൾകൊണ്ടു കാണാം.

---

25. Aghmides·
26. Encyclopeadia of Islam Vol. I P. 1051.
27. Afif. P. 389.
28. Manuscript in Lytton library. M. U. Aligarh Folios 38-39.

ഈ പട്ടാളനികുതി പല പേരിൽ പല സ്ഥലങ്ങളിലും നിലനിന്നിരുന്നു. കനൗജിലെ ഗർവാൾ രാജവംശം തുരുഷ്കദണ്ഡ എന്ന ഒരു നികുതി പിരിച്ചിരുന്നു. ഇതു് ഒന്നുകിൽ മുസ്ലിങ്ങളുടെ ആക്രമണത്തെ ചെറുത്തു് ഹിന്ദുക്കളെ രക്ഷിക്കുവാൻവേണ്ടി അവരിൽനിന്നും അഥവാ ആ രാജ്യവാസികളായ മുസ്ലിങ്ങളുടെ പക്കൽനിന്നും ഈടാക്കിയിരുന്ന നികുതിയാണു്[29]. ചില രാജസ്ഥാൻ സ്റ്റേറ്റുകളിൽ ആളൊന്നുക്കു് ഒരുരൂപാ എന്ന തോതിൽ ഒരു മതനികുതി ചുമത്തിപ്പോന്നിരുന്നു.[30] ഇങ്ങനെ മിക്കവാറും എല്ലാ സ്ഥലങ്ങളിലും ഏതെങ്കിലും പേരിൽ പട്ടാളനികുതി ഏർപ്പെടുത്തിയിരുന്നു. പട്ടാളശക്തിയാണു് ഇന്നെന്നപോലെ അന്നും ഒരു ചക്രവർത്തിയുടെ പ്രബലതയ്ക്കു നിദാനമായി വർത്തിച്ചിരുന്നതു്. തൻമൂലം നിർബന്ധ സൈനികസേവനം സാർവ്വത്രികനിയമമായിരുന്നു. കായികശേഷിയുള്ള എല്ലാ ആളുകളും പട്ടാളത്തിൽ ചേരണമെന്നു് ശാഠ്യം വന്നപ്പോൾ പലരും ഒഴിഞ്ഞുമാറി. പണംകൊണ്ടു സഹായിക്കുവാൻ കഴിവുള്ളവരിൽനിന്നും അവർക്കു് പട്ടാളംമൂലം ലഭിക്കുന്ന രക്ഷയുടെപേരിൽ ഒരു നികുതി ചുമത്തി. അത്രമാത്രമേയുണ്ടായുള്ളു.

പക്ഷേ നമ്മുടെനാട്ടിലെ ജാതിസമ്പ്രദായംകൊണ്ടു് ബ്രാഹ്മണർ ഒരു സമുദായമെന്ന നിലയിൽ ചില സന്ദർഭങ്ങളിൽ നികുതിക്കു് വിധേയരായിട്ടുണ്ടു്. മുസ്ലിങ്ങളിൽ ആരും തന്നെ ഈ നികുതിക്കു് ഇരയായിട്ടില്ല. കാരണം അവരത്രയും മുസ്ലിം ഭരണത്തോടുകൂടി പട്ടാളസേവനം ഒരു ജീവിതവ്രതമാക്കിയിരുന്നു. ബ്രാഹ്മണർ യുദ്ധമുറകളഭ്യസിച്ചാൽ ക്ഷത്രിയരായി തരംതാഴ്ത്തുകയും, ജാതിഭ്രഷ്ടു്

---

29. Agrarian system in Ancient India P. P. 67-68.
30. Tod-Annals of Rajestan. P. 11, 16.

വരികയുംചെയ്യുമെന്ന് ഭയന്നതുകൊണ്ട് ചിലപ്പോൾ ഈ നികുതിഭാരം ചുമക്കേണ്ടതായി വന്നിട്ടുണ്ട്. അതെടുത്തു പൊലിപ്പിച്ചു കാട്ടുകയാണ് ബ്രിട്ടീഷ് ചരിത്രകാരൻ ചെയ്തത്. അനായാസേന അവർക്കത് സ്ഥാപിക്കുവാനും പറ്റി. കാരണം ഈ നികുതിക്കിരയായവർ അമുസ്ലിങ്ങളായിരുന്നു എന്ന ന്യായവും.

ജിസിയ മതനികുതിയായി ഉറപ്പിക്കാൻ കഴിഞ്ഞ ചരിത്രകാരന് ഇതിനേക്കാൾ മാരകമായ ഒരായുധം കിട്ടാനുണ്ടായിരുന്നില്ല; ഹിന്ദു-മുസ്ലിം വൈരത്തിന് തീ കൊളുത്താൻ. ജിസിയ ചുമത്തിയ സുൽത്താനെപ്പറ്റി പിന്നെന്തുപറഞ്ഞാലും ജനങ്ങൾ വിശ്വസിക്കുമെന്ന് വന്നുകൂടി. ഈ ടെക്നിക്കാണ് അവർ ഇത്തരം സാങ്കേതികസംജ്ഞകൾക്ക് കൊടുത്ത വിശദീകരണവും നിർവചനവുംകൊണ്ട് സാധിച്ചത്. ഇന്ന് നമുക്ക് സാമുദായികവൈരമല്ല ഐക്യമാണല്ലോ ആവശ്യം. അതുണ്ടാകാതിരിക്കുന്നത് ഇംഗ്ലീഷ് ചരിത്രകാരന്റെ നിർവ്വചനങ്ങളിലും സമ്പ്രദായങ്ങളിലും കുടുങ്ങി കിടക്കുന്നതുനിമിത്തമാണ്. ഇന്നും അവയിൽനിന്നും പുറത്തുചാടാൻ നമുക്ക് പറ്റിയിട്ടില്ല. അതുതന്നെയാണ് ശിഥിലീകരണവാസനകളും സാമുദായികസംഘട്ടനങ്ങളും വർധിച്ചുതന്നെ വരുന്നത്. കൂടുതൽ പേർ സാക്ഷരത്വം ലഭിച്ച് പഠിച്ചറിയുന്നത് വിദ്വേഷത്തിന്റെ വിത്തു വിതക്കുന്ന പാഠങ്ങളാണല്ലോ. എന്തുമാത്രം വ്യാപകമായി ഈ ദുരിതം പടരുവാൻപോകുന്നുവെന്നുകൂടി ആലോചിക്കണം. ജനത മുഴുവൻ വിദ്യാസമ്പന്നരാകുന്ന സന്ദർഭം കുറെ കഴിഞ്ഞെങ്കിലേ സംഭവിക്കൂ. അതോടെ അനൈക്യം കൂടുതലാകുകയേയുള്ളൂ. നാം നമ്മുടെ സാമ്പ്രദായികചരിത്രപാഠങ്ങളെ മിനക്കെട്ടിരുന്ന് ദേശീയതാൽപര്യത്തിനും സാമുദായികരഞ്ജിപ്പിനും ഉതകുന്ന രൂപത്തിൽ തിരുത്തി എഴുതിയില്ലെങ്കിൽ,

# മതപരിവർത്തനത്തിന്റെ കഥ

1915-ലെ ലീഗ് വാർഷികസമ്മേളനത്തിൽ ആദ്ധ്യക്ഷംവഹിച്ചുകൊണ്ട് മി: മസ്ഹറുൽഹക്ക് ഒരു സ്ഥിതിവിവരക്കണക്ക് വെളിപ്പെടുത്തി. "ഏഴു കോടി മുസ്ലിംകൾ (അഖണ്ഡ) ഹിന്ദുസ്ഥാനത്തുള്ളതിൽ 80 ലക്ഷം മാത്രമേ അന്യരാജ്യങ്ങളിൽനിന്നും വന്നവരുടെ സന്താനപരമ്പരയിൽ പെടുന്നുള്ളു. അവശേഷിച്ചവരത്രയും മതപരിവർത്തനം നടത്തിയ ഇൻഡ്യൻ വംശജരുടെ പിൻതലമുറക്കാരാണ്".[1] ഇന്ന് പാകിസ്ഥാനിൽതന്നെ പത്തു കോടിയോളവും ഇൻഡ്യയിൽ 6 കോടിയായും ഇതു വർദ്ധിച്ചിട്ടുണ്ട്. ഇൻഡ്യൻ മണ്ണിൽ കഴിച്ചുവരുന്ന ഈ സമുദായം പ്രബലമായതു് നിർബന്ധമായ മതപരിവർത്തനംകൊണ്ടാണെന്ന് പല ഭാഗത്തുനിന്നും ആരോപണങ്ങളുണ്ടായിട്ടുണ്ട്. 600 കൊല്ലം ഈ നാടിന്റെ ഭൂരിഭാഗവും മുസ്ലിം രാജാക്കന്മാരുടെ അധീനതയിലായിരുന്നുവല്ലോ. ആ സ്ഥിതിക്ക് 'വാളുകൊണ്ടു സ്ഥാപിച്ചു' എന്ന് പറഞ്ഞു വിശ്വസിച്ചുപോരുന്ന ഒരു മതം 'വാളുകൊണ്ടുതന്നെ പ്രചരിപ്പിച്ചിരിക്കും' എന്നുതന്നെ വ്യവഹരിക്കുന്നതിൽ തെറ്റില്ല. സത്യസ്ഥിതി മനസ്സിലാക്കുവാൻവേണ്ടി ഭഗീരഥപ്രയത്നം നടത്തിയാൽമാത്രമേ ഇതിന്റെ ഉള്ളുകള്ളി വെളിച്ചത്തു കൊണ്ടുവരാനൊക്കുകയുള്ളു.

---

1. Procesdings of Muslim League.

ഇസ്‌ലാമിനെപ്പററി നമുക്കിന്ന് ലഭിച്ചുകൊണ്ടിരിക്കുന്ന വിവരമധികവും മതപരമായ പകപോക്കലിനുവേണ്ടി വിമതസ്ഥർ മനഃപൂർവ്വം എഴുതിവിട്ട സാഹിത്യമാണ്. പ്രവാചകന്റെ സ്വകാര്യജീവിതത്തേയും, ഇസ്‌ലാമിന്റെ പ്രചരണത്തേയും കുറിച്ച് ധാരാളം പ്രകോപനപരമായ കാര്യങ്ങൾ പുറത്തുവന്നിട്ടുണ്ട്. അതിനുമറുപടിപറയാൻ ഐസ്‌ലാമിക ജ്ഞാനികൾക്ക് സാധിച്ചതുമില്ല. കാരണം അവർക്ക് കൈകാര്യം ചെയ്യാനറിയാവുന്ന ഒരേഒരു ഭാഷ അറബിയായിരുന്നു. അതിൽ വാചാലമായും ധാരണാശൈലീഭംഗിയോടുകൂടിയും അവർ എഴുതുകയും ചെയ്തിരുന്നു. പക്ഷെ അറബി അറിവില്ലാത്തവർക്ക് ഇസ്‌ലാമിനെക്കുറിച്ച് ലഭിച്ചിരുന്നവിവരം മുഴുക്കെ മറുഭാഷയിൽ കൂടിയായിരുന്നു. പ്രത്യേകിച്ചും ഇംഗ്ലീഷിൽകൂടി. അവയാകട്ടെ സംഗതികളെ വളച്ചൊടിച്ച് വികൃതപ്പെടുത്തിയ രൂപത്തിലുമായിരുന്നു. അതിനുപുറമെ ഏതൊരു മതത്തിനും പററുന്ന തിരിച്ചടിയും നിശ്ചലതാവും ഇസ്‌ലാമിനും സംഭവിച്ചു. അതിന്റെ ജീവനും ആത്മാവും നഷ്ടപ്പെട്ട് വെറും ഒരു കോലംമാത്രമായി തീരുകയും ചെയ്തിരുന്നു. അതിന്റെ അനുയായികളാകട്ടെ അവരുടെ പ്രവൃത്തികൾകൊണ്ടുതന്നെ ഇസ്‌ലാമിന് കളങ്കംചാർത്തുകയും ചെയ്തു. സുദീർഘമായ ഒരു കാലഘട്ടത്തിന്റെ ചരിത്രപരമായ ആവശ്യം നിർവ്വഹിച്ച ജിജ്ഞാസുക്കളുടെ ഒരു സമുദായം അപകർഷതാബോധം മാത്രം കൈമുതലായി പുറകോട്ടടിക്കുകയും ചെയ്തു. പ്രാകൃതമായ വസ്ത്രധാരണവുമായികഴിഞ്ഞിരുന്ന കേരളീയരെ തന്നെ മുണ്ടും ഷർട്ടുമിട്ടുവിപ്പിക്കുവാൻ പഠിപ്പിച്ച മുസ്‌ലിംകൾ ഇന്നും അതേ കോമുണ്ടിൽത്തന്നെ നില്ക്കുന്നു. "മലബാറിലെ ഹിന്ദുക്കൾ സ്ത്രീപുരുഷഭേദമോ, ധനികദരിദ്രവ്യത്യാസമോ കൂടാതെ എല്ലാവരും അർദ്ധനഗ്നരാണ്". ഒരു കച്ച

അരയിൽ ചുററിയുടുക്കുന്നു."[2] "അവിടത്തെ (മലബാറിലെ) സ്ത്രീകളിൽ റാണിപോലും മാറിടവും തലയും മറയ്ക്കാറില്ല. ഒററ വസ്ത്രമേ ഇവർ ധരിക്കൂ. ഈ വേഷത്തിൽ അവർ അങ്ങാടിയിലും നടക്കാറുണ്ട്."[3] 1442ൽ കേരളത്തിലെത്തിയ അബ്ദുർറസ്സാക്ക് തന്റെ യാത്രാവിവരണ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതിങ്ങനെയാണ് ഇവിടത്തെ ജനങ്ങൾ മിക്കവാറും നഗ്നരായിട്ടാണ് നടക്കുന്നത്, പൊക്കിളിന് താഴെയും, മുട്ടുകൾക്ക് മുകളിലുമായി ഒരു തുണിക്കഷണം ഉപയോഗിക്കുന്നു. അതിന് ലങ്കോട്ടിയെന്നാണ് പറയുന്നത്. പക്ഷെ ഇവിടെയുള്ള മുസ്‌ലിംകൾ അറബികളെപ്പോലെ വളരെവിലയുള്ള ഉടയാടകളും തലപ്പാവുകളും ധരിക്കുന്നു."[4] അബ്ദുർറസ്സാക്ക് തുടർന്നുരേഖപ്പെടുത്തുന്നത് ഇവിടെയുള്ള ജനസംഖ്യയിൽ അഞ്ചിലൊന്നോളം മുസ്‌ലിംകളാണെന്നാണ്.[5] 1583 എ. ഡി. യിൽ എഴുതപ്പെട്ട 'ഇഫ്ഫത്തുൽമുജാഹിദീൻ' എന്ന ഗ്രന്ഥത്തിൽ "ജനസംഖ്യയിൽ പത്തിലൊന്ന് മാത്രമേ മുസ്‌ലിംകൾ ഉള്ളൂ" എന്ന് കാണുന്നു.[6] 16-ാം നൂററാണ്ടിലെ പോർത്തുഗീസ് ഓഫീസറും, ചരിത്രകാരനുമായ, ഡ്യൂറേബർബൂസ രേഖപ്പെടുത്തുന്നത് "മലബാറിലെ അഞ്ചിലൊരുഭാഗം ജനങ്ങളും മുസ്‌ലിംകൾ ആണെന്നാണ്. എന്നാൽ ഇവരിലധികവും മററുമതസ്ഥരെപ്പോലെതന്നെ അർദ്ധനഗ്നരായാണ് കാണപ്പെടുന്നത്. വേർതിരിച്ചറിയുന്നതിനുവേണ്ടി തലയിൽ തൊപ്പിയോ, തലപ്പാവോ അണിയുന്നു. ഇവിടെയുള്ള എല്ലാ കച്ചവടക്കാരുടെയും നാവികമേധാവിത്വവും അവരുടേതാണ്. വളരെ സമ്പന്നമായ ഒരു

2. ഇഫഫത്തുൽ മുജാഹിദീൻ-മലയാളം തർജ്ജിമ. PP. 75-76
3. കിത്താബുറഹ്ല-ഇബ്നുബത്തൂത്ത.
4. Eliot and Dowson vol II P. 100
5. I bid P. 101
6. മലയാളം തർജ്ജിമ. P. 82

സമുദായമാണിത്".''7 "ജനങ്ങളിൽ അഞ്ചുവിഭാഗമുണ്ട്. ആദ്യഗണത്തിൽപ്പെട്ടവരാണ് പൂണൂൽധാരികളും, രാജാക്കന്മാരും, നായന്മാരും. അതുകഴിഞ്ഞാൽപ്പിന്നെ മുസ്ലിംകൾ ആണ് പ്രധാനികൾ. മൂന്നാമത്ത് ചെട്ടിയാരന്മാരും പിന്നെ കൊങ്കിണികളും അവസാനമായി മുക്കുവരുമാണ്."8 ഇങ്ങനെ ഐശ്വര്യസമ്പൂർണ്ണമായിരുന്ന ഒരു സമുദായം അന്നത്തെ സ്ഥിതിയിൽനിന്നും ഒരടിയും മുന്നോട്ടുവെച്ചില്ല. ചരിത്രപരമായ പല കാരണങ്ങളാലും വിദ്യയിലും, വ്യവസായത്തിലും, സാമ്പത്തിക വികാസത്തിലും, പുറകോട്ടടിക്ക് വിധേയരായി രാഷ്ട്രത്തിന് തന്നെ അധികപ്പറ്റായി മാറി. നിത്യനയെന്നോണം പുറകോട്ടടിച്ചുകൊണ്ടിരുന്ന ഇവർ ആചാരാനുഷ്ഠാനങ്ങളിൽ കൂടിയും അനൈക്യം സൃഷ്ടിച്ചു. ചുരുക്കത്തിൽ മാതൃകാ സമുദായമായിരുന്നവർ പരിഹാസ്യപാത്രങ്ങളായി. മനപ്പൂർവ്വം എഴുതിവിട്ട കാര്യങ്ങളെ മുസ്ലിംകളുടെ പ്രവൃത്തികൾകൊണ്ടുതന്നെ തത്തുല്യം ഉദാഹരിക്കാമെന്നാവുന്നു. അപ്പോൾ ഐസ്ലാമിക സിദ്ധാന്തങ്ങൾതന്നെ തെറ്റിദ്ധരിക്കപ്പെടുകമാത്രമല്ല അവക്ക് കടകവിരുദ്ധമായി ഫലവത്തായി എത്രയും പ്രചരിപ്പിക്കുവാനും സാധിച്ചു.

അന്ധവിശ്വാസികളുടേയും, മദ്യപാനികളുടേയും ഒരു സമൂഹത്തെ വിപ്ലവാത്മകമായ മാറ്റംകൊണ്ട് തീവ്രമായ ചലനം സൃഷ്ടിച്ച പ്രവാചകൻ മഹാനായ ഒരു വിപ്ലവ ജേതാവാണ്. തന്റെ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുവാൻ തുടങ്ങിയപ്പോൾ അദ്ദേഹത്തിന് ക്രൂരമായ എതിർപ്പുകൾ നേരിടേണ്ടതായിവന്നിട്ടുണ്ട്. താൻ ജനിച്ചുവളർന്നനാട്ടിൽ തന്നെ കല്ലെറിഞ്ഞു നെറ്റിയിൽനിന്നും ഒഴുകി നിലത്തു

---

7. A description of the Coasts of East Africa & Malabar.
8. Cochin State Manuel–C. Achuta Menon. P. 45

തളംകെട്ടുന്നതുവരെ രക്തം പ്രവഹിച്ചിട്ടും, മലിനസാധനങ്ങൾ കൊണ്ടഭിഷേകം നടത്തിയിട്ടും, തന്റെ ദൗത്യത്തിൽനിന്നും അദ്ദേഹം പിൻവാങ്ങിയില്ല. മക്കയിൽനിന്നും പ്രാണരക്ഷാർത്ഥം ഓടിപ്പോരേണ്ടതായുംവന്നു. പക്ഷേ മദീനായിലെ ജനങ്ങൾ അദ്ദേഹത്തെ വിശ്വസിക്കുകയും നേതൃത്വം അംഗീകരിക്കുകയും ചെയ്തു. നബിക്ക് അനേകം യുദ്ധങ്ങൾ ചെയ്യേണ്ടതായി വന്നിട്ടുണ്ട്. അവയെല്ലാം തന്നെ പ്രതിരോധത്തിനും സ്വരക്ഷാർത്ഥവും മാത്രമായിരുന്നുവെന്നതാണ് ചരിത്രസത്യം. യുദ്ധങ്ങളിലെ വിജയം നിർണ്ണായകഘടകമായിരുന്നുവെന്നതു് പരമാർത്ഥം തന്നെ. പക്ഷേ സമാധാനത്തിന്റെ മാർഗ്ഗങ്ങളൊക്കെ അടഞ്ഞതിനുശേഷം മാത്രമാണ് യുദ്ധം ചെയ്തിട്ടുള്ളതു്. കടന്നാക്രമിക്കാൻവരുന്നവർക്ക് കീഴടങ്ങിയില്ലെന്നുമാത്രമല്ല അവരെ ജയിക്കുവാൻകൂടി സാധിച്ചു. "വാളുകൊണ്ടാണ് ഇസ്‌ലാം പ്രചരിച്ചതു്." എന്ന വിശ്വാസം വെച്ചുകൊണ്ടാണ് മുസ്‌ലിംരാജാക്കന്മാരുടേയോ ഇസ്‌ലാമിക പ്രചരണത്തിന്റേയോ ചരിത്രം കുറിക്കുവാനൊരുമ്പെടുന്നതെങ്കിൽ നിശ്ചയമായും മുൻവിധിയുള്ളതുകൊണ്ടു് നിഗമനം പിശകിപ്പോകും. അതാണിത്രയും വിശദീകരിക്കാൻ ശ്രമിച്ചതു്. കാലഘട്ടത്തിന്റെ അനിവാര്യമായ ഒരടിയന്തിരാവസ്ഥയുടെ നിവൃത്തിഹേതുവായിരുന്നു ഇസ്‌ലാം.

ഇസ്‌ലാമികലോകത്തുണ്ടായ വ്യത്യാസങ്ങൾ കൂടി കണക്കിലെടുത്തില്ലെങ്കിൽ ചിത്രം പൂർത്തിയാകുകയില്ല. പ്രവാചകന്റെകാലംമുതൽ ചെങ്കിസ്ഖാന്റെ ആക്രമണം വരെയുള്ള കാലഘട്ടത്തെ നാലായി വിഭജിക്കാം. 622മുതൽ 748വരെയുള്ള ആദ്യകാലം. ഇക്കാലത്താണ് അറേബിയ, ഇറാക്ക്, സിറിയ, പേർഷ്യ, സിന്ധു, വടക്കനാഫ്രിക്ക തുടങ്ങിയ രാജ്യങ്ങൾ മുസ്‌ലിം ഭരണത്തിൻ കീഴിൽവന്ന

ന്നു്. ഈ കാലഘട്ടത്തിന്റെ പ്രത്യേകത മതാവേശവും ഇസ്‌ലാമികപ്രചരണവുമാണു്. ആക്രമിച്ചുകീഴടക്കിയ മിക്കരാജ്യങ്ങളിലേയും ജനങ്ങൾ അവരുടെ ഭരണാധികാരികളോടൊപ്പം മതപരിവർത്തനം ചെയ്തിരുന്നു. ഇതിൽ എ.ഡി. 711-ൽ നടന്ന സിന്ധാക്രമണത്തിന്റെ കഥ വ്യത്യസ്തമാണു്. ഇൻഡ്യയിലെ ഈ പ്രദേശത്തു് മതപരിവർത്തനം ഉണ്ടായില്ലെന്നുമാത്രമല്ല ജനങ്ങളെ അവരുടെ വിശ്വാസത്തിനും ജീവിതസമ്പ്രദായത്തിനുമനുസരിച്ചു് ജീവിക്കുവാൻ അനുവദിക്കുകയുമുണ്ടായി. സമകാലീനചരിത്രകാരൻ പറയുന്നതു് നോക്കുക. "ബ്രാഹ്മണാബാദിലെ ജനങ്ങൾ മതസ്വാതന്ത്ര്യത്തിനുവേണ്ടി മുഹമ്മദ് കാസിമിനോടു് നിവേദനം നടത്തി. സിറിയയിലെ ഗവർണ്ണറും അമ്മാവനും കൂടിയായ ഹാജ്ജാജിനോടദ്ദേഹം ഉപദേശമാരാഞ്ഞു. ഹാജ്ജാജ് നൽകിയ മറുപടി ഇങ്ങനെയായിരുന്നു. "അവർ നമ്മുടെ രക്ഷയിൻ കീഴിൽ വരികയും നികുതിദായകരായി മാറുകയും ചെയ്തിരിക്കുമ്പോൾ മറ്റെന്തുകൂടിയാണു് നാമവരിൽനിന്നു് പ്രതീക്ഷിക്കേണ്ടതു്. അവരുടെ ദൈവങ്ങളെ ആരാധിക്കുവാനുള്ള സ്വാതന്ത്ര്യം നാം അനുവദിച്ചിരിക്കുന്നു. ഒരാളെയും അവന്റെ മതത്തിൽനിന്നും പിന്തിരിപ്പിക്കുവാനോ, ആരാധനാസമ്പ്രദായത്തിൽ നിരുത്സാഹപ്പെടുത്തുവാനോ പാടില്ല. അവർ അവരുടെ ഗൃഹങ്ങളിൽ ഇഷ്ടാനുസൃതം ജീവിച്ചുകൊള്ളട്ടെ."[9] "മതത്തിന്റെ കാര്യത്തിൽ യാതൊരുതരം നിർബ്ബന്ധവും പാടില്ല" എന്നാണു് ഖുറാൻ പ്രഖ്യാപിച്ചിട്ടുള്ളതു്. നബിയുടെയും ഖലീഫമാരുടെയും കാലങ്ങളിൽ ക്രിസ്ത്യാനികളും ജൂതന്മാരുമായി ധാരാളംപേർ അവരുടെ വിശ്വാസങ്ങൾക്കു് കോട്ടംതട്ടാതെ മുസ്‌ലിംരാജ്യങ്ങളിലധിവസിച്ചിരുന്നു. എന്നാൽ ചില രാജ്യങ്ങളിൽ ആക്രമണത്തോടുകൂടി തന്നെ ഇസ്‌ലാമികാധിപത്യത്തിനുള്ള ശ്രമങ്ങളും നടത്തി

9. Chachnama-Elliot and Dowson Vol I PP.185–186

യിട്ടുണ്ട്. ഇസ്ലാമിക രാഷ്ട്രാധികാരസമ്പാദനത്തോടൊപ്പം ഇസ്ലാമിക സന്ദേശം പ്രചരിപ്പിക്കുകകൂടി ഈ കാലഘട്ടത്തിൻെറ ആവശ്യമായിരുന്നു.

അക്കാലങ്ങളിൽ രാജാക്കന്മാരുടെ മതമാണ് ജനങ്ങൾ അനുസരിച്ചിരുന്നത്. ലോകമാസകലം നടന്ന മതപ്രചാരണങ്ങളുടെ ചരിത്രം എത്രവേണമെങ്കിലും ഉദാഹരണം തദ്വിഷയകമായി നൽകും. ഭരണാധികാരി മതം മാറിയാൽ ജനങ്ങളും അയാളെ പിന്തുടരുന്നു. ഒരു കോൺസ്റ്റൻൈറൻ റോമാസാമ്രാജ്യത്തെ ക്രിസ്തുമതാവലയത്തിൽ കൊണ്ടുവരുവാൻ സാധിച്ച സംഗതിയും, ജൈന ബുദ്ധമതപ്രചാരണങ്ങളുടെ സുദീർഘമായകഥകളും ഇതിനു തെളിവാണ്. പ്രവാചകൻതന്നെ രാജാക്കന്മാരുടെ അടുക്കലേക്കാണ് തൻെറ പ്രതിപുരുഷന്മാരെ ഇസ്ലാമിക സന്ദേശവുമായി പറഞ്ഞയച്ചിട്ടുള്ളത്; ജനങ്ങളുടെ അടുക്കലേക്കായിരുന്നില്ല. അങ്ങിനെയാണ് സിറിയ, ഇറാൻ, ഇറാക്ക് തുടങ്ങിയ രാജ്യങ്ങൾ ഇസ്ലാമിലേക്കു വരുന്നത്. ജനങ്ങളാകട്ടെ ഭരണാധികാരിയെ അനുകരിച്ചു മതപരിവർത്തനം ചെയ്യുന്നു: എന്നാൽ സിന്ധിലെ സ്ഥിതിക്ക് മററു രാജ്യങ്ങളുമായി വളരെ വ്യത്യാസമുണ്ടായിരുന്നു. ഇവിടെ ഇടപ്രഭുക്കന്മാരും കുട്ടിരാജാക്കന്മാരും അനവധിയായിരുന്നു. ഈ ഭരണാധിപന്മാരുടെ മതം ജനങ്ങൾ ആദരിച്ചിരുന്നുവെങ്കിലും ജാതിസമ്പ്രദായമനുസരിച്ച് രാജാവിൻെറ ജാതീയപദവി ജനങ്ങൾക്കുണ്ടായിരുന്നില്ല. ജനങ്ങൾ പല ഗ്രൂപ്പുകളിലായി തരംതിരിക്കപ്പെട്ടുമിരുന്നിരുന്നു. രാജാവിൻെറ മതം അങ്ങിനെ ജനകീയമതമല്ലായിരുന്നു. അതുകൊണ്ടാണ് സിന്ധാക്രമണം മററു രാജ്യങ്ങളുടെ ആക്രമണംപോലെ മതപരിവർത്തനവിധേയമാകാതിരുന്നതും.

രണ്ടാമത്തെ കാലഘട്ടം എ. ഡി. 748 മുതൽ 900 വരെയുള്ള അബ്ബാസൈഡ് കലീഫമാരുടെ കാലമാണ്.

എടുത്തുപറയത്തക്ക യുദ്ധമോ, മുസ്ലിംസാമ്രാജ്യത്തിന്റെ വികാസമോ ഇക്കാലത്തുണ്ടായിരുന്നില്ല. സമാധാനവും ഐശ്വര്യവുമായിരുന്നു പ്രധാന സവിശേഷതകൾ. വിദ്യാസമ്പന്നരായ മുസ്ലിംകളുടെ ഭാഷ അറബിയാകുന്നതും സാംസ്കാരികനേട്ടങ്ങളുണ്ടാകുന്നതും അക്കാലത്താണ്. അതേസമയത്ത് കലീഫയുടെ രാഷ്ട്രീയമേധാവിത്വം എല്ലാ രാജ്യങ്ങളും അംഗീകരിക്കുകയും ചെയ്തിരുന്നു. മൂന്നാമത്തെ ഘട്ടം 900-ത്തിനും 1000-ത്തിനുമിടയ്ക്കുള്ള കാലമാണ്. ഇതിനെ വേണമെങ്കിൽ ചെറിയ ചെറിയ രാജവംശങ്ങളുടെ കാലം എന്നു വിശേഷിപ്പിക്കാം. കലീഫയുടെ ആധിപത്യം നഷ്ടപ്പെടുന്നതും സ്വതന്ത്ര മുസ്ലിം രാജവംശങ്ങൾ സ്ഥാപിക്കപ്പെടുന്നതുമിക്കാലത്താണ്. അറബിക്കു പകരം പേർഷ്യൻഭാഷ സാഹിത്യ–സാംസ്കാരിക രംഗങ്ങളിൽ പ്രാവീണ്യം നേടിയെന്നുമാത്രമല്ല, മുസ്ലിം രാജ്യങ്ങളിലെ ഏതാനും ചിലതിലെ ഔദ്യോഗികഭാഷയായിത്തീരുകയുംചെയ്തു. ഇക്കാലത്തുതന്നെയാണ് സാമ്രാജ്യമോഹവും രാഷ്ട്രവികസനതൃഷ്ണയും കടന്നുകൂടുന്നത്. ടർക്കി–പേർഷ്യൻ സാമ്രാജ്യങ്ങളുടെ സ്ഥാപനവും വികാസവുമാണ് നാലാമത്തെ കാലയളവിൽ പ്രധാനമായത്. 1000-ത്തിനും 1220–നുമിടയ്ക്കായി ഈ ഘട്ടത്തിന്റെ സമയംനിർണ്ണയിക്കാം. പേർഷ്യൻ നവോത്ഥാനത്തിന്റെ സാമ്രാജ്യവികാസദാഹം പ്രാവർത്തികമായ ഒരു ഘട്ടമായിരുന്നു ഇത്.

ഈ നാലു നിർണ്ണായകദശകളിൽ ആദ്യത്തേതൊഴിച്ചുള്ള കാലങ്ങൾ രാഷ്ട്രീയപരിണാമത്തിന്റെ ഘട്ടങ്ങളാണ്. അവയിൽ മതം ഒരിക്കലും ജീവത്തായ ഘടകമായിരുന്നില്ല. ദൈർഘ്യഭയംകൊണ്ടാണ് ഇവിടെ കൂടുതൽ ഇതിനെ സംബന്ധിച്ച് പറയാത്തത്. ഒരുകാര്യം തീർച്ച. ജോൺ സ്റ്റുവർട്ട് പറയുന്നതുപോലെ "ഏതൊരു സന്മാർ

ഗ്രസംഹിതയും മതാചാരവും അതിൻെറ പ്രയോക്താക്കൾക്കും അവരുടെ സന്തതസഹചാരികളായ ശിഷ്യന്മാർക്കും പ്രിയംകരമായിത്തന്നെയായിരിക്കും. ഒരു സംശയവുമില്ല. അവയുടെ അമൂല്യമായ വാസനകൾ അർത്ഥത്തിലും ജീവനിലും അല്പഹാനിപോലും പററാതെ പുഷ്ടിപ്പെടുത്തുകയും ചെയ്യും, അവയ്ക്ക് മററുള്ള മതങ്ങളുടെമേൽ ആധിപത്യം ലഭിക്കുന്നതുവരെ. എന്നിട്ടവസാനമതു തളരുന്നു: അല്ലെങ്കിൽ സാർവ്വത്രികമാകുന്നു. പിന്നെ അതോടുകൂടി അതിൻെറ പുരോഗതി നിശ്ചലമാകുകയുംചെയ്യും. ഇവിടെമുതൽ ഈ വാസനകളുടെ മൂല്യം നഷ്ടപ്പെട്ടുവാൻ തുടങ്ങുന്നു. എന്തെന്നാൽ പരമ്പരാഗതമായ ഒരു വിശ്വാസപ്രമാണമായി അതു് തീരുന്നതോടുകൂടി അതിനെ അനുസരിക്കുക വെറും ഒരാചാരമായി മാറുകയും ആദ്യകാലങ്ങളിലുണ്ടായ ജിജ്ഞാസ നശിച്ച് തൽസ്ഥാനത്തു് ജീവനില്ലാത്ത വെറും ഒരു സമ്പ്രദായം നിലവിൽവരികയുംചെയ്യുക. എല്ലാ മതങ്ങളെയും വിശ്വാസപ്രമാണങ്ങളെയും സംബന്ധിച്ച് സ്വാഭാവികമാണ്."[10] ഇതുതന്നെയാണ് ഇസ്‌ലാമിനെസംബന്ധിച്ചും നടന്നതു്. മററു ഭാഗങ്ങളിൽ ഫലപ്രദമായി ഇസ്‌ലാമികരാഷ്ട്രങ്ങൾ സ്ഥാപിച്ചപ്പോൾ ഇൻഡ്യയിലതു നടക്കാതിരുന്നതിൻെറ കാരണങ്ങളും നാം കണ്ടു. പിന്നിട്ടുള്ള ആക്രമണങ്ങളൊക്കെത്തന്നെ രാഷ്ട്രീയസമരങ്ങളോ സാമ്രാജ്യവികാസശ്രമങ്ങളോ മാത്രമായിരുന്നു. മതപരിവർത്തനം ഒരു നിയാമകശക്തിയായി പ്രവർത്തിച്ചിരുന്നവെങ്കിൽ പ്രവാചകനുശേഷം വെറും 90 കൊല്ലം കഴിയുന്നതിനു മുമ്പ് നടന്ന സിന്ധാക്രമണത്തിൽ അതു് നടക്കുമായിരുന്നു. ഒരു ചരിത്രകാരനും സിന്ധാക്രമണത്തിൽ മതപരിവർത്തനം നടന്നതായി പറഞ്ഞിട്ടില്ല.

---

10. Quoted by Prof. Mohamed Habeeb- Mohamed of Ghazaninpp. 2-3

മുഹമ്മദ് ഗസ്നായുടെ ആക്രമണത്തോടുകൂടിയാണ് ദേവാലയങ്ങളുടെ നശീകരണം നടക്കുന്നത്. അമ്പലങ്ങൾ മാത്രമായിരുന്നു മുഹമ്മദിന്റെ പ്രധാന ലക്ഷ്യം. "കുറുക്കന്റെ കണ്ണ് എപ്പോഴും കോഴിക്കൂട്ടിൽത്തന്നെ" എന്നുപറയാറുള്ളതുപോലെ മുഹമ്മദ് ഗസ്നായുടെ ആക്രമണത്തിന് വിധേയമായതധികവും അമ്പലങ്ങളാണ്. അതിന്റെ കാരണം ഉദാഹരണസഹിതം അടുത്ത അദ്ധ്യായത്തിൽ വിവരിക്കാം. ഒന്നുതീർച്ച: ഇസ്‌ലാമിക സിദ്ധാന്തത്തിന്റെ കടകവിരുദ്ധമായ പ്രവൃത്തിയാണ് ആരാധനാലയങ്ങൾ നശിപ്പിക്കുകയെന്നത്. ആ പ്രവൃത്തിചെയ്ത മുഹമ്മദിന് ഒരിക്കലും ഒരു മിഷ്ണറിയുടെ പദവിനൽകുക സാദ്ധ്യമല്ല. പുറമേ ഈ സുൽത്താന്റെ സ്വകാര്യ ജീവിതവും വിശ്വാസവും ഇസ്‌ലാമിന്റെ ആചാരാനുഷ്ഠാനങ്ങൾക്ക് എതിരുമായിരുന്നു. അതും മറ്റൊരു ഉപന്യാസം കൊണ്ടേ വിവരിക്കാനൊക്കൂ. ഒരു കാര്യം നിശ്ചയം. മതമാകട്ടെ, വിശ്വാസസംഹിതയാകട്ടെ അതുകൊണ്ടു വരുന്നവരുടെ പ്രവൃത്തിക്കടിസ്ഥാനമായാണ് ജനങ്ങൾ സ്വീകരിക്കുന്നതും നിരാകരിക്കുന്നതും. ആരാധനാലയങ്ങൾ തകർക്കുകയും നാടുനശിപ്പിക്കുകയും ചെയ്യുക ഒരു പതിവാക്കിയിരുന്ന വെറും ഒരു കൊള്ളക്കാരന്റെ മതം അംഗീകരിക്കുവാൻ ആരും തയ്യാറായെന്ന് വരികയില്ല. ഇത്രയും പരാക്രമങ്ങൾ കാണിച്ച മുഹമ്മദ് ഗസ്നായ്ക്ക് ഒരാളെ മാത്രമേ മതപരിവർത്തനം ചെയ്യിക്കാൻ സാധിച്ചുള്ളൂ. അതും ഗവർണ്ണർസ്ഥാനം കൊടുക്കാമെന്ന വാഗ്ദാനത്തിന്മേലുമായിരുന്നു. ജയപാൽ രാജാവിന്റെ മകൻ സുകപാൽ ആയിരുന്നു അയാൾ. മുഹമ്മദ് മടങ്ങിയതും സുകപാൽ സുകപാൽതന്നെയായി തന്റെ പൂർവ്വികന്മാരുടെ വിശ്വാസത്തിലേക്ക് മടങ്ങിപ്പോകുകയും ചെയ്തു. ചുരുക്കത്തിൽ ഒരാക്രമിയുടേയും മതം ജനഹൃദയങ്ങളിൽ കടക്കുകയില്ല. മുഹമ്മദിന് സാധിച്ചത് ഇസ്‌ലാമിക സിദ്ധാന്ത

ങ്ങളുടേത് ഹിന്ദുക്കൾക്ക് വിരോധമുണ്ടാക്കുക മാത്രമായിരുന്നു. എന്നാൽ രണ്ടുനൂററാണ്ടിനുശേഷം മുസ്‌ലിം കേന്ദ്രങ്ങൾ മംഗോൾ ആക്രമണത്തിന്ന് വിധേയമായപ്പോൾ, അവിടെനിന്നും ഭക്തരും സന്മാർഗ്ഗികളും പണ്ഡിതന്മാരുമായ ഒരു പററം നല്ലമനുഷ്യർ പ്രാണരക്ഷാർത്ഥം ഇവിടേക്കുവന്ന് സ്വന്തം ജീവിതംകൊണ്ടും സൽപ്രവൃത്തികളാലും ഇൻഡ്യൻ മനസ്സിൽനിന്നു വിദ്വേഷമകററി ഇസ്‌ലാമിക സിദ്ധാന്തങ്ങൾ പഠിപ്പിച്ചാണ് മതപരിവർത്തനം നടത്തിയിട്ടുള്ളത്. വാളുകൊണ്ട് മതപരിവർത്തനം നടത്താനാഗ്രഹിച്ചാൽ വാളിന്റെ ഭീതി നീങ്ങുമ്പോൾ അതും മാറുക സ്വാഭാവികമാണ്. മുസ്‌ലിം സൂഫികളും ഷെയ്ക്കുകളും അനവരതം പ്രയത്നിച്ചതിന്റെ ഫലമായിട്ടാണ് ഇസ്‌ലാം ഇന്ത്യയിൽ പടർന്നത്. കോൺസ്റ്റാന്റിനോപ്പിൾ 1453-ൽ തുർക്കികൾ കീഴടക്കിയപ്പോൾ അവിടെനിന്നും ഓടി മററു യൂറോപ്യൻ രാജ്യങ്ങളിലേക്ക് കടന്ന യവന റോമാ പണ്ഡിതന്മാരാണ് യൂറോപ്യൻ നവോത്ഥാനത്തിന്റെ സംവിധായകർ. അതേ പ്രക്രിയയാണ് മംഗോൾ ആക്രമണത്തിൽനിന്നും രക്ഷപ്രാപിക്കുവാൻ ഇൻഡ്യയിൽവന്ന മുസ്‌ലിം പണ്ഡിതന്മാരും ചെയ്തത്. അല്ലാതെ ഭരണം കൈയിലുള്ളതുമൂലമായിരുന്നില്ല.

ശ്രീ. കെ. എം. പണിക്കർപോലും അദ്ദേഹത്തിന്റെ 'ഇൻഡ്യാചരിത്രാവലോകനത്തിൽ' പറയുന്നത് നോക്കുക: "അറുനൂറുകൊല്ലം തുടർച്ചയായി ഇസ്‌ലാമികഭരണത്തിലിരുന്ന ഉത്തരപ്രദേശിൽ മുസ്‌ലിം ജനസംഖ്യ ഇന്നും 14 ശതമാനമേയുള്ളു എന്നത് ശ്രദ്ധേയമായിരിക്കുന്നു. ബലപ്രയോഗംകൊണ്ടുള്ള മതപരിവർത്തനം വളരെ അപൂർവ്വമായിരുന്നുവെന്നാണ് നിസ്സന്ദേഹമായ തെളിവ്. ഹിന്ദുക്കൾ പൊതുവേ പൊറുത്തുകൂടാത്ത ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നി

ല്ലെന്നും വിചാരിക്കണം."[11] എന്നാൽ മുസ്‌ലിംഭരണം ഇല്ലാതിരുന്ന മലബാറിലും തിരുകൊച്ചിയിലും മുസ്‌ലിംകൾ ഇന്നും ഉത്തരപ്രദേശിലെശതമാനത്തേക്കാൾ എത്രയോ ഇരട്ടിയുണ്ട്. മൈസൂർ ഭരണത്തിൻ കീഴിൽ വരുന്നതിനുമുമ്പുള്ള മലബാറിൽ അഞ്ചിലൊന്ന് മുസ്‌ലിങ്ങളായിരുന്നുവെന്ന് നാം കണ്ടു. അക്കാലത്തെ ചരിത്രകാരനായ ഷെയ്ക്ക് സൈനുദ്ദീൻ പറയുന്നത് ശ്രദ്ധിക്കുക—"ഇസ്‌ലാം മതപ്രചരണാർത്ഥം സഞ്ചരിച്ചിരുന്ന ഒരു സംഘം മുസ്‌ലിംകൾ മലബാർ തുറമുഖങ്ങളിൽ വരികയും സ്ഥിരതാമസമാക്കുകയുംചെയ്തു. അവരിൽനിന്നും ഇസ്‌ലാംമതത്തെയും അതിന്റെ മാഹാത്മ്യത്തെയും മനസ്സിലാക്കുവാൻ കഴിഞ്ഞ മലബാറുകാർ അന്ന് കൂട്ടം കൂട്ടമായി ഇസ്‌ലാമിൽ ചേരുവാൻതുടങ്ങി. അങ്ങിനെ മലബാറിൽ എറ്റവും പ്രശസ്തമായനിലയിൽ ഇസ്‌ലാം മതത്തിന് പ്രചാരം സിദ്ധിക്കുകയും മുസ്‌ലിംകളുടെ സംഖ്യ വർദ്ധിച്ചുവരികയുംചെയ്തു."[12] 16-ാംനൂറ്റാണ്ടിൽ ഇവിടെയുണ്ടായിരുന്ന ബർബൂസ എഴുതുന്നത് "പോർച്ചുഗീസുകാരുടെ ആഗമനമുണ്ടായിരുന്നില്ലെങ്കിൽ മലബാറാകമാനം ഇസ്‌ലാമിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടുമായിരുന്നുവെന്നും ഒരു മുസ്‌ലിംരാജാവിന്റെ അധീനതയിൽ വരുമായിരുന്നു"വെന്നുമാണ്.[13] ബ്രിട്ടീഷ് ആധിപത്യകാലത്തുകൂടി ഇസ്‌ലാമിലേക്കുള്ള പ്രവാഹം ത്വരിതവും ധാരാളവുമായിരുന്നുവെന്നാണ് 1891-ലെ സെൻസസ് സൂചിപ്പിക്കുന്നത്. "19 കൊല്ലംമുമ്പ് കിഴക്കൻ ബംഗാളിൽമുസ്‌ലിംകളേക്കാൾ 5 ലക്ഷം കൂടുതലായിരുന്നു ഹിന്ദുക്കൾ; പക്ഷെ രണ്ടുദശാബ്ദങ്ങൾ തികയുന്നതിനുമുമ്പ് അവർ ഹിന്ദുക്കളെ

---

11. ഇൻഡ്യാചരിത്രാവലോകനം P. 201.

12. തുഹ്ഫത്തുൽ മുജാഹിദീൻ-മലയാള തർജ്ജമ. P. 22.

13. A Description of the Coast of East Africa and Malabar.

ക്കാൾ 15 ലക്ഷം കൂടുതലായി".[14] സർ. ടി. ആർനോൾഡ് പറയുംപോലെ "ഇസ്ലാമിക പ്രചരണഹേതുവിന് ഒരു കൈയിൽ വാളും മറുകൈയിൽ ഖുറാനുമായി വന്നെന്നുപറയുന്ന മുഹമ്മദീയക്കഥയിലെ പടയാളിയെ തേടിയല്ല പോകേണ്ടതു്. നിരവധി വ്യവസായികളും പ്രചാരകന്മാരും ചെയ്ത പ്രയത്നത്തിലേക്കാണ് കണ്ണോടിക്കേണ്ടതു്."[15] ഭാരതത്തിൻെറ ഈ മണ്ണ് വളരെ വളക്കൂറുള്ളതായിരുന്നു ഇസ്ലാമിനു തഴച്ചുവളരാൻ:

പ്രധാനമായകാര്യം നമ്മുടെ ജാതിസമ്പ്രദായമായിരുന്നു. മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെട്ടിരുന്ന കോടാനുകോടി ജനങ്ങൾക്ക് ഒരനുഗ്രഹമായിരുന്നു ഇസ്ലാം. "അവർക്ക് (മുക്കുവന്മാർക്ക്) മൂന്നടിയിൽക്കൂടുതൽ ഉയരമുള്ള പുരകളിൽപോലും താമസിക്കുവാൻ ഗവൺമെൻറനുവാദമുണ്ടായിരുന്നില്ല. മേൽജാതിക്കാരായ ചെട്ടിയാന്മാരേയും നായന്മാരേയും കാണുമ്പോൾ സാഷ്ടാംഗപ്രണമിക്കണമായിരുന്നു."[16] ഈഴവർ തുടങ്ങി കീഴ്പോട്ടുള്ള സമൂഹത്തിലെ ഭൂരിപക്ഷത്തേയും സ്റ്റേയിറ്റ് മാനുവൽകർത്താവ് ഉൾപ്പെടുത്തിയിട്ടില്ലെന്നുള്ള കാര്യവുംകൂടി സ്മരിക്കുക. അവർക്കും മനുഷ്യവാസമുള്ളിടങ്ങളിൽ വിഹരിക്കുവാനോ, സാമൂഹിക സാംസ്കാരിക രംഗങ്ങളിൽ ഭാഗഭാക്കുകളാകുവാനോ സാധിച്ചിരുന്നില്ല. പഞ്ചമന്മാരുടെ ഗണത്തിൽപ്പെടുത്തി ഒഴിച്ചുനിർത്തിയിരുന്ന ഈ ജനലക്ഷങ്ങൾ പ്രകാശംകാണുവാൻ കൊതിച്ചു. ഇസ്ലാം അവർക്ക് വെളിച്ചം നൽകി. വെറും പേരുമാറ്റംകൊണ്ടുമാത്രം എല്ലാ മാനുഷികാവകാശങ്ങളും ലഭിക്കുമെന്ന് വന്നപ്പോൾ ജനങ്ങൾ കൂട്ടം

14. Census of India-1891. Vol. IIIb. J. O. Donnell pp. 144–147

15. Sir. T. Arnold-Preaching of Islam.

16. C. Achutha Menon-Cochin State Manuel P. 44

കൂട്ടമായി ഇസ്‌ലാമിലേക്ക് പ്രവഹിച്ചതാണ്. ആർനോൾഡ് ഇത് വളരെ വ്യക്തമായി **'Preaching of Islam'**എന്ന ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ട്. സാമൂഹിക സമത്വവും സാഹോദര്യവും എന്ന ഉദാത്തങ്ങളായ ആദർശങ്ങളാണ് ഇസ്‌ലാമിന് അനുയായികളെ നേടിക്കൊടുത്തത്. അല്ലാതെ ഭരണമായിരുന്നില്ല; ഭരണാധികാരമായിരുന്നില്ല.

"ഏതെങ്കിലും ഹിന്ദു ഇസ്‌ലാംമതം സ്വീകരിക്കുകയാണെങ്കിൽ അക്കാരണത്താൽ ഒറ്റ ഹിന്ദുവും അയാളെ ഉപദ്രവിക്കുകയില്ല. നേരെമറിച്ച് അയാൾ എത്ര താഴ്ന്ന ജാതിയിലെ അംഗമായിരുന്നുവെങ്കിലും ഇസ്‌ലാംമതം സ്വീകരിച്ചുകഴിഞ്ഞാൽ മറ്റു മുസ്‌ലിംങ്ങളോടെന്നപോലെ അയാളോട് മൈത്രിയിൽ പെരുമാറുന്നു."[17] "ബംഗാളിലെ അടിച്ചമർത്തപ്പെട്ടിരുന്ന അധഃകൃതവർഗ്ഗത്തിന് ഇസ്‌ലാം ഒരാശ്വാസവും സാന്ത്വനവുമായിരുന്നു. സ്വർഗ്ഗപ്പടിയിൽ നിന്നും ഒരു വരം കിട്ടിയിട്ടെന്നപോലെ അവർ പിടഞ്ഞെഴുന്നേറ്റു" എന്നാണ് ഡോക്ടർ ഈശ്വരപ്രസാദ് എഴുതുന്നത്.[18] "ഉദ്യോഗമോഹികളും, ഉന്നതസ്ഥാനങ്ങൾക്കും കൊതിച്ചിരുന്ന കുറെയധികം സവർണ്ണർ മുസ്‌ലിംഭരണത്തോടു കൂടി ഇസ്‌ലാമിലേക്കു വന്നു. എന്നാൽ കൂടുതലും താഴ്ന്ന ജാതിയിൽപ്പെട്ട അധഃകൃതരായിരുന്നു. അതിനുകാരണം ക്രൂരമായ ജാതിവ്യവസ്ഥ ഹിന്ദുമതത്തിൽ അവർക്ക് ഉഗളല്യതമാത്രമാണ് നൽകിയിരുന്നതെന്നും, ഇസ്‌ലാം സമത്വസാഹോദര്യം സംഭാവന ചെയ്യുവെന്നതുമാണ്."[19] "കിഴക്കൻ ബംഗാളിലെ മുസ്‌ലിംകൾ മുഴുക്കെ അധഃകൃതരും അധഃസ്ഥിതരുമായ ഹിന്ദുക്കളുടെ സന്താനപരമ്പരക

---

17. തുഹ്ഫത്തുൽമുജാഹിദീൻ-P. 84
18. History of Muslim Rule P. 14
19. Ram Gopal-Indian Muslims-A Political history P. 2

ളാണു്. സാമൂഹ്യനീതിക്കുവേണ്ടി മതപരിവർത്തനം ചെയ്തവരാണു് അവരുടെ പിതാക്കന്മാർ'' വളരെക്കാലം ബങ്കാൾ സിവിൽ സർവ്വീസിലുണ്ടായിരുന്ന സർ ഹെൻട്രികോട്ടൻ'' 'India and Home Affairs' എന്ന ഗ്രന്ഥത്തിൽ പറയുന്നതാണിതു്. ചുരുക്കത്തിൽ നീതിയും രക്ഷയും നിഷേധിക്കപ്പെട്ടിരുന്ന മനുഷ്യസമുദായം ഒരു ബൌദ്ധസിദ്ധാന്തത്തെയും വിപ്ലവത്തെയും ഇസ്ലാമിൽ കാണുകയും മാനുഷ്യാവകാശങ്ങൾക്കുവേണ്ടി മതംമാററം നടത്തുകയും ചെയ്തതാണു് സത്യം. അങ്ങിനെ മതം മാറിയപ്പോൾ അവരുടെ കുടുംബാചാരങ്ങളും നിഷ്ഠകളും അതേപടി അനുവർത്തിച്ചുപോന്നു. ഇന്നും മരുമക്കത്തായം പാലിക്കുന്ന മുസ്ലിം കുടുംബങ്ങളും, ജാതിസമ്പ്രദായമാചരിക്കുന്ന മുസ്ലിംകളും അനവധിയുണ്ടു്.

പക്ഷെ മുസ്ലിംകളുടെ യാഥാസ്ഥിതികവിശ്വാസങ്ങളിലൊന്നു് ഹിന്ദുവിനെ മുസ്ലിമാക്കുവാൻ പററിയാൽ സ്വർഗ്ഗം കിട്ടുമെന്നാണു്. തന്മൂലം ഒററയൊററ സംരംഭങ്ങൾ നടത്തിയിട്ടുണ്ടു്. വലിയ പുണ്യമായി കരുതിയിരുന്ന ഇതു് ചെയ്യുവാൻ നിഷ്പ്രയാസം സാദ്ധ്യവുമായിരുന്നു. കാരണം അക്കാലങ്ങളിൽ കമ്പോളങ്ങളിൽനിന്നും എത്രവേണമെങ്കിലും അടിമകളെ വിലയ്ക്കെടുക്കാമായിരുന്നു. അലാവുദ്ദീൻകിൽജി കമ്പോളനിയന്ത്രണം വരുത്തിയപ്പോൾ അടിമകളുടെ വിലകൂടി നിശ്ചയിച്ചിരുന്നു. ഒരൻപതുകൊല്ലം മുമ്പു്വരെ മരണപത്രങ്ങളിൽ സ്ഥലങ്ങളെ ഭാഗിക്കുന്നതോടൊപ്പം അടിമകളേയും വീതിച്ചുകൊടുത്തിരുന്നതിനു് തെളിവു് എത്രവേണമെങ്കിലുംകിട്ടും. എന്റെ കൈവശമുള്ള ഒരു രേഖ ഇവിടെ ഉദ്ധരിക്കുന്നതു് അസ്ഥാനത്താവുകയില്ലന്നു് കരുതുന്നു. 1029-ാംമാണ്ടു് കുംഭമാസം 9-ാംതിയതി തൃപ്പൂണിത്തുറയിൽനിന്നും കൊച്ചി മഹാരാജാവു് വിളംബര

പ്പെടുത്തുന്നതാണിതു്. "ചെറുമക്കളുടെ ഉടമക്കാർക്കു് ദോഷം വരാതെകണ്ടു് നമ്മുടെ രാജ്യത്തിലെ ചെറുമക്കൾക്കു് ഗുണം വരുത്തണമെന്നു് വളരെക്കാലമായി വിചാരിച്ചുവന്നിരിക്കയാകകൊണ്ടു് ആ കാര്യത്തിൽ പൂർണ്ണമായ ആലോചന ചെയ്തു് പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചതെന്തെന്നാൽ—
1. ഈ വിളംബരത്തിന്റെ തീയതിമുതൽക്കു് പണ്ടാരവക ചെറുമക്കൾക്കു് ജനിക്കുന്ന കുട്ടികളുടെമേൽ ചെറുമക്കൾ എന്നുള്ള അവകാശം ഒഴിഞ്ഞിരിക്കുന്നു. 2. മേലാൽ കോർട്ടുകളിലെ വിധികളോ, കല്പനകളോ നടത്തുന്നതിനാകട്ടെ-പാട്ടമോ കരമോ പിരിക്കുന്നതിനു് പകരമാകട്ടെ, സർക്കാരുവകയും, കുടിയാനവരുടെവകയും യാതൊരു ചെറുമക്കളെയും വില്ക്കുകയില്ല.[20] ഇങ്ങനെ പോകുന്നു ആ വിളംബരം. ചുരുക്കത്തിൽ സ്വർഗ്ഗം കിട്ടാനുള്ള എളുപ്പവഴിയായി അല്പം പൈസമുടക്കി അടിമകളെ വാങ്ങി മതം മാറുന്ന പണി അങ്ങിങ്ങും നടന്നിരുന്നു. പക്ഷെ മതം മാറുന്നതോടുകൂടി അവൻ അടിമയല്ലാതായി തീർന്നിരുന്നുവെന്നുകൂടി ഓർക്കണം. ഇതു് ഒരു ഭരണകൂടത്തിന്റെ നയമായിട്ടു് വ്യവഹരിക്കുന്നതു് തെറ്റാണു്. മതപരിവർത്തനം കൊണ്ടുതന്നെയാണു് ഇത്രയും പേരും മുസ്‌ലിംകൾ ഇവിടെയുണ്ടായതു്. പക്ഷെ നിർബ്ബന്ധം കൊണ്ടായിരുന്നില്ലെന്നു് സിദ്ധം. ചിലപ്പോൾ ഈ വ്യക്തിഗതമായ പ്രവൃത്തി സമൂഹവും സംഘടനകളും ഏറ്റെടുത്തിട്ടുള്ള സന്ദർഭങ്ങളുമുണ്ടു്. "ആദ്യകാലത്തു് മുസ്‌ലിം വ്യാപാരികൾ പുതുവിശ്വാസങ്ങൾക്കു് ഉപകരിക്കത്തക്ക നിലയിൽ ഒരു ഫണ്ടു് രൂപീകരിച്ചിരുന്നു."[21] കേരളത്തിൽ പൊന്നാനി ഒരു കേന്ദ്രമായിരുന്നു. പുതുവിശ്വാസിയാണെന്നുപറഞ്ഞു വരുന്നവനു് യാചകരുടെയിടയിൽ പ്രാ

20. Central Record offiec Ernakulam. O. L, Vol VII List xi (i) Regulations

21. തുഹ്ഫത്തുൽ മുജാഹിദീൻ P. 84.

ധാന്യം നൽകുന്ന സമ്പ്രദായം ഇന്നും മുസ്‌ലിംകളുടെയിടയിലുണ്ട്. പക്ഷേ കാലം മാറിയതോടുകൂടി ജാതിയും തറവാട്ടമേന്മയും ഇസ്‌ലാമിന്റെ സമത്വസ്വഭാവത്തെ ഉന്മൂലനം ചെയ്തു. ഇക്കാലങ്ങളിൽ മാർഗ്ഗംകൂടിയാൽതന്നെ അവരെ തരംതാഴ്ത്തിക്കാണുന്ന സമ്പ്രദായം പരന്നു. സാമൂഹികനീതി നിഷേധിക്കപ്പെട്ടു. എടവനക്കാട് എന്നു പറയുന്ന എന്റെ ഗ്രാമത്തിൽ ഒരു കൊല്ലത്തിയും കണക്കത്തിയും 25-30 കൊല്ലം മുമ്പ് മതപരിവർത്തനം നടത്തി മുസ്‌ലിംകളായി. പക്ഷേ അവരെ അറിയാറുന്നത് കൊല്ലത്തിപാത്തുവെന്നും കണക്കത്തി ആമിനയെന്നുമാണ്. ഈ അടുത്തകാലംവരെ അവരെ ഞാൻ കണ്ടിരുന്നു. ഇപ്പോൾ ജീവിച്ചിരിപ്പുണ്ടോ എന്നറിയില്ല. അങ്ങിനെ ജാതിസമ്പ്രദായം ഇസ്‌ലാമിലും കടന്നുകൂടി.

മതപരിവർത്തനത്തിന് മറ്റൊരു കാരണം ഉദ്യോഗലബ്ധിയും സ്ഥാനമാനാഗ്രഹങ്ങളുമാണ്. ഗസ്നായുടെ ആക്രമണകാലത്ത് സുകപാൽ മുസ്‌ലിമായ കഥ നാം കണ്ടു. മാലിക് കാഫറെക്കുറിച്ചു നാം കേട്ടിട്ടുമുണ്ട്. കുറേയധികം സവർണ്ണർ (ബ്രാഹ്മണരായിരുന്നു അധികവും) അധികാരത്തിനുവേണ്ടി മതംമാറിയിട്ടുണ്ട്. മുസ്‌ലിം ചക്രവർത്തിമാരെ പ്രീണിപ്പിക്കുവാനും വിശ്വസ്തത തെളിയിച്ച് വർദ്ധിച്ച സ്ഥാനമാനങ്ങൾ നേടുവാനും ഈ നടപടി കൂടുതൽ നടന്നുകാണും. "ഇസ്‌ലാംമതം സ്വീകരിക്കുന്ന ഒരു ഹിന്ദുവിനും അപ്രാപ്യമായ ഏതെങ്കിലും പദവിയോ ഉദ്യോഗങ്ങളോ ഉണ്ടായിരുന്നില്ല. കത്തിയവാറുകാരനായ മതംമാറിയ ഒരു പറയൻ ഖുസ്രോ, അല്പകാലത്തേക്ക് നാസിറുദ്ദീൻ എന്ന പേരിൽ ഡൽഹി സിംഹാസനത്തിൽ അധിരോഹണം ചെയ്തുപോലുമുണ്ടായി"22 ഇതിനൊക്കെ പുറമേ

---

22. ഇൻഡ്യാ ചരിത്രാവലോകനം—കെ. എം. പണിക്കർ. P. 200

12-ാംനൂറ്റാണ്ടുമുതൽ അഭംഗുരം പ്രവഹിച്ച നിരവധി സൂഫി സന്യാസികളും ശൈഖന്മാരും അവരുടെ ജീവിതവ്രതംകൊണ്ടും പാണ്ഡിത്യംകൊണ്ടും വളരെപ്പേരെ ആകർഷിച്ചിട്ടുണ്ടു്. "ഇൻഡ്യൻ സംസ്കാരത്തിനു് ഇസ്ലാമിന്റെ സംഭാവന" എന്ന പുസ്തകത്തിൽ ഡോക്ടർ താരാചന്ദ് വിശദമായി ഈകാര്യം പ്രതിപാദിക്കുന്നു. ഇന്നും ഇൻഡ്യയിലെല്ലായിടത്തും സകല മതസ്ഥരും ഒരുപോലെ വഴിപാടും ആരാധനയും നടത്തുന്ന പള്ളികളും ശവകുടീരങ്ങളും ധാരാളമാണു്.

ഇവയൊക്കെ വികാരാവേശം കയറാതെ സ്വസ്ഥമായി വിചിന്തനംചെയ്താൽ ഇസ്ലാം പ്രചരിച്ചതു് 600 കൊല്ലത്തെ ഭരണംകൊണ്ടോ, വാളിന്റെ ഭീഷണിമൂലമോ ആയിരുന്നില്ലെന്നും, പ്രത്യുത നമ്മുടെ സമ്പ്രദായത്തിന്റെ കുറവും ഇസ്ലാമികസിദ്ധാന്തത്തിന്റെ വിപ്ലവമേന്മയും കൊണ്ടായിരുന്നുവെന്നും വ്യക്തമായി കാണാം.

# അമ്പലധ്വംസനത്തിന്റെ പിന്നിൽ

ഇസ്‌ലാമികാധിനിവേശത്തോടുകൂടി ഇൻഡ്യയിൽ ധാരാളം ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെട്ടിട്ടുണ്ട്. അതിന്റെ പിന്നിലുണ്ടായിരുന്ന ചേതോവികാരം ധനാപഹരണമായിരുന്നു; ഇസ്‌ലാമിക പ്രചരണത്തിനുവേണ്ടിയോ മതഭ്രാന്തുമൂലമോ ആയിരുന്നില്ലെന്ന് ഞാൻ മുൻ അദ്ധ്യായത്തിൽ പ്രതിപാദിച്ചിരുന്നു. മതാവേശംമൂലമാണ് അമ്പലം പൊളിക്കുവാൻ മുസ്‌ലിം ആക്രമണകാരികൾക്ക് പ്രേരണയുണ്ടായതെന്നു പ്രചരിപ്പിച്ചതു് ബ്രിട്ടിഷ് ചരിത്രകാരനായിരുന്നു എന്നും പ്രസ്താവിച്ചതാണ്. അതിനു കാരണം ഒരുമയിൽ കഴിഞ്ഞിരുന്ന സമുദായങ്ങളെ തമ്മിലടിപ്പിക്കുന്നതിനു് അതിവേഗം വിറ്റഴിക്കാൻ പറ്റിയ സാധനമാണിതെന്നു മനസ്സിലാക്കിയതിനാലുമായിരുന്നു. അമ്പലം പൊളിച്ചതു് മതഭ്രാന്തു്കൊണ്ടാണെന്ന് സ്ഥാപിച്ചുറപ്പിക്കുവാനൊത്താൽ, അത്തരം ചക്രവർത്തിമാർ മറ്റു പല വേണ്ടാതീനങ്ങളും ചെയ്യുന്നു് പറഞ്ഞുപരത്താനൊക്കും. ബുദ്ധിപരമായ ഒരു തന്ത്രമാണിതു്. എന്തൊക്കെ കാരണങ്ങളാലാകാം ആരാധനാലയങ്ങൾ നശീകരണവിധേയമാക്കപ്പെട്ടതെന്നു് ഒരവലോകനം നടത്തുകയാണിവിടെ.

വിഷയത്തിലേക്ക് കടക്കുന്നതിനുമുമ്പ് ആദ്യമായി ഒരു പ്രധാനകാര്യം ധരിക്കേണ്ടതുണ്ട്. ഇസ്‌ലാം എല്ലാ ആരാധനാലയങ്ങളേയും ബഹുമാനിക്കണമെന്നും, എല്ലാ മതപ്ര

വാചകന്മാരും, ദാർശനികരും, ദൈവദത്തമായയയ്ക്കപ്പെട്ട മഹാത്മാക്കളായിരുന്നവെന്ന് വിശ്വസിച്ചാദരിക്കണമെന്നും പ്രത്യയശാസ്ത്രപരമായി നോക്കുമ്പോൾ അനുശാസിക്കുന്നുണ്ട്. ഒരു മുസ്‌ലിമിന്റെ വിശ്വാസത്തിന്റെ ഭാഗമാണിത്. അധികമാളുകളുമറിയാത്ത ഈ സത്യം പറയുന്നത് പ്രത്യയശാസ്ത്രപരമായ ചർച്ചകൾ നടത്തുമ്പോൾ ഇസ്‌ലാമികശാസനകൾ ഏറ്റവും സഹിഷ്ണുതയും, വിശാലമനസ്കതയും കാണിക്കുന്ന ഒരു പ്രസ്ഥാനമാണെന്ന് പറയുവാനാണ്. പ്രവാചകന്റെ മുമ്പുള്ള എല്ലാ മതനേതാക്കളേയും, തത്വജ്ഞാനികളേയും ബഹുമാനിക്കുക, അവരുടെ പേരുച്ചരിക്കുമ്പോൾ നന്മനേരുക, ഒരു മുസ്‌ലിമിനെ സംബന്ധിച്ച് നിർബന്ധമത്രെ. പ്രവാചകനെ വ്യക്തിപരമായിപോലുമാക്ഷേപിക്കുന്ന ധാരാളം മതസാഹിത്യം ക്രൈസ്തവ പുരോഹിതന്മാരും ചരിത്രകാരന്മാരും എഴുതിവിട്ടിട്ടുണ്ട്. അതേമാതിരി ക്രിസ്തുദേവനെക്കുറിച്ചെഴുതുവാൻ ഒരു മുസ്‌ലിമിനും സാദ്ധ്യമല്ല. അവനതുചെയ്തുപോയാൽ മുസ്‌ലിം അല്ലാതായിത്തീരുന്നു. കാരണം യേശുക്രിസ്തു ഈസാനബിയാണ് മുസ്‌ലിംകൾക്ക്. ആ പേരുകേൾക്കുമ്പോൾ മുസ്‌ലിംകൾ "അലൈഹിസ്സലാം" (നിങ്ങളിൽ സമാധാനമുണ്ടാകട്ടെ) എന്നുപറയണം. അതുപോലെ എല്ലാ വേദഗ്രന്ഥങ്ങളും ദൈവത്താൽ ഇറക്കപ്പെട്ടതാണെന്നും വിശ്വസിക്കാതെ നിർവ്വാഹമില്ല. പുറമേ, മതപരിവർത്തനം നടത്താതെതന്നെ, സ്വന്തം മതവിശ്വാസങ്ങൾ നിലനിർത്തിപ്പോരുന്ന ഏതു് സ്ത്രീയേയും, മതമേതുമായിക്കൊള്ളട്ടെ ഒരു മുസ്‌ലിമിന് വിവാഹം ചെയ്യാം. ഏകനിർബ്ബന്ധമുള്ളത് അവളുടെ ആരാധനക്ക് സ്വന്തം ഗൃഹത്തിൽ സൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കണമെന്നുള്ളതാണ്. ഇൻഡ്യയിലെ മുസ്‌ലിം ചക്രവർത്തിമാരുടെ സഹധർമ്മിണികളിൽ ധാരാളംപേർ ഹിന്ദുക്കളായിരുന്നു. അവരെ ആരേയും മതംമാറ്റിയതായി

ചരിത്രമില്ല. പക്ഷേ ഈ വക ഉദാത്താദർശങ്ങൾ ഇന്ന് മുസ്‌ലിംകൾ എന്ന് പറഞ്ഞുനടക്കുന്നവർക്കുപോലും അറിയാത്തതാണ് കുഴപ്പം.

പ്രവാചകൻ സന്ധിയില്ലാത്ത സമരമാണ് വിഗ്രഹാരാധനയോടനുവർത്തിച്ചിരുന്നത്. മെക്കയിൽ പ്രവേശിച്ച മുസ്‌ലിം ജേതാക്കൾ 368 വിഗ്രഹങ്ങൾ 'കഅ്ബ' എന്ന വിശ്വപ്രസിദ്ധമായ ആരാധനാലയത്തിൽ കണ്ടിരുന്നു. അവ മുഴുകെ നശിപ്പിച്ചു. പ്രവാചകൻതന്നെ അവയിലൊന്ന് നശിപ്പിച്ചതായി രേഖയുണ്ട്.[1] എന്തുകാര്യവും ഈ വിഗ്രഹങ്ങളെ പ്രീണിപ്പിച്ചാൽ നടക്കുമെന്നും അവയെ തൊട്ടുപോകുന്നവർക്കും പുച്ഛിക്കുന്നവർക്കും ഉടൻ ശാപവും നാശവും സംഭവിക്കുമെന്നും അറബികൾ കരുതിയിരുന്നു. അവരുടെ ആ വിശ്വാസത്തെ തകർക്കുകകൂടിയുമായിരുന്നു വിഗ്രഹങ്ങൾ തച്ചുടക്കുന്നതുകൊണ്ടുദ്ദേശിച്ചതും. വിഗ്രഹാരാധനക്കെതിരായി തന്റെ ഏക ദൈവവിശ്വാസമുറപ്പിക്കുവാൻ വേണ്ടി നടത്തിയ പ്രവൃത്തികളിൽ വിഗ്രഹങ്ങളെ തകർക്കൽ അനിവാര്യമാണല്ലോ. ബ്രാഹ്മണമേധാവിത്വത്തിനെതിരായി ഉടലെടുത്ത ബൌദ്ധവിപ്ലവം പ്രാർത്ഥനകളും അർച്ചനകളും അനാവശ്യമാണെന്ന് പ്രചരിപ്പിച്ചു. ബൌദ്ധമുനി തന്റെ അനുയായികളോടുപറഞ്ഞു: "പാപംചെയ്യുന്നവനാണ് പ്രാർത്ഥിക്കുന്നത്. നല്ല പ്രവൃത്തികൾ ചെയ്യുക; പ്രാർത്ഥന ഉപയോഗശൂന്യമാണ്." ഇതിന്റെ ഉദ്ദേശ്യം പൌരോഹിത്യത്തെ കടപുഴക്കിയെറിയുകയായിരുന്നു. ദൈവത്തിനും മനുഷ്യനുമിടക്കുള്ള അർദ്ധദൈവങ്ങളായ ഇവരുടെ തൊഴിലും വരുമാനവും യാഗപൂജാദികളിൽനിന്നായിരുന്നു. ഒരു പ്രസ്ഥാനത്തെഎതിർക്കുമ്പോൾ അതിന്റെ റേഷൻകാർഡിൽ കടന്നുപിടിച്ച് സാമ്പത്തിക പ്രതിരോധം നട

1. Religions of Islam-A. Galwash P. 55

ളുക ആവശ്യമാണ്. അതാണ് ബുദ്ധമുനി ചെയ്തതു്. പ്രവാചകനും അതേ പണിതന്നെ ചെയ്തതിൽ അപാകതയുണ്ടെന്ന് പറയുകവയ്യ. തൻെറ ദൗത്യം അതായിരുന്നു. എന്നാൽ പിന്നീടുള്ള കരാറുകളും മററും മതസഹിഷ്ണുതയുടെ മകുടോദാഹരണങ്ങളാണ്; അറേബിയായിൽ സുസ്ഥിര പ്രതിഷ്ഠനേടാൻ കഴിഞ്ഞതിനുശേഷമുള്ള നബിയുടെ പ്രഖ്യാപനങ്ങളും പ്രവൃത്തികളും മതസഹിഷ്ണുതയുടെ പ്രകടനപത്രികകളാണ്. ആക്രമിച്ചുകീഴടക്കുന്ന രാജ്യങ്ങളിലെ ജനങ്ങൾ മുസ്ലിം പട്ടാളത്തിൻെറ സംരക്ഷണയിൽ വന്നുകഴിഞ്ഞാൽ അവരോട് ഒരു രക്ഷാനികുതിമാത്രമാണാവശ്യപ്പെട്ടിരുന്നതു്. അക്കൂട്ടരെ "അഹ്ലുദിമ്മ" (രക്ഷഉറപ്പു നൽകപ്പെട്ടവർ)യായി കണക്കാക്കിയിരുന്നു. "ഒരു മുസ്ലിമിൻെറ രക്തം എത്ര പരിശുദ്ധമാണോ അത്രതന്നെ പരിശുദ്ധമാണ് ഒരു ദിമ്മിയുടെ രക്തവും." "ആരെങ്കിലും രക്ഷ പ്രഖ്യാപിക്കപ്പെട്ടവരെ ഉപദ്രവിക്കുന്നുവോ, അവർക്കെതിരായി അവസാനവിധിദിനംവരെ ഞാൻ വാദിക്കുന്നവനാണ്" എന്നൊക്കെയാണ് പ്രവാചകൻ പ്രഖ്യാപനം ചെയ്തിട്ടുള്ളതു്. ഒരു മുസ്ലീം സ്റ്റേററിൽ ദിമ്മികൾക്കുള്ള സ്ഥാനം മററു പ്രജകളോടൊപ്പമായിരുന്നു. ഈ വിഷയത്തെപ്പററി കൂടുതലായി 'ജിസിയ മതനികുതിയായിരുന്നില്ല' എന്ന അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

ഖലീഫമാരും ഈ നയംതന്നെ തുടർന്നിരുന്നു. എ. ഡി, 622 മുതൽ 748 വരെയുള്ള മുസ്ലിം ചരിത്രമാണ് മതപ്രചാരണത്തിൻെറ കാലഘട്ടമെന്നുപറഞ്ഞതു്. അക്കാലങ്ങളിലായിരുന്നു സൌഹാർദ്ദവും മാതൃകാജീവിതവും ഇസ്ലാമിൻെറ അനുയായികൾ അനുവർത്തിച്ചുപോന്നതു്. അക്കാലങ്ങളിലൊന്നും ആരാധനാലയങ്ങളെ ആരും സ്പർശിച്ചിട്ടില്ലെന്നു മാത്രമല്ല അവയെ ബഹുമാനിച്ചുമിരുന്നു. സൽജൂക്ക്

ടർക്കികളുടെ ആധിപത്യകാലംവരെ തീർച്ചയായും മതസഹിഷ്ണുതയുടെ പ്രശംസയാണ് വിരോധികളായ ചരിത്രകാരന്മാർ കൂടി എഴുതിയിട്ടുള്ളതു്. ക്രിസ്തീയ തീർത്ഥാടനകേന്ദ്രങ്ങൾ കലീഫമാരുടെ കീഴിലായിരുന്നു. പാലസ്റ്റീനും മററും ഉൾക്കൊള്ളുന്ന ആ പ്രദേശങ്ങളിലെ ഒററ ക്രൈസ്തവപള്ളിയും അഗ്നിക്കിരയായിരുന്നില്ല. മുഹമ്മതു് കാസിമിന്റെ സിന്ധാക്രമണകാലത്തു് ഒറ്റയൊരാളെപ്പോലും നിർബ്ബന്ധ പരിവർത്തനം നടത്തിയിരുന്നില്ലെന്നും അവർക്ക് ആരാധനാസ്വാതന്ത്ര്യവും മതസ്വാതന്ത്ര്യവും അനുവദിച്ചിരുന്നുവെന്നും ചാച്ചനാമ തുടങ്ങിയ ഗ്രന്ഥങ്ങൾ പറയുന്നു. മതപ്രചാരണമാണ് അമ്പലം പൊളിക്കുവാനുള്ള പ്രേരണയുടെ പിന്നിലെങ്കിൽ തീർച്ചയായും ഇസ്ലാമികാവേശത്തിന്റെ അക്കാലത്താണ് (711 A. D.) കൂടുതൽ നടക്കേണ്ടതായിരുന്നതു്. അപ്പോൾ അവയുടെപിന്നിലുള്ള ഉദ്ദേശ്യം മററൊന്നോ ആയിരുന്നിരിക്കണം. അതു് കണ്ടുപിടിക്കേണ്ടതായുമുണ്ടു്.

"ഇൻഡ്യയിലെ എല്ലാ രാജ്യങ്ങളിലേയും വിഭവങ്ങളും ധനവും അതാതമ്പലങ്ങളിൽ സംഭരിക്കുവാൻ കഴിഞ്ഞ തോതുകൊണ്ടുമാത്രം കണക്കിലെടുത്താൽമതി. ബ്രാഹ്മണപൗരോഹിത്യത്തിന്റെ പദവി നിർണ്ണയിക്കുവാൻ. രാജാക്കന്മാരുടെ ഖജനാവുകൾ ഈ അമ്പലധനത്തോടു് താരതമ്യപ്പെടുത്തുമ്പോൾ ഒന്നുമല്ലായിരുന്നു. മുഹമ്മതു ഗസ്നി ആക്രമണങ്ങളുടെ പ്രധാന ഉന്നം അരമനകളേക്കാൾ അമ്പലങ്ങളാക്കിയിരുന്നതു് മറെറാന്നുകൊണ്ടുമായിരുന്നില്ലെന്നതാണ് സത്യം."[2] മുഹമ്മതു ഗസ്നിയുടെ ആക്രമണങ്ങളോടുകൂടിയാണ് വിഗ്രഹധ്വംസനം ഈ നാട്ടിൽ നടക്കുന്നതു്.

---

2. Hindu Religion–Custom and manners.
   P. Thomas P. 22

പിന്നീടുള്ള എല്ലാ മുസ്‌ലിം രാജാക്കന്മാരും അവരിതർക്കിതമാംവണ്ണം ദേവാലയ നശീകരണക്കാരായാണ് ചിത്രീകരിക്കപ്പെട്ടിട്ടുള്ളത്. ഇൻഡ്യൻ മനസ്സിൽനിന്നും ഒരിക്കലും മാഞ്ഞുപോകാത്ത പകയും അവിശ്വാസവുമാണ് ഗസ്നാ അതുമൂലമുളവാക്കിയത്. ഇസ്‌ലാമികപ്രചാരണത്തിന് ഏററവും വലിയ വിഘാതം ഗസ്നായുടെ ആക്രമണ സ്മരണയും അത് ഉദീരണം ചെയ്ത ഭീകരതയുമാണ്. അതുതന്നെയാണ് ഗസ്നാ മരിച്ചതോടെ ലാഹോർ മുതൽ വടക്കേ ഇൻഡ്യയുടെ മറെറല്ലാഭാഗത്തും ഇസ്‌ലാമിൻെറ തരിപോലും അവശേഷിക്കാതിരുന്നത്.[3] ഇസ്‌ലാമിക സേവനമെന്നതിനേക്കാൾ ഏററവും കൂടുതൽ ദ്രോഹമാണ്, മുഹമ്മദ് ഗസ്നാ മുസ്‌ലിംലോകത്തോടുചെയ്തത്. ഇത് ഒരായായി പ്രതിപാദിക്കുന്നതുകൊണ്ട് വിശദീകരണത്തിനൊരുങ്ങുന്നില്ല. മുഹമ്മദ് ഗസ്നാ വിശ്വാസത്തിലും പ്രവൃത്തിയിലും ഇസ്‌ലാമിക നിയമത്തിന് കടകവിരുദ്ധമായാണ് പ്രവർത്തിച്ചിട്ടുള്ളതെന്നുമാത്രം തൽക്കാലം ധരിക്കുക: "പ്രശസ്തിയും ധനത്തിനുള്ള അത്യാർത്തിയും മാത്രമായിരുന്നു ഗസ്നായുടെ ആക്രമണങ്ങളുടെ പിന്നിൽ. മതപ്രചാരണം അതിൻെറ അംശംപോലുമായിരുന്നില്ല. ഗസ്നായുടെ പട്ടാളക്കാർ കുരിശുയോദ്ധാക്കളല്ലായിരുന്നു. ഒപ്പം ഹിന്ദുവിനോടും മുസ്‌ലിമിനോടും യുദ്ധം ചെയ്യുവാൻ പരിശീലനം കൊടുത്തിരുന്ന പട്ടാളക്കാരായിരുന്നു അവർ" എന്നാണ് ഗസ്നായുടെ ആധുനിക ചരിത്രകാരൻ പ്രൊഫസ്സർ ഹബീബ് അസന്ദിഗ്ദ്ധമായി പ്രസ്താവിക്കുന്നത്.

എന്തുകൊണ്ട് പ്രസിദ്ധങ്ങളായ അമ്പലങ്ങൾ കൊള്ളയടിച്ചുവെന്നതിന് സമകാലീനചരിത്രകാരന്മാർ തന്നെ നേരിട്ട് സംസാരിക്കട്ടെ. 'തരീക്കിയാമിനി' എന്ന ചരിത്ര ഗ്രന്ഥ

3. Prof: Habeeb Mohamed of Gazanin P. 87

ത്തിന്റെ പ്രസിദ്ധനായ കർത്താവ് അൽഉത്ബി പറയുന്നതു് നോക്കുക. "സുൽത്താൻതന്നെ ബിംനഗർ എന്ന ശക്തമായ കോട്ടവരെ ശത്രുക്കളെ പിൻതുടർന്നു. ഹിന്ദിലെ രാജാക്കന്മാരും പ്രഭുക്കന്മാരും അവരുടെ ധനവും ആഭരണങ്ങളും അവിടെയുള്ള ഒരു വലിയ പ്രതിമയുടെ മുമ്പിൽ കാഴ്ചവെക്കുന്നു. അവർക്ക് ഗുണംകിട്ടുവാൻ പ്രാർത്ഥിക്കുകയും. വളരെക്കാലമായി ധനസംഭരണം അവിടെ സ്വരൂപിക്കപ്പെട്ടിരുന്നു. അതുകാരണം സുൽത്താൻ ഈ സ്ഥലത്തേക്ക് ശ്രദ്ധിച്ചു.

(അടിവര എന്റേതു്)ആയിരമാണ്ടുകാലമായി ഈ കുന്നു കൂടിയ ധനം എത്രയാണെന്ന് പറയുക സാദ്ധ്യമല്ല. ഒട്ടകങ്ങൾക്ക് ചുമക്കാനൊക്കാത്തത്രയും. വാഹനങ്ങളിൽ ഒതുക്കാൻ പറ്റാത്തമാതിരിയും, അല്ലെങ്കിൽ എത്രനന്നെങ്കിലും എഴുത്തുകാരനോ ഗണിതവിദഗ്ദ്ധനോ എഴുതുവാനോ കണക്കുകൂട്ടുവാനോ. ഒക്കാത്തവിധവും, ധനമവിടെയുണ്ടായിരുന്നു.

"ചുമക്കാവുന്നത്രയും സുൽത്താന്റെ സൈനികർ എടുത്തു. അവശേഷിച്ചതു് പലരുമായി വീതിച്ചു. സുൽത്താനു് കിട്ടിയതിൽ മുദ്രണം ചെയ്തിരുന്ന സ്വർണ്ണനാണ്യങ്ങൾക്കുമാത്രം 7കോടി ദർഹാം വിലവരും. സ്വർണ്ണവും വെള്ളിയും 7400 ആൾചുമടുണ്ടായിരുന്നു. ഇതിനു് പുറമെ നല്ലതരം വസ്ത്രവും മറ്റും കണക്കുകൂട്ടുക അസാദ്ധ്യമാണ്"[4] മുഹമ്മദു് ഗസ്നിയുടെ ബിംനഗർ ആക്രമണത്തിന്റെ കഥയാണി പറഞ്ഞതു്. ഈ കണക്ക് ഇന്നത്തെ അളവിലേക്ക പകർത്തിയിട്ടുണ്ട് പ്രൊഫസ്സർ ഹബീബ്, 'മുഹമ്മദു് ഗസനിൻ' എന്ന തന്റെ പുസ്തകത്തിന്റെ 32–ാംപേജിൽ. 7 കോടി സ്വർണ്ണദീനാറും 700 മന്നു് സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള പാത്രങ്ങളും 200 മന്നു് സ്വർണ്ണവും 2000 മന്നു് ആഭരണങ്ങളും. ബിം എന്ന അമ്പലക്കോട്ടക്കകത്തു

4. Elliot and Dowson Vol. Is P. 35.

നിന്നും ലഭിച്ചു. ഉത്തരമധുരാപുരിയിലെ പുകഴ്പെററ ശ്രീകൃഷ്ണക്ഷേത്രവും മുഹമ്മദിന്റെ ആക്രമണത്തിനു വിധേയമായി. ചരിത്രകാരൻ ഉദ്ബിയുടെതന്നെ വിവരണം ശ്രദ്ധിക്കുക: "സുൽത്താൻ നഗരപ്രാന്തത്തിലുള്ള അമ്പലസന്നിധാനത്തിലേക്കു നീങ്ങി. അവിടെ ഹിന്ദുക്കളുടെ ഒരു ക്ഷേത്രമുണ്ടായിരുന്നു. ജനങ്ങൾ പറയുന്നതു് അതു മനുഷ്യർ നിർമ്മിച്ചതല്ലെന്നാണു്. അത്ര മനോഹരവും ഭയങ്കരവുമാണതു്. കണ്ടാൽമാത്രമേ അതിന്റെ ഭംഗിയും പ്രൗഢിയും മനസ്സിലാക്കാനാകൂ. ഈ അമ്പലസംവിധാനത്തെക്കുറിച്ചു് ഗസ്നിയിലേക്കു് ഇപ്രകാരമാണു് സുൽത്താൻ എഴുതിയിരുന്നതു്: "ഇതുപോലെ ഒരു ഹർമ്മ്യം ആരെങ്കിലും നിർമ്മിക്കണമെന്നു് മോഹിക്കുന്നുവെങ്കിൽ 10 കോടി സുവർണ്ണദിനാർ ചിലവഴിക്കാതെയും 200 കൊല്ലത്തെ പ്രയത്നമില്ലാതെയും സാദ്ധ്യമല്ല. എത്രതന്നെ വിദഗ്ദ്ധരും നിപുണരുമായ ജോലിക്കാരെ ഏർപ്പെടുത്തിയാൽ കൂടിയും."

"സ്വർണ്ണനിർമ്മിതവും അഞ്ചു ഗജം നീളമുള്ളതുമായ അഞ്ചു വിഗ്രഹങ്ങൾ അവിടെനിന്നു കിട്ടി. അതിൽ ഒരെണ്ണത്തിന്റെ കണ്ണു് രണ്ടു മാണിക്യക്കല്ലുകൊണ്ടുണ്ടാക്കിയതായിരുന്നു. അവയ്ക്കു് ഓരോന്നിനും അമ്പതിനായിരം ദിനാർ[5] എങ്കിലും വിലമതിക്കാം. മറെറാന്നിന്റെ കണ്ണു് 450 മിസ്കാൽ തൂക്കത്തിലുള്ള വൈഡൂര്യംകൊണ്ടു് നിർമ്മിതമായിരുന്നു. മറെറാരു വിഗ്രഹത്തിന്റെ കാലുകൾക്കു 4400 മിസ്കാൽ തൂക്കമുണ്ടായിരുന്നു. ഈ അഞ്ചു് വിഗ്രഹങ്ങൾ ഒട്ടാകെ 98300 മിസ്കാൽ സ്വർണ്ണമാണു്."[6]

---

5. 1 ദിനാർ 2 രൂ. 50 പ. (Wright, Coins and Metalorgy of India)

6. Tarikh-I-Yamini-Elliot. Vol. II P. 44.

ഏറ്റവും കുപ്രസിദ്ധമായ ഗസ്നിയുടെ ആക്രമണം സോമനാഥക്ഷേത്രത്തിന്റേതാണ്. അൽബെറൂണിയും ഉത്ബിയും കാൺതമീറും വളരെ വിശദമായി സോമനാഥക്ഷേത്രത്തെ വിവരിച്ചിട്ടുണ്ട്. ഈ ക്ഷേത്രത്തെപ്പറ്റിയുള്ള ഇതിഹാസം അൽബെറൂണി വിവരിക്കുന്നതിങ്ങിനെയാണ്. "പ്രജാപതിയുടെ രണ്ടു പെൺമക്കളെ ചന്ദ്രൻ വിവാഹം കഴിച്ചു. പക്ഷേ അവരിൽ രോഹിണിയോടായിരുന്നു കൂടുതൽ പ്രതിപത്തി. എല്ലാ ഭാര്യമാരോടും തുല്യത കാണിക്കണമെന്ന് പ്രജാപതി ചന്ദ്രനോടാവശ്യപ്പെട്ടിട്ടും അതനുസരിക്കാത്തതുകൊണ്ട് ചന്ദ്രനെ ശപിച്ചു. അതിന്റെ ഫലമായി ചന്ദ്രന് കുഷ്ഠരോഗംപിടിപെട്ടു. ചന്ദ്രൻ പശ്ചാത്തപിച്ചെങ്കിലും മടക്കിയെടുക്കാൻ പറ്റാത്തതായിരുന്നു ആ ശാപം. എങ്കിലും മാസത്തിലെ പകുതിസമയം ഈ നാണക്കേടിൽനിന്നും ചന്ദ്രന്റെ മുഖത്തെ കാക്കാമെന്ന് പ്രജാപതി പ്രതിജ്ഞചെയ്തു. പാപമോചനത്തിനുവേണ്ടി മഹാദേവന്റെ ഒരു ലിംഗം പ്രതിഷ്ഠിക്കുവാൻ ഉപദേശിക്കുകയും ചെയ്തു. ചന്ദ്രൻ അങ്ങിനെ ഉയർത്തിയ പ്രതിമയാണ് സോമനാഥക്ഷേത്രമത്രെ. എന്തെന്നാൽ 'സോമ' എന്നതിന്റെ അർത്ഥം ചന്ദ്രനെന്നും, 'നാഥ' എന്നാൽ നാഥൻ എന്നുമാണല്ലോ."[7]

'ഹബീബുസ്സിയർ' എന്ന ഗ്രന്ഥത്തിൽ കാൺതമീർ എന്ന ചരിത്രകാരൻ വിവരിക്കുന്നതിങ്ങിനെയാണ്. "കടൽത്തീരത്ത് സ്ഥിതിചെയ്യുന്ന അമ്പലമാണ് സോമനാഥ്. അജ്ഞരായ നിവാസികൾ പരിഭ്രാന്തരാകുന്ന സന്ദർഭങ്ങളിലൊക്കെ ഈ ക്ഷേത്രത്തിൽ തടിച്ചുകൂടുന്നു. ഈ രാത്രികളിൽ (ഗസ്നായുടെ ആക്രമണദിവസങ്ങളിൽ) ഒരു ലക്ഷത്തിലേറെ ജനങ്ങൾ അമ്പലക്കെട്ടുകളിലുണ്ടായിരുന്നു. രാജ്യത്തിന്റെ എല്ലാ ഭാഗത്തുനിന്നും ജനങ്ങൾ ഈ അമ്പലത്തി

7. Tarikh-ul-Hind-Albaruni. P. 121.

ലേക്ക് നേർച്ചകൾ നേരാറുണ്ട്. പതിനായിരം ഗ്രാമങ്ങൾ ഇതിന്റെ നടത്തിപ്പിനായി വിട്ടുകൊടുത്തിരുന്നു. അത്ഭുതകരങ്ങളായ രത്നങ്ങൾ ഇവിടെ നിരവധിയാണ്. ഇതിന്റെ പത്തിലൊന്നുപോലും ഒററ രാജാവിന്റെയും ഖജനാവിൽ കാണാൻ സാദ്ധ്യമല്ല. 2000 ബ്രാഹ്മണന്മാർ ഇവിടെ പുരോഹിതന്മാരായുണ്ട്. 200 ആൾ ചുമടുതൂക്കമുള്ള ഒരു സ്വർണ്ണച്ചങ്ങലയിന്മേലാണ് അമ്പലമണി ഘടിപ്പിച്ചിട്ടുള്ളത്. 300 പാട്ടുകാരും 500 നർത്തകികളും ധാരാളം പരിചാരകരും ഇതിനുപുറമെയുണ്ട്. സോമനാഥക്ഷേത്രത്തിൽനിന്നും മുഹമ്മദിനുലഭിച്ച ധനം 2 കോടി ദിനാറും വിലമതിക്കാനൊക്കാത്ത രത്നാകരവുമാണ്.[8]

'ചാച്ചനാമ'യിൽകാണുന്ന മറെറാരു വിവരണവും കൂടി നമുക്കീസന്ദർഭത്തിൽ ഉപയോഗപ്പെടുത്താവുന്നതാണ്. "ഒരമ്പലത്തിൽനിന്നുമാത്രം മുഹമ്മദിന് 230 ആൾച്ചുമട് സ്വർണ്ണക്കട്ടയും 13200 ആൾച്ചുമട് സ്വർണ്ണപ്പൊടിനിറച്ചിട്ടുള്ള 40 ജാറുകളും ലഭിച്ചു."[9] ഇത്രമാത്രം ധനസംഭരണം ചെയ്തിരുന്ന സ്ഥലങ്ങളല്ലാതെ പിന്നെന്താണ് ആക്രമിയുടെ കൊള്ളയ്ക്ക് വിധേയമാകുക. "ധനമോഹം ഒന്നുമാത്രമായിരുന്നു മുഹമ്മദിന്റെ മതം," എന്ന് പ്രൊഫസ്സർ ഹബീബ് പ്രഖ്യാപിക്കുന്നത് തികച്ചും ശരിതന്നെയാണ്. പക്ഷെ അത് അമുസ്ലിംകളുടെ ഹൃദയത്തിൽ മായാത്ത വിരോധമുളവാക്കി. ഒരു മതത്തിന്റെയോ വിശ്വാസപ്രമാണത്തിന്റെയോ സ്വാധീനം മററുള്ളവരിൽ ഉണ്ടാകുന്നത് അതുകൊണ്ടുനടക്കുന്നവരുടെ പ്രവൃത്തികളെ ആസ്പദമായിട്ടായിരിക്കും. ഗസ്നായുടെ മതം ഇവിടെ അക്കാലങ്ങളിൽ വിലപ്പോകാതിരുന്നതും അതുകൊണ്ടാണ്. ഇത് കൊള്ളയുടെ

8. Elliot Vol. IV pp. 182-83
9. Elliot Vol: I P. 206

പേരിൽ വിശദീകരിച്ചു തള്ളിക്കളയാവുന്ന നിസ്സാരകാര്യമല്ല. എന്തു് ന്യായീകരണം പറഞ്ഞാലും ഗസ്നായുടെ ആക്രമണങ്ങൾ നിന്ദ്യവും ക്രൂരവുമായിരുന്നു. ഒരു മതത്തിനും തത്വശാസ്ത്രത്തിനും നിരക്കാത്തവയുമാണു്. ഇസ്ലാമിനെ സംബന്ധിച്ചു് പ്രത്യേകമായും. മനുഷ്യരിൽ ഏതുമതക്കാരനായാലും പാർട്ടിക്കാരനായാലും സ്വാർത്ഥപ്രവൃത്തികൾക്കു് ഉതകുന്നതായ തത്വശാസ്ത്രം കണ്ടുപിടിച്ചു് ചെയ്തതായ തെറ്റുകളെ മൂടിവെയ്ക്കുന്ന ചിലരുണ്ടു്. അവർക്കു് ശിങ്കിടിപാടാൻ ആളുകളേയും കിട്ടും. മുഹമ്മതിന്റെ പ്രവൃത്തികൾക്കു് ഇസ്ലാമിക ന്യായീകരണം നൽകാൻ ഖുറാനേയും നബിവചനങ്ങളേയും ദുർവ്യാഖ്യാനം ചെയ്തു് സുൽത്താനെ പ്രീണിപ്പിക്കുകയാണു് അക്കാലത്തെ മുസ്ലിം പൗരോഹിത്യം ചെയ്തതു്. മുഹമ്മതു് ഗസ്നായെ അങ്ങിനെ ഇസ്ലാമിക ലോകത്തിലെ മഹാന്മാരിലൊരാളായും മതനേതാവായും മുസ്ലിംചരിത്രകാരന്മാർ വരച്ചുകാട്ടി. ഈ അമ്പലനശീകരണത്തെ, വിഗ്രഹാരാധനയെ ഉന്മൂലനം ചെയ്യുവാനുള്ള ഐസ്ലാമിക പ്രവൃത്തിയായും ദുർവ്യാഖ്യാനംചെയ്തു പ്രചരിപ്പിച്ചു. അങ്ങിനെ സമകാലീനരേഖകൾ മുഹമ്മതിന്റെ പ്രവൃത്തികൾക്കു് ന്യായീകരണം കണ്ടതു് ചേതോഹരമായ ഇസ്ലാമികശാസനകളെ വളച്ചൊടിച്ചു വികലപ്പെടുത്തിയിട്ടായിരുന്നു. സ്വന്തം ചരിത്രകാരന്മാരുടെ ഈ രേഖകളും മുഹമ്മതിന്റെ നികൃഷ്ടമായ ഇൻഡ്യയിലെ പ്രവൃത്തികളും ഒന്നിപ്പിച്ചുനോക്കുന്നവനു് ഇസ്ലാമിന്റെ പ്രചരണഭാഗമായി മാത്രമേ ഇവ കാണുവാൻ സാദ്ധ്യമാവുകയുള്ളു. ഇതു് ഫലവത്തായി ഉപയോഗപ്പെടുത്തിയ ബ്രിട്ടീഷ് ചരിത്രകാരൻ തുടർന്നുള്ള എല്ലാ രാജാക്കന്മാരേയും കുറിച്ചു് മതഭ്രാന്തിന്റെ കഥകളുംകൂടി കൂട്ടിച്ചേർത്തു. ദുഃഖം അതുപെട്ടെന്നു് ഇതിന്റെ പൊള്ളത്തരം പൊളിച്ചുകാട്ടാൻ ഒക്കാത്തത്ര കെൽപ്പുള്ള ഉദാഹരണങ്ങളാണു്. മുഹമ്മതു് ഗസ്നായുടെ

ആക്രമണകാലത്തു് ഉണ്ടായിട്ടുള്ളതും. ഗസ്നായുടെ പ്രവൃത്തികൾ ഇതായിരിക്കുമ്പോൾ അദ്ദേഹത്തിന്റെ പിൻഗാമികളും അതു് ചെയ്തിരിക്കുമെന്നു് വിശ്വസിക്കുകയാണു് ന്യായവും. മുഹമ്മതു് ഗസ്നാ ധനമോഹിയായ അക്രമി മാത്രമായിരുന്നുവെന്നു് കണക്കാക്കിയാൽ പ്രശ്നം പരിഹൃതമാകും. ഇസ്ലാമിക പ്രചരണമായിരുന്നു ഉദ്ദേശ്യമെങ്കിൽ കുറേപ്പേരെയെങ്കിലും മതപരിവർത്തനം നടത്തുമായിരുന്നു. "അദ്ദേഹത്തിന്റെ പട്ടാളത്തിൽ ഒരു വിഭാഗം ഹിന്ദുക്കളായിരുന്നു. സേനാനായകന്മാരിൽ പലരും ലാഹോറിലെ അദ്ദേഹത്തിന്റെ ഗവർണ്ണറും കൂടി ഹിന്ദുക്കളായിരുന്നു."10

അദ്ദേഹം ഗസ്നിയിലേക്കു് കുറെയധികം ബ്രാഹ്മണ പുരോഹിതന്മാരെ കൊണ്ടുപോയിരുന്നു. അവരെ ആരെയും മതപരിവർത്തനം നടത്തിയില്ല. ഇന്നു് അഫ്ഗാനിസ്ഥാനിൽ ഒരു ചെറിയ വിഭാഗം ജനങ്ങൾ ഹിന്ദുക്കളാണു്. ഇസ്ലാമിക പ്രചരണത്തിനുവേണ്ടി ക്രിയാത്മകമായ ഒന്നും ചെയ്തിട്ടില്ലാത്ത ഗസ്നായുടെ ആക്രമണങ്ങൾ രാഷ്ട്രീയം പോലുമായിരുന്നില്ല. വെറും സാമ്പത്തിക ദുരമാത്രമായിരുന്നുവെന്നു് സ്പഷ്ടമല്ലേ? ഇതിനു മുസ്ലിം ചക്രവർത്തിമാരുടെ പൊതുസ്വഭാവമായി സാധാരണത്വം നൽകുന്നതിലേ പിശകുള്ളൂ.

എന്നാൽ മുസ്ലിം രാജാക്കന്മാർ പലപ്പോഴും യുദ്ധതന്ത്രമെന്നനിലയ്ക്കു് വിഗ്രഹങ്ങൾ ഉടച്ചിട്ടുണ്ടു്. സോമനാഥക്ഷേത്രധ്വംസനത്തിന്റെ ദൃക്സാക്ഷിയായിരുന്ന അൽബറൂണി എഴുതുകയാണു് "മുഹമ്മതിന്റെ പട്ടാളം ക്ഷേത്രക്കോട്ടയ്ക്കു് സമീപമെത്തിയപ്പോഴേക്കും ഒരു ലക്ഷത്തിലേറ

10. Vide-Muslim Rule in India by Dr. Iswaraprasad; Mohamed Gazanin by Prof. Habeeb.

ജനങ്ങൾ അമ്പലവളപ്പിലുണ്ടായിരുന്നു. അവർ മതിലിന്മുകളിൽ കയറിനിന്ന് വീരവാദം മുഴക്കി. മുഹമ്മദ് ഇതുവരെചെയ്ത പ്രവൃത്തികൾക്ക് ശിക്ഷനൽകുവാൻവേണ്ടി സോമനാഥൻ അയാളെ ഇവിടേക്കാകർഷിച്ചതാണ്. എല്ലാം ഉലഞ്ഞുകൊള്ളും" ഹിന്ദുവിശ്വാസികൾ ഈ ക്ഷേത്രങ്ങൾക്ക് എത്രമാത്രം ദൈവികശക്തികല്പിച്ചിരുന്നുവെന്ന് കാണുവാൻ പ്രയാസമില്ലല്ലോ. ആ വിഗ്രഹങ്ങൾക്ക് രക്ഷയും ശിക്ഷയും നല്കുവാനൊക്കുമെന്നവർ കരുതിയിരുന്നു. തന്മൂലം ജനലക്ഷങ്ങളുടെ ഹൃദയത്തിൽ ഭീതിയും ആദരവുകലർപ്പറും സൃഷ്ടിക്കുവാൻവേണ്ടി വിഗ്രഹങ്ങൾ ധാരാളം തച്ചുടച്ചു കാണും. ഒരു യുദ്ധതന്ത്രമെന്നതിൽകവിഞ്ഞ് മറ്റേതെങ്കിലുമർത്ഥം ഇതിന് കല്പിക്കാമോ എന്ന് സംശയമാണ്. അവരാരാധിച്ചു വിശ്വസിച്ചുപോരുന്ന ദൈവങ്ങളേക്കാൾ ശക്തരാണ് തങ്ങളെന്ന് തെളിയിക്കുവാനുള്ള അവസരങ്ങൾ മുസ്ലിം ചക്രവർത്തിമാർ പാഴാക്കിയിരിക്കുവാനിടയില്ല. പണ്ട് കോഴിവെട്ടും കുരുതിയും നടത്തിയിരുന്ന അമ്പലങ്ങളുടെ പരിസരത്തുപോലും പോകുവാൻ ജനങ്ങൾ ഭയന്നിരുന്നു. കോഴിവെട്ട് കഴിയുന്നദിവസം രാത്രി ചില അമ്പലമുറ്റത്തുകൂടി തനിച്ചുനടന്ന് ധീരതയുടെ പെരുമ്പറയടിച്ചിട്ടുള്ളവരേയും പന്തയംവെച്ച് ജയം നേടിയിട്ടുള്ളവരേയും എനിക്കറിയാം.

അങ്ങിനെ ജനങ്ങളെ ഭയപ്പെടുത്താനും സ്വശക്തി പെരുപ്പിച്ചുകാട്ടുവാനുമുള്ള ഉപായമായിരുന്നു വിഗ്രഹങ്ങൾ തകർത്തിരുന്നതും അവ മനുഷ്യരുടെ കാലുചവിട്ടി കഴുകുന്നിടങ്ങളിൽ ഇട്ടിരുന്നതും. മറ്റൊരുദ്ദേശ്യം മുസ്ലിം സാധാരണക്കാരുടെ കണ്ണിൽ ഇസ്ലാമിന്റെ പ്രണേതാക്കളാണ് തങ്ങളെന്ന് വരുത്തിക്കൂട്ടുക മുസ്ലിം ചക്രവർത്തിമാർക്ക് സ്വന്തം നിലനില്പിന്നാവശ്യവുമായിരുന്നു. ഇതിനും പുറമെ ഒരാക്രമണമുണ്ടാകുമ്പോൾ സ്വാഭാവികമായും കവ

പ്രതിമകളുടയ്ക്കുകയും ചെറിയ ചില അമ്പലങ്ങൾ പൊളിക്കുകയും ചെയ്യുക ഒരു ദുരുദ്ദേശ്യവുമില്ലാതെ തന്നെ സംഭവിക്കാവുന്നതേയുള്ളൂ. 600 കൊല്ലത്തെ തുടർച്ചയായ മുസ്‌ലിം ഭരണത്തിനുശേഷവും ഇൻഡ്യയിലെ പ്രസിദ്ധങ്ങളും അറിയപ്പെട്ടിരുന്നവയുമായ അമ്പലങ്ങളത്രയും ഇന്നും നിലനില്ക്കുന്നുണ്ടെന്നുള്ള പരമാർത്ഥവുംകൂടി കണക്കിലെടുക്കുക. നിരന്തരം അമ്പലങ്ങൾ തകർത്തിരുന്നവെങ്കിൽ ഇവ എന്നോ വിസ്മൃതമാകുമായിരുന്നു. കേരളത്തിലെ ബുദ്ധമതവിഹാരങ്ങളും പ്രതിഷ്ഠകളുമെല്ലാം വൈദിക പ്രതിവിപ്ലവത്തിന്റെ ക്രൂരമായ ധ്വംസനത്തിനു് വിധേയമായ കഥയും അവ ഇന്നു് അമ്പേ മറക്കപ്പെട്ട സ്ഥിതിയും എന്തിനെയാണ് സൂചിപ്പിക്കുന്നതു്? 600 സംവത്സരം ഒട്ടും ചുരുങ്ങിയകാലമല്ല. സംഘടിതമായ വിഗ്രഹധ്വംസനം നടത്തിയിരുന്നവെങ്കിൽ നിശ്ചയമായും ഇൻഡ്യയുടെ നിർമ്മാണനിപുണതയുടെ വിശേഷാത്ഭുതപ്രതീകങ്ങളായ ഈ കലാകേന്ദ്രങ്ങൾ നാമാവശേഷമാകുമായിരുന്നു.

ജാമിയുൽ ഹികായത്തു് എന്ന ഗ്രന്ഥത്തിൽ മുഹമ്മദ് ഊഫി എന്ന ചരിത്രകാരൻ കാംബേ തുറമുഖപട്ടണത്തിലെ ഒരു കഥയെഴുതുന്നുണ്ടു്. അവിടെയുണ്ടായിരുന്ന ഒരു മുസ്‌ലിംപള്ളി ഒരിക്കൽ നശിപ്പിക്കപ്പെട്ടു. പട്ടണത്തിലെ പ്രധാന വ്യാപാരികൾ മുസ്‌ലിംകളായിരുന്നു. അവരോടുള്ള വ്യാവസായിക സ്പർദ്ധമൂലമാണിതു ചെയ്തതു്. ധനികരായ ഹിന്ദുക്കൾ മുസ്‌ലിംകളെ ഉപദ്രവിച്ചു് അവരുടെ വ്യവസായം തകർക്കുവാൻ ശ്രമിച്ചു. ഉദ്യോഗസ്ഥന്മാർ ഇതിനനുകൂലിക്കുകയുംചെയ്തു. പള്ളിയിലെ പുരോഹിതൻ കത്തിബലി പരാതിപ്പെട്ടു് പരാജിതനായി. അവസാനം രാജാവായ ജയ്‌സിംഗിനു് എല്ലാ വിവരങ്ങളുമടങ്ങിയ ഒരു ഹിന്ദികവിതഎഴുതിസമർപ്പിച്ചു. രാജാവു് വേഷപ്രച്ഛന്നനായി കാംബെയിൽവന്നു് സത്യസ്ഥിതി മനസ്സിലാക്കി കുററവാളികളെ

മാതൃകാപരമായി ശിക്ഷിക്കുകയും പള്ളി പുതുതായി പണികഴിപ്പിച്ചുകൊടുക്കുകയും, കത്തിബലിക്ക് രാജകീയ ഉടയാടകൾ സമ്മാനിക്കുകയുംചെയ്തു.[11] ഇതുപോലെ മറിച്ചും പല സംഭവങ്ങൾ നടന്നുകാണണം. എല്ലാ കാര്യങ്ങളും ചക്രവർത്തിമാരുടെ നേരിട്ടുള്ള ശ്രദ്ധയിൽ വന്നെന്നുംവരില്ല. സ്വാർത്ഥമോഹികളുടെ താളത്തിന് തുള്ളാൻ ഉദ്യോഗസ്ഥന്മാരും കൂട്ടുനിന്നിരിക്കും. അങ്ങിനെയും ചില അമ്പലങ്ങൾ പൊളിക്കപ്പെട്ടിട്ടുണ്ടാവാം.

എന്നാൽ പ്രധാനകാര്യം ധനദുർമ്മോഹം തന്നെ എന്നതിന് ഒരു സംശയവുമില്ല. മറാത്തികളും രജപുത്രന്മാരും അന്യനാട്ടുകളിലെ അമ്പലങ്ങൾ കൊള്ളയടിച്ചിട്ടുണ്ട്. 1783-ൽ രഘുനാഥറാവുപട്ട്‌വർദ്ധന്റെ നേതൃത്വത്തിൽ വന്ന മറാത്തസേന, ശൃംഗേരിമഠം കൊള്ളയടിക്കുകയും അനവധി ബ്രാഹ്മണരെ കൊല്ലുകയും ചെയ്തതിന് രേഖകളുണ്ട്.[12]

കൊച്ചിൻ സ്റ്റേറ്റ് മാനുവലിൽ സി. അച്യുതമേനോൻ കൊച്ചീരാജാവിനെക്കുറിച്ചെഴുതിയിട്ടുള്ളത് നമുക്കിയവസരത്തിൽ പ്രയോജനപ്പെടും. ഇക്കാലത്ത് കൊങ്കിണികൾ വലിയ ധനികന്മാരായിരുന്നു. പണക്കാരായ അവരിൽനിന്നും അമിതമായി പണം ഈടാക്കിയിരുന്നതിന് പുറമെ അവരുടെ അമ്പലത്തിലുള്ള വിലപിടിച്ച രത്നങ്ങളും സ്വർണ്ണവിഗ്രഹങ്ങളും ബലമായി കൈവശപ്പെടുത്താനുള്ള ഒരു ശ്രമവും നടത്തി. അമ്പലനടത്തിപ്പുകാരിതെങ്ങിനെയോ അറിഞ്ഞിരുന്നതുകൊണ്ട് വിലപ്പെട്ട വസ്തുക്കളൊക്കെ അവിടെനിന്ന് ആലപ്പുഴയ്ക്കു മാറ്റി. അമ്പലമേലധികാരിയെ

11. Elliot Vol II pp. 126-139
12. Tippusulthan. M. H. Khan. pp. 355-356

കോപിഷ്ടനായ രാജാവ് ഇതുമൂലം വധിക്കുകയുംചെയ്തു.[13] ചുരുക്കത്തിൽ ധനദുർമ്മോഹമൊന്നുമാത്രമാണ് അമ്പലങ്ങൾ കൊള്ളയടിക്കാൻ കാരണം. സ്വന്തം ഹീനപ്രവർത്തിക്ക് ന്യായീകരണം കണ്ടുപിടിച്ച് മതത്തിന്റെ മറപറ്റിനിന്നവരും കണ്ടേക്കാം. പക്ഷെ ആന്തരികോദ്ദേശ്യം കൊള്ളമുതലിനോടുള്ള കൊതിമാത്രമായിരുന്നുവെന്ന് തീർച്ചയാണ്.

---

13, Cochin State Manuel. P. 137.



# ഭാഗം-നാല്

—സിന്ധാക്രമണത്തിന്റെ പ്രാധാന്യം

—സുൽത്താനായ മുഹമ്മദ് ഗസ്നി

—ഭിന്നിപ്പിക്കൽനയത്തിന്റെ പരിസമാപ്തി



# സിന്ധാക്രമണത്തിന്റെ പ്രാധാന്യം

പൗരാണിക കാലംമുതൽ ഇൻഡ്യയും അറേബിയ, പാലസ്റ്റീൻ, ഈജിപ്റ്റ് തുടങ്ങിയ രാജ്യങ്ങളും തമ്മിൽ വ്യാവസായികബന്ധം അഭംഗുരം നടന്നിരുന്നു. 'ബ്രിട്ടീഷ് ഇൻഡ്യയുടെ ചരിത്രം' എന്ന പുസ്തകത്തിൽ മി. ഹണ്ടർ എഴുതുന്നു: "ചക്രവർത്തി സോളമൻ, 'ഓഫർ' എന്ന സ്ഥലത്തു് നിന്നാണ് സ്വർണ്ണവും വെള്ളിയും ആനക്കൊമ്പും തുടങ്ങി, മയിലുകളും കുരങ്ങുകളുംവരെയുള്ള സാധനങ്ങൾ വാങ്ങിയിരുന്നതു്."[1] ഓഫീർ എന്ന സ്ഥലമാകട്ടെ ബേപ്പൂർ എന്ന തുറമുഖവുമാണ്. ബി. സി. 14-ാം നൂറ്റാണ്ടിൽ ഇൻഡ്യയിൽനിന്നും സ്വർണ്ണവും സിൽക്കും സുഗന്ധദ്രവ്യങ്ങളും മുത്തുകളും കരമാർഗ്ഗമായും കടൽമാർഗ്ഗമായും സുമേരിയൻ തലസ്ഥാനമായിരുന്ന ഊർ നഗരത്തിൽ എത്തിച്ചിരുന്നുവെന്ന് ഷാൽഡിയൻ ശിലാലിഖിതങ്ങളിൽനിന്നും കാണുന്നുണ്ട്.[2] കൊടുങ്ങല്ലൂരിൽ ഒരു റോമനധിവാസകേന്ദ്രമുണ്ടായിരുന്നതായും, അഗസ്റ്റസ് സീസറുടെ കാലത്തു് (എ. ഡി. 14) മലബാറിലെവിടെയോ യവനറോമാ വ്യവസായികളുടെ ആവശ്യാർത്ഥം ഒരമ്പലം പണികഴിപ്പിച്ചിരുന്നതായും പാൻജിയറിയൻ ടേബിൾസിൽനിന്നും മി. തെഴ്സ്റ്റൺ ഉദ്ധരിക്കുന്നുണ്ട്.[3] ഇതിനുപുറമേ അഗസ്റ്റസ് സീസറുടെ കാലംമുതൽ സീനോ ചക്രവർത്തി വരെയുള്ള (എ. ഡി. 14 മുതൽ

1. History of British India Vol I. P. 25
2. Robert Sewell-Historical Inscriptions of Southern India.
3. Coins of Madras Museum- Catalogue No. II

491 വരെ) റോമാ സാമ്രാജ്യാധിപതികളുടെയെല്ലാം കാലത്തുള്ള നാണയങ്ങൾ കേരളത്തിന്റെ പല സ്ഥലങ്ങളിൽ നിന്നും കണ്ടെടുത്തിട്ടുണ്ട്. അവ പുരാവസ്തുഗവേഷണ വിഭാഗത്തിൽ സൂക്ഷിച്ചിരിക്കുന്നു. നിരന്തരം നടന്നുകൊണ്ടിരുന്ന വ്യാവസായിക സാംസ്കാരിക സമ്പർക്കത്തെയാണിതു് സൂചിപ്പിക്കുന്നതു്. ഹെറോഡോട്ടസ്സും പ്ലിനിയും സ്ട്രാബോവുമെല്ലാം ഇൻഡ്യയെപ്പറ്റിയും ഇൻഡ്യൻ ജനതയെപ്പറ്റിയും ഇവിടെയുള്ള വ്യാവസായിക സാദ്ധ്യതകളെക്കുറിച്ചും ഭൂമിശാസ്ത്രപരമായ ഇൻഡ്യയുടെ കിടപ്പിനെ സംബന്ധിച്ചും ധാരാളം എഴുതിയിട്ടുണ്ട്.

പേർഷ്യാക്കാരും ഇൻഡ്യയുമായുള്ള സമ്പർക്കവും വ്യവസായവും അതീവതല്പരതയോടെ കണക്കാക്കിയിരുന്നു. ഡാരിയസ്സിന്റെ കാലത്തിനുമുമ്പുതന്നെ സിന്ധുനദീതടത്തിൽ പേർഷ്യാക്കാർ ആധിപത്യം പുലർത്തിപ്പോന്നു. ഗ്രീക്ക് പേർഷ്യൻ യുദ്ധങ്ങളിൽ ഇൻഡ്യൻ ഗജവീരന്മാരെയും സേനാനികളേയും പേർഷ്യാക്കാർ ഉപയോഗിച്ചിരുന്നതായി ഈ ഗ്രന്ഥവരിയിൽ കാണുന്നു. ബി. സി. 163-ൽ സിറിയൻ സേനയിൽ വിദഗ്ദ്ധരായ ഇൻഡ്യൻ പാപ്പാന്മാരാൽ നിയന്ത്രിതരായിരുന്ന, യുദ്ധപരിശീലനം ലഭിച്ച മുപ്പത്തിരണ്ട് ആനകളുണ്ടായിരുന്നു.[4]

അറബികളും പൗരസ്ത്യരാജ്യങ്ങളുമായുള്ള കച്ചവടം നടത്തിയിരുന്നതു് ഇൻഡ്യയിൽക്കൂടിയായിരുന്നു. റോമാ പേർഷ്യൻ സാമ്രാജ്യങ്ങളുടെ ശക്തി ക്ഷയിച്ചുതുടങ്ങിയതോടുകൂടി അറബികടലിന്റെ ആധിപത്യം മിക്കവാറും അറബികളുടെ കൈകളിലമർന്നു. റെയ്നോഡ് പറയുംപോലെ "14-ാംനൂറ്റാണ്ടുവരെ പേർഷ്യാക്കാരുടെ സഹായത്തോടുകൂടി

4. Robert Sewell. Historical Inscriptions of Southern India.

അറബികൾ ആരാലും ചോദ്യംചെയ്യപ്പെടാതെ ഇൻഡ്യൻ കടലുകളിൽ കുത്തകാവകാശികളായിരുന്നു. പിന്നീട് പോർച്ചുഗീസുകാർ ഏതുവിധമായിരുന്നുവോ ഇവിടെ അധിപതികളായത് അതുപോലെതന്നെ.''5

അവിരാമം നടന്നിരുന്ന ഈ സമ്പർക്കം ഏഴാം നൂറ്റാണ്ടിന്റെ തുടക്കത്തോടുകൂടി പൂർവ്വാധികം ശക്തിയായി. അതിന് നിദാനമായിരുന്ന പ്രേരകശക്തി അക്കാലങ്ങളിൽ പ്രചരിച്ച ഇസ്‌ലാം മതമായിരുന്നു. വിഘടിതരായി നിന്നിരുന്ന ഗോത്രങ്ങളെയും വർഗ്ഗങ്ങളെയും സന്നിപ്പിച്ച് ഏകീകൃതമായ ഒരു രാഷ്ട്രസാമൂഹിക ഘടനയിൽ കൊണ്ടുവന്ന ഇസ്‌ലാം സുശക്തമായ ഈ ഐക്യം കൊണ്ട് എല്ലാ രംഗങ്ങളിലും വ്യക്തിമുദ്ര പതിപ്പിച്ചു. സിറിയയും പേർഷ്യയും മുസ്‌ലിം അറേബ്യയുടെ അധീനതയിൽ വരാൻ അധികം സമയമെടുത്തില്ല. പേർഷ്യാക്കാരുടെ സഹായവും ഇപ്പോൾ വ്യാവസായിക കാര്യങ്ങളിൽ അറബികൾക്ക് ലഭിച്ചു. അതോടെ അറബിക്കപ്പലുകൾ മാത്രമേ ഇൻഡ്യൻ കടൽത്തീരങ്ങളിൽ കാണുവാൻ സാധിച്ചുള്ളു. ഖലീഫ ഉമറിന്റെ കാലത്ത് എ. ഡി. 636-ലാണ് ആദ്യത്തെ മുസ്‌ലിം പടക്കപ്പലുകൾ 'താന'യെ ലക്ഷ്യമാക്കിവരുന്നത്. അവരുടെ ഉദ്ദേശ്യം ആക്രമണമായിരുന്നില്ല. വ്യാവസായിക സാദ്ധ്യതകൾ ആരായുകയും കൊള്ളയടിക്കുകയുമായിരുന്നു. പക്ഷെ ദുർബലമായ ഈ നാവിക പ്രവർത്തനങ്ങൾക്ക് ഖലീഫയുടെ തുടർന്നുള്ള അനുവാദം ലഭിച്ചില്ല. പക്ഷെ ഉമറിന്റെ പിൻഗാമികൾ വീണ്ടുമിതിന് പ്രോത്സാഹനം കൊടുത്തു. ഇതേ സന്ദർഭത്തിൽ സിലോണിലും തെക്കേ ഇൻഡ്യയിലും അറബികൾ താമസമാക്കിയിരുന്നു.

5. Quoted by Dr. Tarachand-Infiuence of Islam of Indian Culture pp.30-31

തുഹ്ഫത്തുൽ മുജാഹിദീന്റെ മുഖവുരയിൽ റൌലൻസൺ പറയുന്നത് "7-ാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടിത്തന്നെ അറബിമുസ്‌ലിംകൾ മലബാറിൽ താമസമാക്കിയിരുന്നു"വെന്നാണ്. ഫ്രാൻസിസ് ഡേയും സ്റ്റുറോക്കും ഈ അഭിപ്രായക്കാർ തന്നെയാണ്. സ്റ്റുറോക്കെഴുതുന്നത് "7-ാം നൂറ്റാണ്ടിൽത്തന്നെ അറബിപേർഷ്യൻ കച്ചവടക്കാർ ഇന്ത്യയുടെ പടിഞ്ഞാറേ തീരങ്ങളിലുള്ള എല്ലാ തുറമുഖ പട്ടണങ്ങളിലും സ്ഥിരതാമസമാക്കിയിരുന്നുവെന്നും, ഇന്ത്യൻ സ്ത്രീകളെ വിവാഹം കഴിച്ചിരുന്നുവെന്നും ആണ്"[6] കേരളോല്പത്തിയിലും, കേരളമാഹാത്മ്യത്തിലും പറയുന്ന ചേരമാൻ പെരുമാളുടെ മതപരിവർത്തനത്തെക്കുറിച്ചുള്ള ഐതിഹ്യം ഇതിനോടനുബന്ധമായി സ്മരണീയമാണ്. ഷെയിക്ക് സൈനുദ്ദീൻ അദ്ദേഹത്തിന്റെ തുഹ്ഫത്തുൽമുജാഹിദ്ദീൻ എന്ന ഗ്രന്ഥത്തിൽ ഇക്കാര്യം വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. നമുക്കിവിടെ സംഗതമായിട്ടുള്ളത് ചേരമാൻ പെരുമാളുമായി സമ്പർക്കത്തിലേർപ്പെട്ട എന്നുപറയുന്ന അറബിവ്യവസായികളുടെ മാർഗ്ഗമാണ്. അവർ സിലോണിലേക്ക് കച്ചവടത്തിനുപോയിരുന്ന ഒരു വർത്തകസംഘമായിരുന്നുവെന്നും, തിരിച്ചുവരുമ്പോൾ തന്നെ കാണണമെന്ന് ചേരമാൻ പെരുമാൾ ആവശ്യപ്പെട്ടതനുസരിച്ചാണ് അവർ കൊടുങ്ങല്ലൂരെത്തിയതെന്നുമുള്ള ഭാഗമാണ്. തെക്കൻ ദിക്കുകളിൽ അറബി മുസ്‌ലിംകൾ വ്യാവസായിക നാവികരംഗങ്ങളിൽ മിക്കവാറും ആധിപത്യം സ്ഥാപിച്ചിരുന്നു. സിലോണും മാലദ്വീപും കൊല്ലവും കൊടുങ്ങല്ലൂരും മലബാറിൽ മിക്കവാറുമിടങ്ങളും അവരുടെ ആവാസകേന്ദ്രമായി മാറിയിരുന്നു. ഇത് ഇത്രയും വിവരിക്കുവാനായാസപ്പെട്ടതിന് കാരണം, അറബികളുടെ സിന്ധാക്രമണവും

6. Sturrock. South Canara, Madras District Manuels. P. 180.

തെക്കേ ഇന്ത്യയിലെ അറബി മുസ്‌ലിംകളുടെ കേന്ദ്രങ്ങളും തമ്മിൽ അഭേദ്യമായ ബന്ധമുണ്ടായിരുന്നുവെന്ന് പറയുവാനാണ്. അധികമാളുകളും സിന്ധാക്രമണകാര്യങ്ങളിൽ പ്രധാനമായി സ്പർശിക്കുന്ന ഈ ഭാഗം അവഗണിക്കുകയോ അറിയാതെ വിടുകയോ ആണ് ചെയ്തിരിക്കുന്നത്.

ഖലീഫ വാലിദിന്റെ കാലത്ത് ഇറാക്കിലെ ഗവർണ്ണറായിരുന്ന ഹജ്ജാജിന് സിലോണിലെ രാജാവ് അനാഥരായിത്തീർന്ന കുറെ മുസ്‌ലിം വിധവകളെയും യുവതികളെയും വിലപിടിപ്പുള്ള കുറെ സമ്മാനങ്ങളോടുകൂടി കപ്പൽമാർഗ്ഗം അയച്ചുകൊടുത്തു. ഈ യുവതികളും വിധവകളുമാകട്ടെ മരണമടഞ്ഞ മുസ്‌ലിം കച്ചവടക്കാരുടെ ഉറ്റവരുമായിരുന്നു.[7] ഈ കപ്പൽ കച്ച് തുറമുഖത്ത് വെച്ച് കടൽക്കൊള്ളക്കാരുടെ ആക്രമണത്തിന് വിധേയമായി. സിന്ധിലെ രാജാവായ ദാഹിറിനോട് പിടിച്ചെടുക്കപ്പെട്ട സ്ത്രീകളെയും ദ്രവ്യങ്ങളെയും മടക്കിക്കൊടുക്കുവാൻ ഹജ്ജാജ് ആവശ്യപ്പെട്ടു. അത് നിരാകരിക്കുകയാണ് ദാഹിർ ചെയ്തത്. ഈ പ്രകോപനനടപടിക്കെതിരായിട്ടാണ് ഹജ്ജാജ് സിന്ധിലേക്ക് അറബിസേനയെ അയക്കുന്നത്. ഇതാണ് വ്യവഹരിക്കപ്പെട്ടുപോരുന്ന പ്രധാന കാരണം. എന്നാൽ വിൽക്സിനെ ഉദ്ധരിച്ചുകൊണ്ട് ലബ്ബകളുടെ ഉത്ഭവത്തെപ്പറ്റി റെയിസ് അദ്ദേഹത്തിന്റെ വിശ്രുതമായ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നത് ഹജ്ജാജ് ഇറാക്കിലെ ഗവർണ്ണറായിരിക്കുമ്പോൾ ഹാഷിം കുടുംബത്തിൽപ്പെട്ടവരെ ഇറാക്കിൽ നിന്നും പുറത്താക്കിയെന്നത്രേ. സംഭ്രാന്തരായ അവർ അവിടെനിന്നും അഭയംതേടി ഇന്ത്യയുടെ പശ്ചിമതീരത്തുള്ള കൊങ്കൺ പ്രദേശത്തും കന്യാകുമാരിക്കടുത്തുള്ള സ്ഥലങ്ങളിലുമായി സ്ഥിരതാമസമുറപ്പിച്ചു.

7. Biladuri-Elliot & Dowsou Vol I P. 118

ഇതിൽ കന്യാകുമാരി പ്രദേശത്തുള്ളവരെയാണ് ലബ്ബമാർ എന്നു പറയുന്നതു്.[8] അപ്പോൾ ഹജ്ജാജിന്റെ ആജ്ഞയനുസരിച്ച് സിന്ധിലേക്ക് നീങ്ങിയ പടയാളികൾ ദാഹിറിനോട് പ്രതികാരം നടത്തുക മാത്രമായിരുന്നോ, അതോ അദ്ദേഹം അടിച്ചോടിച്ച പ്രതിയോഗികൾ കണ്ട രക്ഷാകേന്ദ്രങ്ങളെ തകർക്കുകകൂടിയായിരുന്നോ ലക്ഷ്യമാക്കിയതു്. സിലോണിൽനിന്നും പുറപ്പെട്ട കപ്പലിനെക്കുറിച്ചുള്ള വിവരം തെക്കെ ഇന്ത്യയിൽ സ്ഥിരതാമസമാക്കിയിരുന്ന ഹജ്ജാജിന്റെ ശത്രുക്കളായിരുന്നവരുടെ കടൽക്കൊള്ളക്കാർക്ക് നൽകിയതു്.[9] തന്റെ സാമ്രാജ്യത്തിന്റെ വ്യാവസായിക നിലനില്പിന് ഇക്കൂട്ടരുടെ ശല്യം ഒഴിവാക്കേണ്ടതു് അനിവാര്യമാണെന്നു് ഹജ്ജാജ് ന്യായമായും ഊഹിച്ചിരിക്കുകയില്ലേ? ഗവേഷണോത്സുകരായ വിദ്യാർത്ഥികളും വിവേകികളായ ചരിത്രപണ്ഡിതന്മാരും സമാധാനം പറയേണ്ട ഒരു ചോദ്യം ഞാനുന്നയിക്കുകയാണ്. ഇതു് രണ്ടും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടെന്നുള്ള അഭിപ്രായമാണ് എനിക്കുള്ളതു്.

ഹജ്ജാജ് ആദ്യമയച്ച തന്റെ പട്ടാളം പരാജയമടഞ്ഞതിൽ കോപിഷ്ഠനായി കൂടുതൽ സജ്ജീകരണങ്ങളോടുകൂടി, മുഹമ്മദ് അൽകാസിമിന്റെ കീഴിൽ ഒരു സേനയെ സിന്ധിലേക്കയച്ചു. കാസിം ചരിത്രത്തിലെ ഒരത്ഭുത പ്രതിഭാസമാണ്. കാസിമിന്റെ അമ്മാവനായിരുന്നു ഹജ്ജാജ്. വളരെ ചെറുപ്പം, അസൂയാർഹമായ സാഹസികധീരത; അത്ഭുതകരമായ ചടുലഭാവം; അനായാസേനയുള്ള ഉയർച്ച; പ്രശംസാർഹമായ വിജയം; വേഗതയിലുള്ള തകർച്ച, ഇതെല്ലാംകൂടി ചരിത്രത്തിൽ അദ്ദേഹത്തിനുള്ള സ്ഥാനം അതുല്യപ്രഭാവന്മാരുടെ പന്തിയിലാണ്. എ. ഡി. 711 മുതൽ 745 വരെയുള്ള ചുരുങ്ങിയ കാലത്തിനിടയ്ക്കാണ് പ്രശസ്തി

8. Mysore and Coorge Vol. I Page 353

യുടെ ഔന്നത്യവും തകർച്ചയുടെ തരിപ്പണവും ഈ സാഹസിക സേനാനിക്കുണ്ടായതു്. മേഘജ്യോതിസ്സിന്റെ ക്ഷണികജീവിതം കാമ്യമായി കണക്കാക്കാറുള്ളതുപോലെ, മുഹമ്മദുകാസിമിന്റെ ഹ്രസ്വജീവിതം വിലപ്പെട്ടതായിരുന്നു. ഇൻഡ്യാചരിത്രത്തിൽ ഇസ്‌ലാമികാധിനിവേശത്തിന്റെ ആരംഭംകുറിക്കുന്ന ഈ കാലഘട്ടം മാത്രം വിശദമായി വിശകലനം ചെയ്യാനൊരുമ്പെട്ടാൽ ബ്രിട്ടീഷ് ചരിത്രകാരന്മാർ കെട്ടിച്ചമച്ച നിരവധി കള്ളക്കഥകൾ വെളിച്ചത്തുകൊണ്ടുവരുവാൻ സാധിക്കുന്നതാണ്.

ഇൻഡ്യാചരിത്രമെഴുതിയിട്ടുള്ള എല്ലാവരും തന്നെ മറന്നുപോകുകയോ, മനഃപൂർവ്വം വിട്ടുകളയുകയോ ചെയ്തിട്ടുള്ള ചില പരമാർത്ഥങ്ങളിലേക്ക് വിരൽ ചൂണ്ടുകയാണിവിടെ ചെയ്യുന്നതു്. ദാഹിറുമായിട്ടുള്ള യുദ്ധത്തിൽ കാസിം ജയിച്ചു. സിന്ധ് മുസ്‌ലിം ഭരണത്തിൻ കീഴിൽ വരികയും ചെയ്തു. ഇതു് എ. ഡി. 712-ൽ ആണ്. 715-ൽ കാസിം തിരിച്ചുവിളിക്കപ്പെടുകയും ക്രൂരമായി വധിക്കപ്പെടുകയും ചെയ്തു. കാസിമിന്റെ മരണത്തിനിടയാക്കിയെന്നു് പറയുന്ന യക്ഷികഥയിലെ ദേവമാറാണികളെപ്പറ്റി പ്രതിപാദിക്കുന്നതിനുമുമ്പ് പരിമിതമായ ഈ കാലയളവിൽ കാസിം പിടിച്ചടക്കിയ രാജ്യത്തു് എന്തെല്ലാമാണ് ചെയ്തതെന്ന് നോക്കേണ്ടതുണ്ടു്. കാരണം ആദ്യത്തെ ആക്രമണവും, അധിനിവേശവുമായിരുന്നുവല്ലോ സിന്ധിൽ നടന്നതു്. ഇംഗ്ലീഷിന്ത്യൻ ചരിത്രകാരന്മാർ പറയുന്നതുപോലെ മതധ്വംസനമോ അക്രമങ്ങളോ കൂട്ടപ്പിഴയോ മതപരിവർത്തനമോ എന്തെങ്കിലും ഇക്കാലത്തു് നടന്നിട്ടുണ്ടോ എന്നു് പരിശോധിക്കേണ്ടതുണ്ടു്. ഈ മാനദണ്ഡം വെച്ചുകൊണ്ടു് വേണമല്ലോ പിന്നീടുള്ള മുസ്‌ലിം ചക്രവർത്തിമാരുടെ, വിമർശനവിഷയമായിട്ടുള്ള, മത-ഭരണനയങ്ങളെ പരിശോധിക്കു

ങ്ങളു്. ഈ കാലയളവിൽ നിർബ്ബന്ധമതപരിവർത്തനം നടത്തിയതായിട്ടോ അമ്പലങ്ങൾ തകർത്തതായിട്ടോ ആധികാരികമായി സ്ഥാപിക്കുവാൻ ഒരു ചരിത്രകാരനും സാധിച്ചിട്ടില്ല. മുൾട്ടാണിലെ സൂര്യപ്രതിഷ്ഠയുള്ള ഒരു ക്ഷേത്രം കൊള്ളയടിച്ചതായി ഡോക്ടർ ഈശ്വരിപ്രസാദ് രേഖപ്പെടുത്തിയിട്ടുണ്ടു്. അതിലുണ്ടായിരുന്ന ധനം അപഹരിക്കുകയുണ്ടായി എന്നും അദ്ദേഹം തുടർന്നു് രേഖപ്പെടുത്തുന്നു.[9] അമ്പലം നശിപ്പിച്ചില്ല എന്നു് ഇതിൽനിന്നുതന്നെ വ്യക്തമാണല്ലോ. മുതൽ കൊള്ളയടിച്ചുകാണണമെന്നതു് പരമാർത്ഥവുമായിരിക്കും. അതേസമയത്തു് മറ്റൊരെഴുത്തുകാരൻ കുറിക്കുന്നതു് "സിന്ധാക്രമണസന്ദർഭത്തിൽ നാശനഷ്ടങ്ങൾ പറ്റിയ ഒരമ്പലത്തിന്റെ കേടുപാടുതീർത്തുകൊടുക്കുവാൻ കലീഫ, കാസിമിനോടു് ആവശ്യപ്പെടുകയും അതനുസരിച്ചു് പ്രവർത്തിക്കുകയും ചെയ്തു"[10] എന്നാണു്.

അതുപോലെതന്നെ ആരാധനയുടെ കാര്യത്തിലും സിന്ധിലെ ജനങ്ങൾക്കു് സ്വാതന്ത്ര്യവും, സംരക്ഷയും നല്കുകയുണ്ടായി എന്നതിനു് ധാരാളം തെളിവുകളുണ്ടു്. ഒരാളെയും അവന്റെ വിശ്വാസത്തിനും, ആചാരങ്ങൾക്കുമെതിരായി പ്രവർത്തിക്കുവാൻ നിർബ്ബന്ധിച്ചിരുന്നില്ല. കാസിമിനു് ഇതു് സംബന്ധിച്ചു് ലഭിച്ച നിർദ്ദേശം ഇപ്രകാരമായിരുന്നു. "അവർ കീഴടക്കപ്പെടുകയും നികുതിദായകരായി തീരുകയും ചെയ്തനിലക്കു് മറ്റെന്താണുകൂടിയാണു് അവരിൽനിന്നും പ്രതീക്ഷിക്കേണ്ടതു്. അവർ നമ്മുടെ രക്ഷയിൻ കീഴിൽ വന്നിരിക്കുകയാണല്ലോ. ഒരിക്കലും അവരുടെ സ്വത്തിലോ, ജീവനിലോ കൈവയ്ക്കുവാൻ പാടുള്ളതല്ല. അവരുടെ ദൈവങ്ങളെ ആരാധിക്കുവാനുള്ള സ്വാതന്ത്ര്യം

9. History of Muslim Rule. P. 49
10. S. M. Jaffar-Islamic Culture P. 108

അവർക്ക് നല്കിയിരിക്കുന്നു. ആരെയും അവരുടെ മതത്തെ പിൻപറ്റുന്നതിനെ തടയുവാനോ നിരോധിക്കുവാനോ പാടുള്ളതല്ല."[11] ഈശ്വരിപ്രസാദ് തന്നെ പറയുന്നു: "ബ്രാഹ്മണന്മാരോട് അവരുടെ പദവിക്കും മാന്യതയ്ക്കുമനുസരിച്ച് ആദരപൂർവ്വം പെരുമാറിയിരുന്നു. . . മതസ്വാതന്ത്ര്യം അനുവദിക്കപ്പെട്ടു. ആരാധനയുടെ കാര്യത്തിൽ ബ്രാഹ്മണന്മാരുടെ അഭിലാഷങ്ങൾ മാനിക്കപ്പെടുകയും ചെയ്തു."[12] അതേ പുസ്തകത്തിൽതന്നെ അദ്ദേഹം പറയുന്നതുകൂടി ശ്രദ്ധിക്കുക: "കീഴടക്കപ്പെട്ട ജനതയ്ക്ക് ആരാധനാസ്വാതന്ത്ര്യം അനുവദിക്കുകയും അവരോട് സഹിഷ്ണുതയോടുകൂടി പെരുമാറുകയും ചെയ്തിരുന്നു."[13] ചുരുക്കത്തിൽ അമ്പലം പൊളിക്കുകയോ മതസ്വാതന്ത്ര്യം വിഹനിക്കുകയോ ചെയ്തിരുന്നില്ലെന്ന് അനുഭവസിദ്ധമാണല്ലോ.

ഭരണകാര്യങ്ങൾ മിക്കവാറും തദ്ദേശീയരെത്തന്നെയാണ് ഏല്പിച്ചിരുന്നത്. ഇൻഡ്യൻ സമൂഹത്തിലെ നേതൃമന്യന്മാരായ ബ്രാഹ്മണരായിരുന്നു സിന്ധിലെ ഭരണകാര്യങ്ങൾ മിക്കവാറും നടത്തിയിരുന്നത്. റവന്യൂ ഉദ്യോഗസ്ഥന്മാർക്ക് കാസിം നല്കിയിരുന്ന ശാസന ഇപ്രകാരമായിരുന്നു: "സുൽത്താനും ജനങ്ങളും തമ്മിലുള്ള നികുതിബന്ധത്തിൽ മര്യാദപാലിക്കുക. ഭൂവിതരണകാര്യത്തിൽ സമത്വസിദ്ധാന്തം പുലർത്തുകയും നികുതിചുമത്തുമ്പോൾ അതൊടുക്കുവാനുള്ള സാമ്പത്തിക ശേഷിയുമായിരിക്കണം മാനദണ്ഡം. ഉദ്യോഗസ്ഥന്മാരായ നിങ്ങൾ തമ്മിൽ ഒരുമയും ഏകാഭിപ്രായവും നിലനിർത്തണം. നിങ്ങളിൽ വിയോജിപ്പോ, കലഹ

11. Chachnama—Elliot and Dowson Vol. I PP 185-186.
12. History of Muslim Rule P. 46.
13. Ibid P. 49.

മോ ഉണ്ടായാൽ രാജ്യമാകമാനം കഷ്ടത്തിലാകും.'' ഇതു് നിസ്സാരമാക്കി തള്ളേണ്ട കാര്യമല്ല. കീഴടക്കപ്പെട്ട ജനതയിൽ വിശ്വാസമർപ്പിക്കുകയും ഭരണകാര്യങ്ങൾപോലും അവരിൽ നിക്ഷിപ്തമാക്കുകയും ചെയ്ത കാസിം അനുകരണീയവും മഹത്വവുമുള്ള ഒരു വഴക്കമാണു് ഇതുമൂലം സൃഷ്ടിച്ചതു്.

കാസിമിനു് സിന്ധാക്രമണവേളയിൽതന്നെ അസംതൃപ്തരായ തദ്ദേശീയരിൽ ഒരു വിഭാഗത്തിന്റെ പിന്തുണ ലഭിച്ചിരുന്നു. അവരെല്ലാവരും കാസിമിന്റെ സേനയിൽ സേവനമനുഷ്ടിക്കുകയും ചെയ്തു. മുസ്‌ലിം ആക്രമണകാലത്തു് ഹിന്ദുസേനാവിഭാഗം ഒരു നിർണ്ണായകശക്തിയായി അവരുടെകൂടെ ഉണ്ടായിരിക്കുക എന്നതുതന്നെ മതനയരൂപീകരണത്തിൽ പ്രധാനമായ സ്വാധീനം ചെലുത്തുവാൻ ഉപകരിക്കുന്നതത്രേ. ഹൈന്ദവപടയാളികളോടുകൂടി പുറപ്പെടുന്ന ഒരു മുസ്‌ലിം രാജാവിനും ഹിന്ദുമതത്തെ അവഹേളിക്കുവാനോ, ആരാധനാലയങ്ങളെ ധ്വംസിക്കുവാനോ, പട്ടാളത്തിന്റെ കൂറു് നഷ്ടപ്പെടുമെന്ന ഒറ്റക്കാരണംകൊണ്ടുതന്നെ സാദ്ധ്യമാകുകയില്ല. മതഭ്രാന്തിന്റേയും മതപ്രചരണത്തിന്റേയും പടഹധ്വനിയുമായി ആർത്തിരമ്പിവരുന്ന ആരേയും സഹായിക്കുവാൻ മനസ്സാക്ഷിയും മതവിശ്വാസവുമുള്ളവർ ഒരുങ്ങുകയുമില്ലല്ലോ. അപ്പോൾ കാസിമിന്റെ സേനയിൽ നല്ല ഒരു വിഭാഗം ഹിന്ദുക്കളായിരുന്നുവെന്നതു് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്.

ഏതായാലും നമ്മുടെ ചരിത്രകാരന്മാരൊക്കെ ഈ നല്ല വശങ്ങളെ പരാമർശിക്കുവാൻ വിമുഖതയാണു്. ഇൻഡ്യയിൽ ആദ്യം നടന്ന മുസ്‌ലിംആക്രമണം വിമർശിക്കത്തക്ക യാതൊരു ഹീനപ്രവൃത്തിയും ചെയ്തിട്ടില്ലെന്നിരിക്കെ നാം അവയുടെനേരെ കണ്ണടയ്ക്കുന്നതു് എന്തോ മനഃപൂർവ്വ

സ്വഭാവംകൊണ്ടാണെന്നുവരും. ലെൻപൂളിനെ പിൻപററിക്കൊണ്ട് എല്ലാ ഇംഗ്ലീഷ് ഇൻഡ്യൻ എഴുത്തുകാരും പറയും, "സിന്ധാക്രമണം ഇൻഡ്യയേയും ഇസ്ലാമിനെയും സംബന്ധിച്ച് ഒരു ഉപകഥമാത്രമാണ്. ഫലത്തിലെത്താത്ത ഒരു വിജയം" എന്ന്. യഥാർത്ഥത്തിൽ ഇന്ത്യാചരിത്രസംഭവഗതികളെ സാരമായി ബാധിച്ച ഒരു സംഭതിയാണ് സിന്ധാക്രമണം. ഇൻഡ്യയേയും മുസ്ലിംരാഷ്ട്രങ്ങളെയും ബാധിച്ച അവിസ്മരണീയമായ ഈ കാര്യം വളരെ ശ്രദ്ധിക്കപ്പെടേണ്ടതാണ്. കാരണവുമുണ്ട്. സിന്ധിൽ നടപ്പാക്കിയ ഭരണക്രമവും സിന്ധുജനതയിലർപ്പിച്ച വിശ്വാസവും ഹൈന്ദവസേനാവിഭാഗത്തിന്റെ സേവനവും ഭരണകാര്യങ്ങൾ മുഴുക്കെ തദ്ദേശീയരിലർപ്പിച്ചതും നല്ല ഒരു തുടക്കമായിരുന്നുവെന്നതിന് സംശയമില്ല. ഇതിനുപുറമെ വിശ്വാസത്തിന്റെയും ആരാധനയുടേയും കാര്യങ്ങളിലും, ജീവിതസമ്പ്രദായത്തിന്റെയും ആചാരക്രമങ്ങളുടേയും കാര്യങ്ങളിലും, ആരേയും പിൻതിരിപ്പിക്കുകയോ, ഇടപെടുകയോ ചെയ്തിരുന്നില്ലെന്നും നാം പ്രതിപാദിച്ചതാണ്. ഇത് പിന്നീടുള്ള മുസ്ലിംചക്രവർത്തിമാരുടെ നയരൂപീകരണത്തിൽ സ്വാധീനം ചെലുത്തിയിരിക്കയില്ല എന്ന് വ്യവഹരിക്കുന്നത് അസാംഗത്യമായിരിക്കും. ഈ വശങ്ങൾ വകവെച്ചുകൊടുത്താൽ ബ്രിട്ടീഷ് ചരിത്രകാരന്മാർക്ക് പരമ്പരാഗതമായി പറഞ്ഞുപോരുന്ന ദുഷ്യാരോപണങ്ങൾക്ക് പഴുതില്ലാതാകും. അതുതന്നെയാണ് സിന്ധാക്രമണത്തിന്റെ പ്രാധാന്യം നിസ്സാരമാക്കിത്തള്ളുവാൻ അവരെ പ്രേരിപ്പിച്ചത്. യഥാർത്ഥത്തിൽ ഇൻഡ്യയെ സംബന്ധിച്ചിടത്തോളം പ്രാധാന്യം അർഹിക്കുന്ന സംഭവമാണ് സിന്ധാക്രമണം. സിന്ധ് സംസ്ഥാനം ഖലീഫാത്തിനോട് കൂട്ടിച്ചേർക്കപ്പെട്ടുവെന്നത് നമ്മേ സംബന്ധിച്ചിട

ത്തോളം തള്ളിക്കളയാവുന്ന സംഗതിയാണോ? നിശ്ചയമായുമല്ല. പിന്നെ നാമിതിൽ അലസമനോഭാവം പ്രകടിപ്പിക്കുന്നതു് ഔചിത്യക്കുറവുകൊണ്ടല്ലെങ്കിൽ ബോധപൂർവ്വമായിരിക്കണം.

മുസ്ലിംലോകവും ഇതു് നിസ്സാരമായെടുത്തു എന്നു പറയുന്നതും ശരിയല്ല. ഇൻഡ്യനതിർത്തിയിൽ ഒരു സംസ്ഥാനത്തു് നിലയുറപ്പിക്കുവാൻ സാധിച്ച അറബ് ഇൻഡ്യയുടെ വ്യാവസായിക സിരാകേന്ദ്രം കൈവശം വച്ചതു് തുച്ഛമായ നേട്ടമൊന്നുമല്ല. കരമാർഗ്ഗേണയുള്ള കച്ചവടവും കടലിന്റെ ആധിപത്യവും ഇക്കാലത്തിനെത്രയോ മുമ്പു തന്നെ അറബികൾ സ്വായത്തമാക്കിയിരുന്നുവെന്നു് നാം കണ്ടു. വ്യാവസായികമണ്ഡലം പൂർവ്വോപരി വികാസം കൊള്ളുകയും വളർന്നുവന്ന മുസ്ലിം സാമ്രാജ്യശക്തിക്കു് അമിതമായ സാമ്പത്തികശേഷി നേടിക്കൊടുക്കുകയും ചെയ്തുവന്ന ഒരു സംഗതി കണക്കിലെടുത്താൽമതി ഇതിന്റെ പ്രാധാന്യം എത്രമാത്രമാണു് മുസ്ലിംലോകം കരുതിയിരുന്നതെന്നു് കാണുവാൻ. അതുപോലെതന്നെ വിദേശശക്തിക്കു് സഹായവും സേവനവും നൽകുവാൻ ബദ്ധകങ്കണരായി മുന്നോട്ടുവന്ന സിന്ധിലെ അസംതൃപ്തരായ ജനവിഭാഗം ഒരുകാര്യം അസന്ദിഗ്ദ്ധമാംവണ്ണം വ്യക്തമാക്കുന്നുണ്ടു്, ഇൻഡ്യൻ സാമൂഹികസംവിധാനത്തിന്റെ ദൗർബ്ബല്യം. ഇൻഡ്യയുടെ ഈ കുറവു് മുസ്ലിംലോകം വ്യക്തമായും കണ്ടറിഞ്ഞു് പിന്നീടുള്ള ആക്രമണങ്ങൾക്കും ആധിപത്യത്തിനും ഇന്ത്യൻസഹായം തേടുവാൻ അവർക്കു് ഈ സംഭവം പ്രേരണാശക്തിയായി പ്രവർത്തിച്ചിരുന്നിരിക്കണം. ഇതും അവഗണിക്കുവാൻ പാടില്ലാത്തതാണു്. അതിനുപുറമേ ഇൻഡ്യയുടെ കവാടങ്ങൾ ഏതവസരത്തിലും കടന്നാക്രമിക്കുവാൻ പറ്റിയ വിധത്തിൽ ഇറക്കപ്പെട്ടിരുന്നു.

സാംസ്കാരികമണ്ഡലത്തിലും വൈജ്ഞാനികതലത്തിലും അറബികൾക്കു് അമൂല്യമായ വിഭവസമ്പത്താണു് ഇൻഡ്യയിൽനിന്നും ലഭിച്ചതു്. "ഹിന്ദുപ്രതിഭയുടെ പ്രാഗത്ഭ്യവും ഹൈന്ദവസംസ്കാരത്തിൻെറ വൈവിദ്ധ്യവും അഗാധതയും അറബികൾ അഭിനന്ദിച്ചു. ഹൈന്ദവ ബുദ്ധപണ്ഡിതന്മാരുടെ അടുക്കൽ ദുർല്ലഭം അറബികളല്ല ഇതു് പഠിക്കുവാൻ മിനക്കെട്ടിരുന്നതു്." എ. ഡി. 771-ൽ മൻസൂറിൻെറ ഭരണകാലത്തു് ജ്യോതിശ്ശാസ്ത്രത്തിലും ഗണിതത്തിലും നിപുണന്മാരായ കുറെ ഹൈന്ദവപണ്ഡിതന്മാർ ബാഗ്ദാദിലെത്തുകയും ബ്രഹ്മസ്ഫുടസിദ്ധാന്തം അറബിയിലേക്കു പരിവർത്തനംചെയ്യുകയുംചെയ്തു. അനവധി ഹൈന്ദവദാർശനികരും ഭിഷഗ്വരന്മാരും ഖലീഫമാരുടെ കീഴിൽ പ്രവൃത്തിയെടുത്തിരുന്നുവെന്നതിനും അവർക്കു് അസുലഭമായ പ്രോത്സാഹനവും സഹായവും ലഭിച്ചിരുന്നുവെന്നതിനും ധാരാളം തെളിവുകളുണ്ടു്. അതുപോലെതന്നെ ഇൻഡ്യൻഭാഷകൾ പഠിച്ച അറബിപണ്ഡിതന്മാർ സംസ്കൃതത്തിലേക്കു് ഖുറാൻ പരിഭാഷപ്പെടുത്തിയതുമിക്കാലത്താണു്. ഇൻഡ്യയുടെ ചിത്രകലയും ശില്പശാസ്ത്രവും സംഗീതവുമൊക്കെ അവരുടെ നിരീക്ഷണത്തിനു് വിധേയമായി. ഇൻഡ്യൻ തത്വശാസ്ത്രവും മററു വിജ്ഞാനവിഭവങ്ങളും അറബിലോകം മനസ്സിലാക്കുക മാത്രമല്ല അവ യൂറോപ്യൻരാജ്യങ്ങളിൽ പ്രകാശിപ്പിക്കുകയും ചെയ്തു. അവരെ സംബന്ധിച്ചിടത്തോളം ഒരിക്കലും മറന്നുകളയാൻ സാധിക്കാത്ത പ്രാധാന്യം ഇതിനുണ്ടു്. ചുരുക്കത്തിൽ സിന്ധാക്രമണം ഇൻഡ്യയ്ക്കും മുസ്ലിംലോകത്തിനും അപരിമിതമാംവണ്ണം പരിണിതഫലങ്ങളുളവാക്കിയ ഒരു സംഭവമാണു്.

എന്നാൽ നമ്മുടെ ചരിത്രകാരന്മാർ ഈ വശത്തു് ശ്രദ്ധിച്ചിട്ടില്ല. മനഃപൂർവ്വസ്വഭാവത്തോടുകൂടി ലെൻപൂ

ളിന്റെ ഉദ്ധരണിയുമായി അനായാസേന ഒഴിഞ്ഞുമാറുകയാണ് പതിവ്. ഇതിന്റെ ഫലമായി ഗൗരവമായി വീക്ഷിക്കേണ്ട ചരിത്രപാഠങ്ങൾ വികലമായിപ്പോകുന്നു. അതിന് പരിഹാരമെന്നോണമായിരിക്കാം, എല്ലാ എഴുത്തുകാരും ഒട്ടും ചരിത്രപ്രാധാന്യമില്ലാത്ത കെട്ടുകഥകൾക്ക് പ്രാവീണ്യം നൽകിക്കാണുന്നതു്. കാസിമിന്റെ വധത്തെപ്പറ്റിപ്പറയുള്ള ഒരു കഥയാണ് ഇവരുടെയൊക്കെ പ്രതിപാദനത്തിലെ മുഖ്യവിഷയം. അതിങ്ങിനെയാണ്. ദാഹിറിന്റെ പരാജയത്തെ തുടർന്ന് അദ്ദേഹത്തിന്റെ പുത്രിമാരായ പർമാൽദേവിയേയും സൂരാജ്ദേവിയേയും കലീഫയ്ക്ക് സമ്മാനമായി കാസിം കൊടുത്തയച്ചുവത്രേ. അവരുടെ മുഖപടം നീക്കിക്കണ്ട കലീഫ, ആ സൗന്ദര്യധാമങ്ങളുടെ ആകാരസൗഷ്ഠവത്തിൽ ആകൃഷ്ടനായി, പ്രേമാഭ്യർത്ഥന നടത്തിയെന്നും, അപ്പോൾ, കാസിം മൂന്നുദിവസം തങ്ങളെ ഹാരത്തിൽ പാർപ്പിച്ചതിനുശേഷമാണ് ഇവിടേയ്ക്ക് പറഞ്ഞയച്ചതെന്ന് ഇവർ അറിയിച്ചുവെന്നും, കോപിഷ്ഠനായ കലീഫ ഉടനെതന്നെ കാസിമിനെ ക്രൂരമായവിധം വധിക്കുവാൻ കല്പിക്കുകയും ചെയ്തുവെന്നുമാണ് കഥ- അങ്ങിനെയാണ് ധീരതയുടെ പരമോന്നതിയെ കണ്ട ആ പടനായകൻ വധിക്കപ്പെട്ടതത്രെ! തങ്ങളുടെ പിതാവിനെ കൊലപ്പെടുത്തിയ കാസിം മരിച്ചുവെന്ന് ബോദ്ധ്യമായപ്പോൾ ഈ യുവതികൾ പറഞ്ഞതത്രയും കള്ളമായിരുന്നുവെന്ന് കലീഫയോട് ഏറ്റുപറഞ്ഞു. കാസിം അവരുടെ കന്യകാത്വത്തെ അപഹരിച്ചില്ലെന്നറിയിക്കുകയും ചെയ്തു. ദുഃഖിതനും കോപാക്രാന്തനുമായ കലീഫ ഈ യുവതികളെ കൊല്ലുവാൻ കല്പിച്ചു. നമ്മുടെ ചരിത്രകാരന്മാർ ഈ കഥയുടെ ഔചിത്യാനൗചിത്യങ്ങളെക്കുറിച്ച ചർച്ചചെയ്തു പ്രതിപാദനത്തെ ഊതിവീർപ്പിക്കുകയാണ് പതിവ്. കലീഫാവാലിദ് എ. ഡി. 715-ൽ മരണമടഞ്ഞതോടു

ക്കുടി ഉണ്ടായ അധികാരവടംവലിയും അതിനെത്തുടർന്നു നടന്ന ആഹൂതിയുമാണ് കാസിമിന്റെ പതനത്തിന് യഥാർത്ഥത്തിൽ ഇടയാക്കിയത്. അല്ലാതെ നാം പഠിച്ചുപോന്ന അവിശ്വസനീയമായ കഥയല്ല കാരണം.

ഈ അധികാരമാററവും നയങ്ങളിലുള്ള വ്യത്യാസവും ആയിരുന്നിരിക്കണം ഹജ്ജാജിന്റെ പ്രതികാരനടപടി തുടരാൻ സാധിക്കാതെവന്നത്. തെക്കേ ഇൻഡ്യയിൽ കുടിയേറിപ്പാർത്ത തന്റെ ശത്രുക്കളായ ഹാഷിമികുഡുംബക്കാരെ വകവരുത്തുവാൻ ഒക്കാതിരുന്നത് ഇതുകൊണ്ടുതന്നെയാകാം. മുസ്‌ലിംലോകത്തുണ്ടായ ആഭ്യന്തരമായ മാററങ്ങളും യുദ്ധങ്ങളും നിലനിന്നിരുന്നില്ലെങ്കിൽ, ധീരനായ കാസിമിന്റെ യുവത്വം എന്തെല്ലാം വീരസാഹസങ്ങൾ ഈ നാട്ടിൽ ചെയ്യുമായിരുന്നില്ല! സിന്ധാക്രമണം ഒററപ്പെട്ട ഒരു സംഭവമായിരുന്നില്ല. നമ്മുടെ ചരിത്രകാരന്മാർക്കുമാത്രം അടർത്തിയെടുക്കപ്പെട്ട ഒരു വ്യവഹാരവസ്തുവായി ഇതവശേഷിക്കുന്നുണ്ടാകാം. പക്ഷെ ചരിത്രമറിയാവുന്നവർക്ക് ഇങ്ങിനെ വ്യവഹരിക്കുക സാദ്ധ്യമല്ല. ഇസ്‌ലാമികരാഷ്ട്ര സംവിധാനത്തെയും അതിന്റെ വികസനസ്വഭാവത്തെയും പററി നല്ല ഗ്രാഹ്യമുണ്ടെങ്കിൽ മാത്രമേ ഇവയെല്ലാം കോർത്തിണക്കി ഒററച്ചരടിൽ സംഘടിതമാക്കുവാനൊക്കൂ. അതു പററാത്തതാണ് പ്രമുഖമായ ഈ സംഭവം നിസ്സാരമായി നമ്മുടെ പ്രതിപാദനത്തിൽ അവതരിപ്പിക്കപ്പെടുന്നത്.

# സുൽത്താനായ മുഹമ്മദു് ഗസ്സാ

ലോകചരിത്രത്തിൽ കൊള്ളാനോ തള്ളാനോ കഴിയാത്ത അസാദ്ധ്യമായ ചെയ്തികൾകൊണ്ടു് പ്രഭവസ്ഥാനം അലങ്കരിക്കുന്നവരെയാണു് ഓർമ്മിക്കപ്പെടുന്നതു്. സ്വാർത്ഥതാല്പര്യത്തിനു് മകുടം ചാർത്തുന്ന പ്രവൃത്തികൾക്കു് ന്യായീകരണം നൽകി, അവ കാലത്തിന്റെ അനിവാര്യതയാണെന്നു് ബോദ്ധ്യപ്പെടുത്തി, സാർവ്വലൗകികത്വം നൽകി വിജയിച്ചിട്ടുള്ളവരാണു് ഇക്കൂട്ടരിൽ ഏറ്റവും പ്രധാനം. അവരുടെ പ്രവൃത്തികൾ എക്കാലവും തർക്കവിഷയവുമായിരിക്കും. പണ്ഡിതന്മാരുടെ ചേതനാവിലാസമനുസരിച്ചു് അവരുടെ പ്രവൃത്തികൾക്കു് വിലകൂട്ടുകയോ ഇടിയ്ക്കുകയോ ചെയ്യുന്നു. ഏകോപിച്ചു് ഒരു അഭിപ്രായം അത്തരക്കാരെക്കുറിച്ചു് ലഭിക്കുക പ്രയാസമാണു്. അതുതന്നെയത്രെ അവരുടെ സ്മരണ എന്നും പച്ചപിടിച്ചു നില്ക്കുന്നതു്. അത്തരം വ്യക്തിത്വമുള്ള മഹാത്മാക്കളിൽ അനിതരസാധാരണനാണു് മുഹമ്മദു് ഗസ്സാ. ഇന്ത്യാചരിത്രത്തിൽ ഈ നാമധേയം വളരെ ഞെട്ടലോടും വിർപ്പുമുട്ടലോടുംകൂടിയാണു് ഉച്ചരിക്കപ്പെടുക. മുഹമ്മദു് ഗസ്സാ എന്നു കേൾക്കുമ്പോൾ ഏതു് ഇന്ത്യാക്കാരനിലും ഊറി ഉദിക്കുന്ന വികാരം വെറുപ്പിന്റേതാണു്. ഒരു വ്യക്തിയോടുള്ള പക മാത്രമായി ഈ വിദ്വേഷം പരിമിതമാക്കപ്പെട്ടിരുന്നുവെങ്കിൽ ആർക്കും പരാതിയുണ്ടാകയില്ല. "മനുഷ്യർ ചെയ്യുന്ന നല്ല കാര്യങ്ങൾ അവരോടൊപ്പം കഴിച്ചുമൂടപ്പെടുന്നു. എന്നാൽ ചീത്തപ്രവൃത്തികളുടേതു് എക്കാലവും ഓർക്കപ്പെടും." ഗസ്സാ

യെക്കുറിച്ച് ഈ മഹദ്വാക്യം പരിപൂർണ്ണമായും ചേരുന്നുണ്ട്. ചരിത്രകാരന്മാർ പറയുന്ന എന്തെല്ലാം ഗുണഗണങ്ങൾക്കിരിപ്പിടമായിരുന്നു ആ സുൽത്താനെന്നകാര്യം ആരും അത്ര ഗൗനിക്കുകയില്ല. എത്രമാത്രം അനാവശ്യമാണിയാൾ ചെയ്തതെന്നതാണ് ചർച്ചാവിഷയം. അങ്ങിനെ പണ്ഡിതന്മാരുടെ പേനകളിൽ മഷിയൂറുന്ന കാലത്തോളം മുഹമ്മദ് ഗസ്സാ ഭീകരമായ കൊലപാതകങ്ങളുടെയും നിഷ്ഠുരമായ നശീകരണങ്ങളുടെയും ബീഭത്സരൂപമായാണ് ചിത്രീകരിക്കപ്പെടുക. അതു് അവശ്യം വേണ്ടതുതന്നെ.

ഒരുപേടിസ്വപ്നത്തിന്റെ മാനസികാസ്വാസ്ഥ്യത്തോടും പൈശാചികത്വത്തിന്റെ പ്രാകൃതത്വത്തോടുംകൂടി വിവരണാതീതമായി ഉയർന്നുവന്ന ഈ രൂപം സ്വന്തം പ്രവൃത്തികളുടെ തിക്തഫലം അനുഭവിക്കുന്നതു് പ്രകൃതിദത്തമാണ്. അതിൽ ആർക്കും ആക്ഷേപമില്ല. പക്ഷേ വ്യക്തികളുടെ ചെയ്തികൾ സമൂഹത്തിന്റെയും സമുദായത്തിന്റെയും സ്വതസ്സിദ്ധമായ സ്വഭാവമായി ചിത്രീകരിക്കപ്പെട്ടപ്പോൾ അവ കാലുഷ്യങ്ങളുടെ കലകൾ ചരിത്രവിവരണത്തിൽ പതിപ്പിച്ച് സംസ്കാരത്തെയും ചരിത്രത്തെയും കറകൊണ്ടു മൂടുന്നു. അതാണ് മുഹമ്മദ് ഗസ്സായെ ഇന്ത്യാചരിത്രപഠനത്തിലെ മുഖ്യവിഷയമായി അവലോകനവിധേയമാക്കുവാൻ കാരണം. മുഹമ്മദ് ഗസ്സായെ ചുറ്റിപ്പറ്റി എത്രമാത്രം കുഴപ്പങ്ങളാണ് നമ്മുടെ ചരിത്രസംവിധാനത്തിൽ കടത്തിവിട്ടിട്ടുള്ളതു്. സാമുദായികചരിത്രത്തിന്റെ അടിത്തറ പാകുവാൻ, കഥാപുരുഷന്റെ കാലഘട്ടമാണ് സൗകര്യപൂർവ്വം ഫലപ്രദമായുപയോഗപ്പെടുത്തിയിട്ടുള്ളതു്. തന്മൂലം പെട്ടെന്ന് പറഞ്ഞുതീർക്കാൻ പറ്റാത്ത സങ്കീർണ്ണമായ ഒരു വലിയ പ്രശ്നമായിത്തന്നെ ഇന്ത്യാചരിത്രപഠനത്തിൽ ഗസ്സാ അവശേഷിക്കുന്നു.

എട്ടാം നൂററാണ്ടിന്റെ അവസാനഘട്ടത്തോടുകൂടി കലീഫയുടെ പദവി പൊള്ളയായി കാണുവാൻതുടങ്ങി. അറബികളുടെ സ്ഥാനം തുർക്കികൾ കയ്യടക്കി. ഇതോടുകൂടി ചെറിയ ചെറിയ മുസ്ലിം രാഷ്ട്രങ്ങൾ ഉയർന്നുവന്നു. കലീഫയുടെ ഐസ്ലാമിക സാമ്രാജ്യത്തിന്റെ തകർന്നുകൊണ്ടിരുന്ന സ്ഥലങ്ങളിൽനിന്നുതന്നെയാണ് ഈ സ്വതന്ത്രരാജ്യങ്ങളുടെ ഉത്ഭവവും വളർച്ചയും. അത്തരം ചെറിയ രാജസ്ഥാനമായിരുന്നു ഗസ്നി. എ. ഡി. 933-ലാണ് ആൽപ്റ്റിജിൻ ഈ സംസ്ഥാനത്തിന്റെ അധിപതിയാകുന്നതും ഒരു രാജവംശം സ്ഥാപിക്കുന്നതും. 963-ൽ മരിക്കുന്നതുവരെ ആൽപ്റ്റിജിൻ ആ രാജ്യം ഭരിച്ചു. അദ്ദേഹത്തിനുശേഷം അബൂഇഷാക്കാണ് ഗസ്നിയിലെ രാജാവാകുന്നത്. ഒരു കൊല്ലം കഴിയുന്നതിനുമുമ്പ് അദ്ദേഹവും മരിച്ചു. പിന്നീടുള്ള ആറുകൊല്ലത്തിനിടയ്ക്ക് ആൽപ്റ്റിജിന്റെ പട്ടാളമേധാവികളിൽ മൂന്നുപേർ മാറി മാറി സിംഹാസനാരോഹണാവരോഹണങ്ങൾ നടത്തി. അങ്ങിനെ 976-ആയപ്പോഴേക്കും ഗസ്നിരാജസ്ഥാനം ആൽപ്റ്റിജിന്റെ അടിമകളിലൊരാളായ സബുക്ത്ജിന്റെ അധീനതയിൽവന്നു. ഇവിടംമുതലാണ് ഗസ്നികുടുംബത്തിന്റെ പ്രശസ്തി പരക്കുന്നത്.

സബുക്ത്ജിന്റെ ഭരണം നമ്മെ സംബന്ധിച്ചിടത്തോളം പരിഗണനാർഹമാണ്. അറബികളുടെ സിന്ധാക്രമണത്തിനുശേഷം ഇന്ത്യൻ മണ്ണിലേക്ക് മുസ്ലിംപട്ടാളം ഇരച്ചുകയറുന്നത് ഇക്കാലത്താണ്. പഞ്ചാബിലെയും വടക്കേ ഇൻഡ്യയിലെ മററു ചില സ്ഥലങ്ങളിലെയും രാജാവായിരുന്ന ജയ്പാലുമായി സബുക്ത്ജിൻ ഏററുമുട്ടുന്നു. നിർണ്ണായകമായ ഈ യുദ്ധത്തിൽ ഇരുകൂട്ടരും പരാജയമടഞ്ഞില്ല. പക്ഷെ പ്രകൃതിയുടെ ക്രൂരമായ ക്ഷോഭം നമ്മുടെ

സൈന്യത്തിന് വിവരിക്കാനൊക്കാത്ത പ്രയാസമുണ്ടാക്കി. കൊള്ളത്തിൽ പത്തുലക്ഷം റുപയും അൻപതു് ആനകളും നൽകാമെന്ന ഒരു കരാറിൽ ജയപാൽ സന്ധിചെയ്തു. പക്ഷേ ലാഹോറിലേയ്ക്കുവന്നു് തന്റെ തോൽവിയുടെ കാരണം അകാലമായുണ്ടായ മഞ്ഞിന്റെ രൂക്ഷതയായിരുന്നുവെന്നും ആക്രമികളുടെ ആയുധബലംകൊണ്ടായിരുന്നില്ലെന്നും മനസ്സിലാക്കിയ ജയ്പാൽ ഉടമ്പടിവ്യവസ്ഥകൾ ലംഘിക്കുകയാണു് ചെയ്തതു്. അതിന്റെ ഫലമായി സബുക്തജിൻ തന്റെ മൂത്തമകൻ മഹമ്മൂദിനോടും വിദേശ ഗോത്രപതിമാരെ വിധേയരാക്കിയിരുന്ന 5000 കുതിരപ്പടയാളികളോടുംകൂടി വീണ്ടും ഇൻഡ്യനതിർത്തി ലംഘിച്ചു് പടഹധ്വനിയുമായി പാഞ്ഞെത്തി.

യുദ്ധത്തിന്റെ പ്രാധാന്യം ജയ്പാൽ തികച്ചും മനസ്സിലാക്കിയിരുന്നു. തന്റെ സഹോദരരാജാക്കന്മാരുടെ സഹായമദ്ദേഹം അഭ്യർത്ഥിച്ചു. അദ്ദേഹം അവരെ ഓർമ്മപ്പെടുത്തി: "ഇതൊരു പ്രളയമാണു്. അതിനെ സംഘടിതമായി അണകെട്ടി നിർത്തിയില്ലെങ്കിൽ ചെറുതും വലുതുമായ എല്ലാ രാജ്യങ്ങളും തകർന്നടിയും; ഒന്നിക്കുക" എന്നു്. ഡൽഹി, കാന്യകുബ്ജ്, കലിഞ്ജർ, അജ്മീർ തുടങ്ങിയ രാജ്യങ്ങളിലെ രായ്മാർ ജയ്പാലിന്റെ സഹായത്തിനെത്തി. ലാഹോറിലെ തരുണീമണികൾ അനാവൃതമായി പ്രതിരോധമുന്നണിയിലേയ്ക്കു് കുതിച്ചുവന്നു്, ഭാരതീയസ്ത്രീകളുടെ ധീരമായ മുന്നേറ്റത്തിന്റെ മുന്നോടി കുറിച്ചു. എവിടെയും യുദ്ധത്തിന്റെ സംസാരംതന്നെ. ആഭരണങ്ങൾപോലും യുദ്ധഫണ്ടിലേയ്ക്കു് അവർ സംഭാവനനൽകി. ചരിത്രത്തിൽ ദേശീയമായ ഒരാപത്തിനെ ഏകോപിച്ചുനേരിടുവാൻ ഇൻഡ്യ തയ്യാറെടുത്തു. വിഘടിതമായിക്കിടന്നിരുന്ന ഉത്തരേന്ത്യൻരാജ്യങ്ങൾ ആഭ്യന്തരകലാപങ്ങളും

വിദ്വേഷങ്ങളും മറന്ന് ഒറ്റക്കെട്ടായി. അങ്ങിനെ ദേശീയ പ്രതിരോധമാണ് സബുക്ത്ജീനെ എതിരിട്ടത്. “ഒരു ലക്ഷത്തിനുമീതെ കുതിരപ്പടയാളികളോടും തിട്ടപ്പെടുത്താനൊക്കാത്ത കാലാൾപ്പടയോടുംകൂടി ജയ്പാലിന്റെ നേതൃത്വത്തിൽ ഇൻഡ്യ സമരസന്നദ്ധമായി പടക്കളത്തിലെത്തി. “ദേശീയാവേശം പകരുന്ന ഈ അദ്ധ്യായം ആപത്കരമായ ഒരു പാഠവുംകൂടി പകർന്നുതരുന്നുണ്ട്. ഡോക്ടർ ഈശ്വരീപ്രസാദ് തന്നെ പറയട്ടെ: “ഈ യുദ്ധഫലം അസന്ദിഗ്ദ്ധമാംവണ്ണം വെളിപ്പെടുത്തുന്ന സത്യം അനിയന്ത്രിതമായ ഏതു സന്നാഹവും എത്രതന്നെ വലുതാണെങ്കിലും ഉപയോഗശൂന്യമാണെന്നാണ്.”[1] പെഷവാറും ലമാഗണും ആക്രമിയുടെ അധീനതയിലമർന്നു. അതിനെ അംഗീകരിക്കുവാൻ ജയ്പാൽ നിർബ്ബന്ധിതനായി. പഞ്ചാബിന്റെ ഒരുഭാഗം വിദേശാധിപത്യത്തിൻകീഴിൽ വന്നത് വേദനയോടുകൂടി നാം നോക്കിനില്ക്കേണ്ടതായും വന്നു. ഇരുപതു കൊല്ലത്തെ സുദീർഘമായ ഭരണത്തിനുശേഷം സബുക്തജീൻ മരണമടഞ്ഞു. പിന്നീട് മക്കളായ മുഹമ്മദും ഇസ്മയിലും തമ്മിൽ സിംഹാസനാരോഹണത്തിനുവേണ്ടിയുള്ള രക്തപങ്കിലമായ സംഘട്ടനമായിരുന്നു. അതിൽ വിജയിച്ച മുഹമ്മദാണ് ഇൻഡ്യാചരിത്രത്തിലെ ഭയാനകനായ മുഹമ്മദ് ഗസ്നായെന്ന നശീകരണ ജേതാവ്.

ഈ സുൽത്താന് അധികം പൊക്കമുണ്ടായിരുന്നില്ല. അവയവങ്ങൾ കുറുകിച്ചുരുങ്ങിയവയെങ്കിലും ദേഹത്തിന് ഇണങ്ങുന്നവയായിരുന്നു. മസൂരിക്കലകൾ വികൃതമാക്കിയ മുഖം മുഹമ്മദിന് ബാഹ്യമായ സൌന്ദര്യസൌഭാഗ്യം ഇല്ലാതാക്കി. തന്റെ ഈ വികൃതമുഖം കണ്ണാടിയിൽനോക്കിക്കൊണ്ട് സുൽത്താനൊരുദിവസം തന്റെ സചിവനോട്

1. History of Muslim Rule P. 56.

പറഞ്ഞു: "ജനങ്ങൾ ആശ്വാസത്തിനുവേണ്ടിയും ദർശനസൌഖ്യത്തിനായും നോക്കുന്നതു് ഈ മുഖത്തെയല്ലേ. എങ്ങിനെ അവർക്കു് സമാധാനവും ഐശ്വര്യവും ലഭിക്കുവാനാണു്, കലാവിരുതു് വികൃതമായ എന്റെ ഈ മുഖത്തിനിന്നും?.' അതിൽ നിലീനമായിരുന്ന മാനസികവ്യഥ മനസ്സിലാക്കിക്കൊണ്ടുതന്നെ ബുദ്ധിമാനായ മന്ത്രി പറഞ്ഞു: "രാജാക്കന്മാരുടെ മുഖത്തിന്റെ ബാഹ്യപ്രകാശമല്ല മനുഷ്യരുടെ ആശ്വാസകേന്ദ്രം; ധീരമായും രാജകീയ പ്രൗഢി ഹൃദയത്തിന്റെ കണ്ണാടിയായ മുഖത്തു കളിയാടും. അതാണു് ജനങ്ങൾക്കു് ലഭിക്കുന്ന ദിവ്യപ്രകാശം." മുഹമ്മതിനു് സമാധാനമായി. വിരൂപനായും രാജാവായിരുന്ന അദ്ദേഹം. രാജത്വത്തിനു് എത്രമാത്രം ഉയർന്ന പദവി ഉണ്ടാകുവാനൊക്കുമോ, ജീവിതകാലം മുഴുകെ അതുചെയ്ത രാജാക്കന്മാരിൽ രാജാവായിരുന്ന മുഹമ്മതു് ഗസ്സാ. ചരിത്രത്തിൽ വിവിധാഭിപ്രായങ്ങൾ കൊണ്ടു് ഇത്രമാത്രം തർക്കവിഷയമായ ഒരു സുൽത്താൻ വേറെയില്ലതന്നെ.

മുപ്പതാംവയസ്സിൽ സുൽത്താനായ മുഹമ്മതിന്റെ നേട്ടങ്ങൾകണ്ടു് സമകാലീനലോകം ആശ്ചര്യംകൊണ്ടു. വിസ്തൃതമായ ഒരു സാമ്രാജ്യവും അമിതമായ സമ്പത്തും മുഹമ്മതിനെ അത്യുന്നതനായുയർത്തി. പ്രതീക്ഷിച്ചിരുന്ന ഒരഖിലലോക നേതാവിന്റെ ഉദയത്തിൽ മുസ്ലിംലോകം പ്രകമ്പനംകൊണ്ടു. മുസ്ലിം രാജാക്കന്മാരിൽ അജയ്യശക്തിയായുയർന്ന മുഹമ്മതിനെ, ക്ഷയിച്ചുകൊണ്ടിരുന്ന ഖലീഫത്തിനുപകരമായി മുസ്ലിംലോകം കണക്കാക്കി. അങ്ങിനെ അവർക്കൊക്കെയും മുഹമ്മതു് മഹാത്മാക്കളിൽ മഹാനായിത്തീർന്നു. പേർഷ്യയിലെയും തുർക്കിസ്ഥാനത്തിലെയും രാജസ്ഥാനങ്ങൾ മുഹമ്മതിന്റെ നാമശ്രവണമാത്രയിൽ കിടിലംകൊണ്ടു. തലമുറയ്ക്കു് മുഹമ്മതു് ഒരിതിഹാസപുരുഷനും

മുസ്ലിംകൾക്ക് ഇപ്പോൾപ്പോലും ആദർശം. മുസ്ലിംകളുടെ നാട്ടിൽനിന്നും അവിശ്വാസം കടപുഴക്കിയെറിയുവാൻ ശ്രമിച്ച ഇസ്ലാമിൻെറ സംരക്ഷകനും ഗാസിയുമാണ്. ഹിന്ദുക്കൾക്കാകട്ടെ അദ്ദേഹം മനുഷ്യത്വരഹിതനായ ക്രൂരനായിരിപ്പോഴും. അവരുടെ മതവികാരത്തെ വ്രണപ്പെടുത്തുകയും വിശുദ്ധമായ ആരാധനാലയങ്ങൾ വിവേചനാരഹിതമായി നശിപ്പിക്കുകയും ചെയ്ത ഹീനനായ ഹൂണ (Hun) നാണ്. പക്ഷെ നിഷ്പക്ഷമതിയായ ഒരു ജിജ്ഞാസു, ആ കാലഘട്ടത്തിലെ രീതിയായ വിവരക്കേടുപനാമങ്ങളിൽ, മത ഭ്രാന്തായിരിക്കും രേഖപ്പെടുത്തുക. അയാളുടെ കാഴ്ചപ്പാടിൽ മുഹമ്മദ് മഹാനായ നേതാവും, നയകോവിദനായ ഭരണകർത്താവും, അനുഗ്രഹീതനായ യോദ്ധാവും, നീതിമാനായ ന്യായാധിപനും, പണ്ഡിതന്മാരെ പുലർത്തിയിരുന്ന രക്ഷാധികാരിയും, അങ്ങിനെ ലോകത്തിലെ വലിയവരെന്നു പറയാവുന്ന ഭരണാധിപന്മാരുടെ ഒപ്പം കണക്കാക്കാവുന്നദ്ദേഹവുമാണ്."[2] ഡോക്ടർ ഈശ്വരി പ്രസാദ് സൂക്ഷ്മമായി ഈ വിഷയത്തെ പഠിച്ചശേഷം വിലയിരുത്തുന്നതിപ്രകാരമത്രെ.

ഇങ്ങിനെ വിഭിന്നമായ അഭിപ്രായങ്ങൾക്കിടംകൊടുത്തത് മുഹമ്മതിൻെറ പ്രവൃത്തികളും അവയെ മനഃപൂർവ്വം ന്യായീകരിക്കുവാൻ വേണ്ടി മുസ്ലിം ചരിത്രകാരന്മാർ എഴുതിത്തള്ളിയ സംഗതികളുമാണ്. ധ്രുവങ്ങളോളമന്തരത്തിൽ നില്ക്കുന്ന വിഭിന്നാഭിപ്രായങ്ങൾക്ക് ഉപോൽബലകമായി ഓരോന്നിനും ഗൗരവയുക്തമായ കാരണങ്ങൾ ഉന്നയിക്കുവാനുമുണ്ട്. മുഹമ്മദ് ഗസ്നിയുടെ ഇൻഡ്യനാക്രമണങ്ങൾ മിക്കവാറും ആരാധനാലയങ്ങൾ തകർക്കുന്നതിലും അവയിലെ ധനം കൊള്ളയടിക്കുന്നതിലുമാണ് ഊന്നം വെച്ചിരുന്നത്. ഈ പ്രവൃത്തികൾ നീതിയുക്ത മതനിയമങ്ങൾ

2. History of Muslim Rule in India P. 65

ക്കോ നിരക്കുന്നതല്ല. പക്ഷേ അനിസ്ലാമികമായ പ്രവൃത്തികൾ തങ്ങളുടെ വീരപുരുഷനിൽ ആരോപിക്കുവാൻ മുസ്ലിം പൌരോഹിത്യം തുനിഞ്ഞിരുന്നുമാത്രമല്ല, നികൃഷ്ടമായ ഈ ചെയ്തികൾക്ക് ഇസ്ലാമികമായ ന്യായീകരണങ്ങൾ കണ്ടെത്തുവാൻ കിണഞ്ഞുശ്രമിക്കുകയുമാണ് അവരുടെ പക്ഷത്തുനിന്നുമുണ്ടായത്. അതിന്റെ ഫലമായി വിഗ്രഹാരാധനക്കെതിരെ സന്ധിയില്ലാത്ത സമരം ചെയ്യുവാൻ നിയുക്തനായ ഖാസിയായിട്ടാണ മുഹമ്മദ് അമ്പലങ്ങൾ തകർത്തതിനെ മുസ്ലിം ചരിത്രകാരന്മാർ വ്യവഹരിച്ചത്. ഇസ്ലാമിന്റെ വികാസത്തിന്നും നിലനില്പിന്നും അനിവാര്യമായ ഒരു പ്രവൃത്തി ചെയ്യുവാൻ ബാധകനായിരുന്ന മാതൃകാസുൽത്താനാണ് ഗസ്നായെന്നവരെ ഉത്ബിയും, ബൈഹാക്കിയും മററു ചരിത്രകാരന്മാരും എഴുതിവിട്ടു. ആ കാലഘട്ടത്തിന്റെ ഹൃദയത്തുടിപ്പുകൾമാത്രമാണിത് പ്രതിഫലിപ്പിക്കുന്നത്. അഖിലലോക മുസ്ലിംസാമ്രാജ്യത്തിന്റെ ജീവസ്സായ സ്ഥാപനമായിരുന്ന കലിഫത്ത്. അത് തകരുകയും ചെറിയചെറിയ രാജവംശങ്ങൾക്കിടം കൊടുക്കുകയും ചെയ്ത കാലം. മുസ്ലിം ലോകാധിപത്യം ക്ഷയോന്മുഖമായി വിഘടിതമായി. ഇതിൽനിന്നും വളർന്ന വികാസംകൊണ്ട ഗസ്നിസാമ്രാജ്യം ലോകത്തിനാകമാനം പുതിയ ആശയും ആവേശവും നല്കി. വിഛിന്നമായി തമ്മിലടിച്ചവശമായിക്കൊണ്ടിരുന്ന മുസ്ലിം ശക്തി വീണ്ടും രാഷ്ട്രീയാധിപത്യത്തിന്റെ പുതുപുലരിയിൽ വികാസംകൊണ്ടു. ഇതിൽ സന്തുഷ്ടിപൂണ്ടവർ നഷ്ടപ്പെട്ടത് വീണ്ടുകിട്ടിയാലത്തെ മനോവൃത്തിയോടുകൂടി അതിന്റെ ഉത്തരവാദികളെ പ്രകീർത്തിക്കുക സഹജമാണ്. അതുതന്നെ ഗസ്നായുടെ കാര്യത്തിലും മുസ്ലിംലോകം സ്വീകരിച്ചു. അദ്ദേഹത്തിന്റെ എല്ലാ നിന്ദ്യപ്രവൃത്തിക്കും ഇസ്ലാമികമായ വിധിന്യായം കണ്ടുപിടിച്ച് സുൽത്താനെ ആരോപണ

ങ്ങളിൽ നിന്നും ഒഴിവാക്കുവാൻ അവരൊക്കെ ബാദ്ധ്യസ്ഥരുമായിരുന്നു. ചുരുക്കത്തിൽ മുഹമ്മദുഗസ്നായുടെ കാലം എന്നെന്നു് മോശപ്രവൃത്തിക്കും ഇസ്ലാമികാംഗീകാരം ലഭിച്ചിരുന്ന ഖലീഫയുടെ ശക്തി ക്ഷയിച്ച സന്ദർഭമായിരുന്നു. ഈ സ്ഥിതിവിശേഷം ആരേക്കാളും കൂടുതൽ മനസ്സിലാക്കിയിരുന്ന മുഹമ്മദു് ഗസ്നാ സ്വാതന്ത്ര്യത്തിന്നെത്താവുന്ന പാരമ്യത്തിലും, അതിന്റെ പരിപൂർണ്ണതയോടുകൂടിയും വിരാജിച്ചു. അങ്ങിനെ സമകാലീനരും അവരെ പിൻതുടർന്നുവന്ന മുസ്ലിം ചരിത്രകാരന്മാരും വിശ്വാസത്തിന്റെ കാവൽഭടനായിട്ടാണ് ഗസ്നായെ ചിത്രീകരിക്കുന്നതുതന്നെ. ഈ വിവരണങ്ങളും മുഹമ്മദു് ഗസ്നായുടെ ഇൻഡ്യയിലെ അക്രമപ്രവൃത്തികളും കൂടി ഒന്നിപ്പിച്ചുക്കുവാൻ കഴിയുന്ന ഏതൊരു ഇൻഡ്യക്കാരനും. ഹീനനായ ഹൂണനായിമാത്രമേ മിതമായ ഭാഷയിൽ ഈ ചക്രവർത്തിയെ വിശേഷിപ്പിക്കുവാനാവൂ. മുഹമ്മദിന്റെ ആക്രമണങ്ങളും ആരാധനാലയങ്ങളുടെ നശീകരണങ്ങളും ഇസ്ലാമിക പ്രചാരണത്തിന്റെ ഭാഗമായി മുസ്ലിം ചരിത്രകാരന്മാർ തന്നെ ആവർത്തിച്ചുറപ്പിക്കുമ്പോൾ, ആംഗ്ലേയചരിത്രകാരൻ സ്വന്താവശ്യത്തിനുവേണ്ടിയാണെങ്കിലും, വിദഗ്ദ്ധമായി ഇവ ഉപയോഗപ്പെടുത്തിയതിൽ കുറ്റംകാണേണ്ടതില്ല. "രോഗി ഇച്ഛിച്ചതും പാല്, വൈദ്യൻ കല്പിച്ചതും പാല്" എന്നുപറയാറുള്ളതുപോലെ വിഗ്രഹധ്വംസനവും അമ്പലനശീകരണവും മുസ്ലിം ചക്രവർത്തിമാരുടെ വിശ്വാസത്തിന്റെ ഭാഗമാണെന്ന് സ്ഥാനത്തും അസ്ഥാനത്തും കൊണ്ടുപിടിച്ചു വാദിക്കുവാൻ മിനക്കെടുന്ന ബ്രിട്ടീഷ് ചരിത്രകാരന്റെ ആഗ്രഹം സംപൂർണ്ണസാഫല്യം കണ്ടെത്തിയതു് മുഹമ്മദു് ഗസ്നായുടെ ഇൻഡ്യൻ പ്രവൃത്തികളിലും, അതിനു് മുസ്ലിം ചരിത്രകാരന്മാർ നൽകിയ വിശദീകര

ണത്തിലുമാണ്. അങ്ങിനെ പെട്ടെന്ന് പറഞ്ഞുതള്ളാനൊക്കാത്ത ഒരു ചരിത്രപ്രശ്നമാണ് മുഹമ്മദ് ഗസ്നാ എന്ന ചക്രവർത്തി.

1000-ത്തിനും 1026-നുമിടയ്ക്ക് 17 പ്രാവശ്യം മുഹമ്മദ് ഗസ്നായുടെ ഭീകരമായ കൊള്ളയടികൾക്കും, കൊലപാതകങ്ങൾക്കും തുടർച്ചയായി ഈ നാട്ട് സാക്ഷ്യംനിൽക്കേണ്ടതായിവന്നു. അനശ്വരമായികരുതിയിരുന്ന പലതും നഷ്ടപ്പെട്ടു; അപ്രതിരോധ്യമെന്ന് വിചാരിച്ചിരുന്ന പലതും തകർക്കപ്പെട്ടു. സങ്കല്പങ്ങളും വിശ്വാസങ്ങളും ഉലഞ്ഞു. നിരവധി അമ്പലങ്ങളിൽ നൂറ്റാണ്ടുകളായി സംഭരിച്ചിരുന്ന അളവറ്റ മുതൽ ഈ നാട്ടിൽനിന്നും നീക്കപ്പെട്ടു. ഭയാനകവും ക്രൂരവുമായ ചെയ്തികൾ ഓരോ പ്രാവശ്യവും കൂടുതൽ കൂടുതൽ നടത്തി. ജനങ്ങൾ പ്രയാസത്തിന്മേൽ പ്രയാസങ്ങളനുഭവിച്ചു. രാജ്യം ദരിദ്രമാകുവാനും നാട്ടിൽ ക്ഷാമം നടമാടുവാനും തുടങ്ങി. ആക്രമിച്ച് അധീനപ്പെടുത്തിയ രാജ്യങ്ങളെ ഏകീകരിയ്ക്കുവാനോ, ഒരു ഭരണക്രമം നടപ്പിലാക്കുവാനോ ഉള്ള സാവകാശം കാട്ടാതെ ഓരോ പ്രാവശ്യം ലഭിച്ച കൊള്ളമുതലുംകൊണ്ട് അക്രമി സ്ഥലംവിട്ടു. "അവർ വന്ന് രാജ്യമാക്രമിച്ച് അഗ്നിക്കിരയാക്കുകയും മുതൽ കൊള്ളയടിക്കുകയുംചെയ്ത് വന്നവഴിക്ക് പോയി" എന്നൊരു പേർഷ്യൻ കവിതയുണ്ട്, മംഗോൾ ആക്രമണ സ്വഭാവത്തെ അധികരിച്ച്. മുഹമ്മദ്ഗസ്നായുടെ ഇൻഡ്യൻ ആക്രമണങ്ങളും അത്തരത്തിലുള്ളവയായിരുന്നു. എന്തെല്ലാം ന്യായീകരണങ്ങൾ നൽകിയാലും മുഹമ്മതിനെ കുററവാളിയല്ലാതെ കാണുവാൻ നിഷ്പക്ഷനിരീക്ഷകർക്കാർക്കും സാധ്യമാകുകയില്ല. പ്രതിക്കൂട്ടിൽ കയററുകയും ശിക്ഷാർഹമാക്കുകയും ചെയ്യേണ്ടതുതന്നെയാണ്. പക്ഷെ അതിനുപകരം സുൽത്താൻ മുഹമ്മതിന്റെ കുററങ്ങൾക്കുള്ള ശിക്ഷ അനുഭവിക്കുന്നത് അദ്ദേഹ

ത്തിനുശേഷം വന്ന നല്ലവരായ അനവധി സുൽത്താന്മാരാണ്. ഇതിനെ ചുററിപ്പററി പരന്ന സാമുദായിക വിദ്വേഷത്തിൻെറ വിഷവായു ശ്വസിച്ച് വീർപ്പുമുട്ടുന്നതു് ലക്ഷോപലക്ഷം ഹിന്ദുമുസ്ലിം സഹോദരങ്ങളുമാണ്. കററവാളി ശിക്ഷയിൽനിന്നു ഭാഗികമായിട്ടെങ്കിലും രക്ഷപ്പെടുക, നിരപരാധികൾ കഠിനതരമായ ക്രൂരദണ്ഡനങ്ങൾക്കു് വിധേയമാകുകയും ചെയ്യുക: ചരിത്രത്തിനും പ്രകൃതിനിയമത്തിനും, മര്യാദാചാരങ്ങൾക്കും എതിരാണിതു്. ആ ധാർമികരോഷത്തോടുകൂടിത്തന്നെ, മുഹമ്മദു് ഗസ്നായുടെ സ്വകാര്യജീവിതവും പൊതുപ്രവർത്തനവും എന്തുമാത്രം മുസ്ലിം ചരിത്രകാരന്മാർ പറയുന്ന ഖാസിയുടെയും മിഷണറിയുടേതുമായി സങ്കല്പിക്കാനൊക്കുമെന്നുകൂടി വിശകലനവിധേയമാക്കാം.

1. പിതാവായ സബുക്തജിൻ ഒരു മരണപത്രം എഴുതിവെച്ചിരുന്നു. തൻെറ മരണാനന്തരം രണ്ടാമത്തെ പുത്രനായ ഇസ്മയിൽ തന്നെ പിൻതുടർന്നു് ചക്രവർത്തിയാകണമെന്നായിരുന്നു അദ്ദേഹം വിളംബരപ്പെടുത്തിയിരുന്നതു്. പക്ഷേ സബുക്തജിൻെറ മരണശേഷം നടന്നതു് നേരേ മറിച്ചാണ്. ഇസ്മയിലിനെ തടവുകാരനായി പിടിക്കുന്നതിനുമുമ്പ് മുഹമ്മദിൻെറ നേതൃത്വത്തിൽ രക്തപങ്കിലമായ ഒരു യുദ്ധം നടന്നു. ഇസ്ലാമിക പ്രചരണത്തിനുവേണ്ടിയല്ല, മുഹമ്മദിനു് സുൽത്താനാകുവാൻവേണ്ടിമാത്രം അനവധി മുസ്ലിം യോദ്ധാക്കൾ രണ്ടുചേരിയിലും മരിച്ചുവീണു. സ്വന്തം പിതാവിൻെറ ഇച്ഛയെ ധിക്കരിക്കുവാൻ ഒരു മതവും ശാസിക്കുകയില്ലല്ലോ. അതു് ചെയ്ത മുഹമ്മദു് അനിസ്ലാമികപ്രവൃത്തിയുടെ ആരംഭം കുറിക്കുകയായിരുന്നു, സ്വാതന്ത്ര്യത്തിനും അധികാരത്തിനുംവേണ്ടി. "നീ തന്നെ അവരുടെപോലും പരമാധികാരശക്തിയല്ല" എന്നു് ഖുറാൻ ഓർമ്മപ്പെടുത്തുന്നതു്, മുസ്ലിമിനേയും അമുസ്ലിമി

നേയും ബാധിക്കുന്നതിനുതകും, മനുഷ്യാധികാരത്തെ പരിമിതമാക്കുവാനുദ്ദേശിച്ചതാണ്. അപ്പോൾ സ്വയം അധികാരത്തിലേക്കുവരോധിക്കുവാൻ വേണ്ടി മുഹമ്മദ് ചിന്തിയചോരയും വരുത്തിയവിനയും നിശ്ചയമായും ഇസ്ലാമിക ശാസനകൾക്കെതിരാണ്. അതോടൊപ്പം സ്വസഹോദരങ്ങളെ തടങ്കലിൽ പാർപ്പിക്കുകയും അദ്ദേഹത്തിന്റെ ഉററവരെ ഉന്മൂലനം ചെയ്യുകയും ചെയ്ത മുഹമ്മദിനെ ശ്രേഷ്ഠമായും ഉത്തമവിശ്വാസികളുടെ പവിത്രമായ പന്തിയിൽപ്പെടുത്തുവാനൊക്കുകയില്ല.

2. പ്രൊഫസ്സർ മുഹമ്മദ് ഹബീബ് സുൽത്താന്റെ മതവിശ്വാസത്തെ സ്പർശിച്ചുകൊണ്ടെഴുതുന്നതിപ്രകാരമാണ്: “സമകാലീനരേഖകൾ വെളിപ്പെടുത്തുന്ന പരമാർത്ഥം സുൽത്താൻ അവസാന വിധിദിനത്തിലും, മുസ്ലിം പൌരോഹിത്യം എക്കാലവും പ്രിയങ്കരമായി കണക്കാക്കിപ്പോന്നിട്ടുള്ള ഹദീസിലും (നബിവചനങ്ങൾ) വിശ്വസിച്ചിരുന്നില്ലെന്നതാണ്. ഏകനും അദൃശ്യനുമായ ദൈവത്തിൽ കഠിനമായ വിശ്വാസം അദ്ദേഹമിച്ഛിച്ചിരുന്ന മനഃസമാധാനം സുൽത്താന് നൽകിയിരുന്നു. അതൊഴിച്ചാൽ അന്ധമായ വിശ്വാസാചാരങ്ങളെ യുക്തിസഹമായദ്ദേഹം എതിർക്കുകയാണ് ചെയ്തിരുന്നത്. അദ്ദേഹത്തിന്റെ ജീവിതദർശനം തീർത്തും ലൌകികമായിരുന്നു. പൌരോഹിത്യം തന്റെ മേൽ ആധിപത്യം നടത്താതിരിക്കണമെന്ന ഉള്ളിൽതട്ടിയ ആഗ്രഹവും അദ്ദേഹത്തിനുണ്ടായിരുന്നു.”[3] ഒരു മുസ്ലിമിന്റെ വിശ്വാസങ്ങളിൽ നിർബ്ബന്ധമാണ് അവസാന വിധിദിനത്തെയും നബിവചനത്തെയും ചോദ്യം ചെയ്യാതെ സ്വീകരിക്കുകയെന്നത്. അത് ചെയ്യാതിരുന്ന മുഹമ്മദ്

---

3. Sulthan Mohamed Ghazanin- P. 84

ശക്തിയായ വിശ്വാസിയാണെന്നു് പറയുകതന്നെ പ്രയാസമായിരിക്കുമ്പോൾ അദ്ദേഹത്തെ മതത്തിന്റെ സംരക്ഷകനായി അവതരിപ്പിക്കുന്നതു് മറ്റെന്തെങ്കിലും സംഗതികൊണ്ടായിരിക്കുമെന്നു് വ്യക്തമല്ലേ.

3. സുൽത്താന്റെ സ്വകാര്യജീവിതം ഇക്കാര്യത്തിൽ കൂടുതൽ പ്രകാശം ചൊരിയുന്നതാണു്. അദ്ദേഹം തന്റെ മുമ്പും പിമ്പുമുണ്ടായിരുന്ന രാജാക്കന്മാരുടെ ലൌകികാർഭാടങ്ങളും മദാലസമായ സുഖഭോഗ്യങ്ങളും വിദ്വേഷം നുകന്നിരുന്നദ്ദേഹമാണു്. ഇക്കാര്യത്തിൽ മററു ഭരണാധിപന്മാരേക്കാൾ കൂടുതൽ നല്ലവനോ, ഏറെ മോശക്കാരനോ ആയിരുന്നില്ല മുഹമ്മദു് ഗസ്നാ. വീഞ്ഞു്, വീണ, വിലാസിനി ഇവ മൂന്നിലും അമിതമായ താല്പര്യം ഓരോ രാജാവും കാണിച്ചിരുന്നു. മുഹമ്മദും രാജകീയമായ ഈ സുഖഭോഗങ്ങളിൽ ഭാഗഭാക്കായിരുന്നുവെന്നതിൽ സംശയമില്ല. അവരെല്ലാവരും സാഹസികയോദ്ധാക്കളും പട്ടാളശക്തിയിൽ വിശ്വസിച്ചിരുന്നവരുമായിരുന്നെങ്കിലും, കവിതയും സംഗീതവും ആസ്വദിക്കുവാനുള്ള ആസക്തിയും പ്രദർശിപ്പിച്ചുപോന്നവരാണു്. മുഹമ്മദും ഇക്കാര്യങ്ങളിലൊന്നിലും പിന്നിലായിരുന്നില്ല. ഒരു ചക്രവർത്തി എന്ന നിലയിൽ അനുഭവിച്ചുപോന്നിരുന്ന ഈ ലൌകികാഡംബരങ്ങളും വൈകാരികാനുഭൂതികളുമൊക്കെ മുഹമ്മദും അനുഭവിച്ചെങ്കിൽ അദ്ദേഹത്തെ മാത്രം കുററക്കാരനാക്കേണ്ടതില്ല. രാജകീയപദവിയോടൊപ്പം ഇവയും സാർവത്രികാംഗീകാരം ലഭിച്ചിരുന്നവ മാത്രമാണു്. ഭരണാധിപനായ മുഹമ്മദിനെപ്പററിയായിരുന്നു ആക്ഷേപവും തർക്കവുമെങ്കിൽ നമുക്കിതു് സമ്മതിച്ചുകൊടുക്കുവാനേയുള്ളൂ. പക്ഷേ ഇവിടെ മുഹമ്മദു് ഗസ്നാ ഇസ്ലാമിന്റെ പ്രചാരകനായാണു് ചിത്രീകരിക്കപ്പെട്ടിട്ടുള്ളതു് മദ്യം നിഷിദ്ധമെന്നു് പ്രഖ്യാപിക്കുകയും പ്രാവർത്തി

കമാക്കുകയും ഇസ്‌ലാം ചെയ്യുന്ന കാര്യത്തിൽ ആർക്കും എതിർവാദമുണ്ടാകുകയില്ലല്ലോ. അക്കാലത്തിന്റെ സ്വഭാവമനുസരിച്ച് സുൽത്താൻ മുഹമ്മദ് സുഖമായി മദ്യപിച്ചിരുന്നുവെന്നതുമാത്രംമതി അദ്ദേഹം സുൽത്താനെന്നതിൽ കവിഞ്ഞു് ഇസ്‌ലാംമതപ്രചാരകനല്ലെന്ന് കാണാൻ.

4. തന്റെ കീഴ്ജീവനക്കാരോട് പലപ്പോഴും നിസ്സാര കാര്യങ്ങൾക്ക് അദ്ദേഹം വഴക്കുകൂടുമായിരുന്നു. അടിമകളെ കൈമാറുന്നതിൽ കൂടി അവരുമായി കലഹിച്ചതിനു് തെളിവുകളുണ്ട്. ഇതിനൊക്കെ മകുടംചാർത്തുന്ന മറ്റൊരു കാര്യവുംകൂടി സമകാലീന രേഖകളിൽ നിന്നു തന്നെ തേടിപ്പിടിക്കുവാനാകും. മുഹമ്മദിന്റെ പിൻഗാമി മസൂദിന്റെ കാലത്ത് ലാഹോറിലെ സൈന്യമേധാവിയായിരുന്ന അഹമ്മദ് നിയാൽട്ടിജിൻ ഈ സുൽത്താന്റെ അവിഹിതബന്ധത്തിൽനിന്നും ജനിച്ച പാപത്തിന്റെ ജീവനുള്ള പിറവിയായിരുന്നു. സമകാലീന ചരിത്രകാരൻ ബയ്ഹാക്കി ഇതിനെ നിഗൂഹനം ചെയ്തു പറയുന്നതിങ്ങനെയാണ്. "ജനങ്ങൾ ഇയാളുടെ ജനനത്തേയും ഇയാളുടെ മാതാവിനേയുംകുറിച്ച് പല കഥകളും പറയുന്നുണ്ട്. ഒരു സംഗതി തീർച്ച. സുൽത്താനും ഇയാളുടെ അമ്മയും തമ്മിൽ ദൃഢമായ സൌഹൃദത്തിലായിരുന്നു. എന്നാൽ സത്യം ദൈവത്തിനുമാത്രമേ അറിയൂ."[4] വ്യഭിചാരത്തെ എല്ലാ തലത്തിലും കുറ്റകരമായി കാണുന്ന ഇസ്‌ലാമിന്റെ പ്രചാരകനെന്നു പറയുന്ന സുൽത്താനെപ്പറ്റിത്തന്നെയാണ് ഈ ആരോപണമുള്ളത്.

---

4. Baihagi Elliot & Dowson Vol II P. 122.

5. ഇതിനെല്ലാം പുറമേ ഗസ്നാ നാല്പതു് യുദ്ധങ്ങളാണു് തന്റെ ആയുഷ്ക്കാലത്തു് നടത്തിയിട്ടുള്ളതു്. ഇതിലെല്ലാംതന്നെ പരാജയം അദ്ദേഹമെന്തെന്നറിഞ്ഞിരുന്നില്ല. അവയിൽ 17 എണ്ണം ഇൻഡ്യൻ മണ്ണിലും ബാക്കി 23 എണ്ണം മുസ്ലിം സഹോദരരാജ്യങ്ങൾക്കെതിരായിട്ടുമായിരുന്നു. ഇൻഡ്യൻ യുദ്ധങ്ങളും കൊള്ളകളും ഇസ്ലാമിക വികസനത്തിനുവേണ്ടി ചെയ്തതാണെന്നു് വാദത്തിനു് വേണ്ടി അംഗീകരിച്ചാൽതന്നെ സ്വസമുദായത്തിലെ സഹോദര സുൽത്താന്മാരോടു് നടത്തിയ യുദ്ധങ്ങളെ എങ്ങിനെ വിലയിരുത്തും? സ്വന്ത സാമ്രാജ്യം വികസിപ്പിക്കുക എന്നതിൽക്കവിഞ്ഞ ഒരു ലക്ഷ്യവും ഗസ്നായ്ക്കില്ലായിരുന്നു. എന്തു തകർത്തിട്ടായാലും തരക്കേടില്ല തന്റെ സുഖസൌകര്യങ്ങൾക്ക ധനം സംഭരിക്കുക മാത്രമായിരുന്നു മുഹമ്മതിന്റെ മതം. ധനവ്യാമോഹത്തിനു് ഇതിൽകവിഞ്ഞ ഒരുദാഹരണവും ഒരു പക്ഷേ ചരിത്രത്തിൽ കണ്ടില്ലെന്നുവരും. പക്ഷേ അവയ്ക്കു് ഇസ്ലാമിക നിയമങ്ങളെ വളച്ചൊടിച്ചു് മൌനാനുവാദവും അംഗീകാരവും കൊടുക്കുവാൻ മുസ്ലിം പൌരോഹിത്യം നിർബ്ബന്ധരായ ഗതികേടു് മുഹമ്മദു് അജയ്യശക്തിയായുന്നതോടുകൂടി അവർക്കൊക്കെ ഉണ്ടായി. തന്മൂലം മുഹമ്മതിനെ കുറ്റങ്ങളിൽനിന്നുമൊഴിവാക്കുവാനുള്ള ശ്രമത്തിൽ ഇസ്ലാമിനെത്തന്നെ ആഹുതി ചെയ്യേണ്ടതായിവന്ന വങ്കത്തമാണു് ഇവർക്കൊക്കെ പിണഞ്ഞതു്. അതിന്റെ പരിണതഫലമാകട്ടെ ദൂരവ്യാപകമായിരുന്നു.

6. "നിങ്ങൾക്കാണു് നിങ്ങളുടേതായ മതമുള്ളതു്. എനിക്കാണു് എന്റേതായ മതമുള്ളതു്" എന്നു് ഖുറാൻ പ്രഖ്യാപിച്ചതും, "മതത്തിൽ ഭർത്സനമേയില്ല" എന്നു് മറ്റൊരിടത്തൂന്നിപ്പറഞ്ഞതും ഇതരമതങ്ങളേയും വിശ്വാസികളേയും സംബന്ധിച്ചുള്ള ഇസ്ലാമിക ശാസനകളും സമീ

പനരീതിയുമാണ്. വ്യക്തിഗതമായ വിശ്വാസാചാരങ്ങളിൽ നിർബ്ബന്ധമോ ഭീഷണിയോ അനിസ്ലാമികമാണ്. ഹൃദയത്തിൽ ഉറപ്പിച്ചു വിശ്വസിക്കേണ്ട കാര്യങ്ങൾ ബോധവാന്മാരായി നിർവ്വഹിച്ചാൽ മാത്രമേ പരിപൂർണ്ണമാകൂ. ഭാഗികമായ വിശ്വാസവും ബാഹ്യപ്രകടനങ്ങളിൽ മാത്രം അധിഷ്ഠിതമായ മതവും ഇസ്ലാമല്ല. ഖുറാനിൽ വിശദമിതാ വർണ്ണിച്ച് പലയിടങ്ങളിൽ ഓർമ്മപ്പെടുത്തുന്നുണ്ട്. "ഓരോ തരക്കാരും അവനവന്റേതായി അംഗീകരിക്കപ്പെട്ടിട്ടുള്ള മതത്തിന്റെ ശാസനകൾ മാത്രമേ അനുസരിക്കേണ്ടതുള്ളൂ." ഖുറാൻ വാക്യമാണിത്. ആരാധനാ സ്വാതന്ത്ര്യം എല്ലാ ആളുകൾക്കുമനുവദിച്ചിരുന്നു. അതിനെ അംഗീകരിക്കുകയും ദൈവപൂജ നടത്തുന്ന കേന്ദ്രങ്ങളെ ബഹുമാനിക്കുകയും ചെയ്യുന്നു. ഓരോരുത്തരുടെ വിശ്വാസത്തിനനുസരിച്ച് അവർ നടത്തുന്ന ആരാധനാർച്ചനകളിൽ ഇടപെടുക മുസ്ലിമിനെ സംബന്ധിച്ച് നിഷിദ്ധമാണ്. സന്ധിസംഭാഷണങ്ങൾക്കുവേണ്ടി പ്രവാചകസന്നിധിയിലെത്തിയ ക്രൈസ്തവ പുരോഹിതന്മാർക്ക് പ്രാർത്ഥനാസൗകര്യം ചെയ്തുകൊടുത്തത് സ്വന്തം പള്ളി പ്രവാചകൻ ഒഴിഞ്ഞു കൊടുത്തിട്ടായിരുന്നു. നബി തന്നെ അങ്ങിനെ ആരാധനയുടെ കാര്യത്തിൽ മാതൃക കാട്ടിയിട്ടുണ്ട്. അതിനുശേഷം ഖലീഫമാരുടെ കാലങ്ങളിലും വിമതസ്ഥരുടെ ആരാധനാകേന്ദ്രങ്ങൾ പരിരക്ഷിച്ചു പോന്നിരുന്നതിന് നിരവധി തെളിവുകൾ ഉദ്ധരിക്കുവാനൊക്കും.

ഘൂറത്ത് ഗസ്നായുടെ അമ്പലനശീകരണം ഒരിക്കലും ഒരു മതത്തിനും ചേർന്നതല്ല. ധനദുർമ്മോഹം കൊണ്ടായിരുന്നു അവ നടത്തിയതെന്ന പരമാർത്ഥം എത്ര ഉച്ചത്തിൽ തന്നെ പറഞ്ഞാലും നീചമായ ആ ചെയ്തികൾ ഇസ്ലാമിക വിശ്വാസ പ്രമാണങ്ങൾക്ക് കടകവിരുദ്ധമായിരുന്നു

മെന്നതിൽ ഒരു തക്കവുമില്ല. മുഹമ്മദു് ഗസ്സായുടെ ആധുനിക ചരിത്രകാരൻ ഇതിനെ വിലയിരുത്തുന്നതിപ്രകാരമാണു്: "സത്യസന്ധനായ ഒരു ചരിത്രകാരനും ഒളിച്ചുവയ്ക്കുവാനോ ഇസ്‌ലാമിനെ സംബന്ധിച്ചു ചിന്തിക്കുന്ന യാതൊരു മുസ്‌ലിമിനും ന്യായീകരിക്കുവാനോ കഴിയാത്ത നിർദ്ദയപ്രവൃത്തിയാണു് ഗസ്സായിലെ പട്ടാളം അമ്പലനശീകരണങ്ങൾ വഴി നടത്തിയതു്. ഇസ്‌ലാമതത്തിനും ഖുർആനും അക്രമികളുടെ ആന്തരിക ഉദ്ദേശ്യമായ കൊള്ളയടിക്കലിനു അനുവാദം നല്കുന്നില്ല." 5 പ്രതികാരത്തിൽ മുഹമ്മദു ഗസ്നി ഇന്ത്യയിൽ വരുത്തിയ വിനാശം വളരെ വലുതായിരുന്നു. അമ്പലങ്ങൾ ഒന്നിനുപുറകെ ഒന്നായി തകർന്നടിഞ്ഞു. ബ്രാഹ്മണന്റെ പ്രതിരോധവൈദഗ്ദ്ധ്യമോ ക്ഷത്രിയന്റെ ആയോധനസാമർത്ഥ്യമോ, അതുമല്ലെങ്കിൽ കോടിക്കണക്കിനുള്ള ഭക്തരായ ഇൻഡ്യൻജനതയുടെ മൂകമായ പ്രാർത്ഥനകളോ ഒന്നും തന്നെ അവരുടെ സ്വർണ്ണത്തിലും വെള്ളിയിലും നിർമ്മിതമായിരുന്ന വിഗ്രഹങ്ങൾ ഗസ്നിയിലെ നാണയങ്ങളായി മാറുന്നതിനെ തടഞ്ഞുനിർത്താനായില്ല.

7. മുഹമ്മദു ഗസ്സാ വിശ്വാസത്തിലും പ്രവൃത്തിയിലും ഇസ്‌ലാമിനു വിരുദ്ധമായതാണു് ചെയ്തിട്ടുള്ളതത്രയും. സ്വന്തം യശസ്സിനും ധനവ്യാമോഹത്തിനുംവേണ്ടി മാത്രമാണദ്ദേഹം ചെയ്ത യുദ്ധങ്ങൾ മുഴുവനും. കരിങ്കുയുദ്ധങ്ങളായിരുന്നവെല്ലിൽ തന്റെ പടയാളികളിൽ ഒരു വിഭാഗം ഹിന്ദുക്കളാകമായിരുന്നില്ല. ലാഹോറിലെ തന്റെ ഗവർണ്ണർ ഹിന്ദുവാകുവാനൊക്കെയുമില്ലായിരുന്നു. മുഹമ്മദിന്റെ യോദ്ധാക്കൾ ഹിന്ദുവിനോടും മുസ്‌ലിമിനോടും യുദ്ധംചെയ്യുവാൻ തയ്യാറാക്കിയിരുന്ന പരിശീലനം ലഭിച്ച സേനാനികളായി

5. Prof. Mohamed Habeeb - Sultan Mohamed of Ghazanin. p. 83.

രുന്നു. അല്ലാതെ കുരിശുയോദ്ധാക്കളോ മതപ്രചാരകരോ ആയിരുന്നില്ല. അദ്ദേഹത്തിന്റെ വീക്ഷണം തികച്ചും ലൗകികമായിരുന്നു. പൊന്നും പണവും മുഹമ്മദിനെ ഭ്രാന്തനാക്കിയിരുന്നു. മുഹമ്മദിന്റെ മതം ധനസമ്പാദനവും മതഭ്രാന്ത് ധനദുർമ്മോഹവുമാണ്. അനിയന്ത്രിതമായ ഈ പണക്കൊതിയാണ് അമ്പലങ്ങൾ തകർക്കാൻ മുഹമ്മദിനെ പ്രേരിപ്പിച്ചത്. മുഹമ്മദിന് ഇൻഡ്യയിൽനിന്നും ലഭിച്ച കൊള്ളമുതലിന്റെ 90 ശതമാനവും അമ്പലങ്ങളിൽനിന്നായിരുന്നു. 6 കൊള്ളക്കാരനായ ഒരുത്തൻ കൊള്ളമുതൽ കൂടുതലുള്ള കേന്ദ്രങ്ങളെ തന്റെ ആക്രമണത്തിനു വിധേയമാക്കുന്നു. മുഹമ്മദും അതുതന്നെ ചെയ്തു. പക്ഷെ, അതിന്റെ ഭവിഷ്യത്ത് ഭയാനകമായിരുന്നു. ഈ കൊള്ളക്കാരന്റെ പ്രവൃത്തികൾ ഇസ്ലാമിന്റെ വിശ്വാസഭാഗമായി ചിത്രീകരിക്കപ്പെടുകയായപ്പോൾ ജനങ്ങൾ അയാളുടെ മതത്തെ ഭയത്തോടും വിദ്വേഷത്തോടുംകൂടിയാണ് വീക്ഷിച്ചത്. മുഹമ്മദിന് ഒരാളെപ്പോലും മതപരിവർത്തനം ചെയ്യിക്കുവാനോ തന്റെ വിശ്വാസത്തിന്റെ അണിയിലേക്കാകർഷിക്കുവാനോ സാധിക്കാതെപോയതും അതുകൊണ്ടുതന്നെയാണ്. വിശ്വാസസംഹിതയോ മതമോ പ്രത്യയശാസ്ത്രമോ എന്തുമായിക്കൊള്ളട്ടെ അതിന്റെ അവതരണരീതിക്ക് വിധേയമായിട്ടായിരിക്കും ജനങ്ങളുടെ പ്രതികരണം. അവ സ്വീകരിക്കപ്പെടുന്നതും അവരുടെ ശ്രദ്ധയിൽ കൊണ്ടുവരുന്ന രീതിയനുസൃതമായിട്ടായിരിക്കും. തങ്ങളുടെ പ്രിയപ്പെട്ട അമ്പലങ്ങൾ നശിപ്പിക്കുകയും മുതൽ കൊള്ളയടിക്കുകയും പ്രിയങ്കരമായി കരുതിയിരുന്നവയെ അവഗണിക്കുകയും ചെയ്ത ഒരുത്തന്റെ മതത്തെ പിൻപറ്റാനോ, അയാളുടെ ചെയ്തികളെ പിൻതുടരാനോ ആരും ഇച്ഛിക്കുകയില്ല. സത്യവും നീതിയും ദീക്ഷി

6 'അമ്പലധ്വംസനത്തിന്റെ പിന്നിൽ' എന്ന അദ്ധ്യായം നോക്കുക.

ക്കാത്ത വിവേകശൂന്യമായ കാട്ടാളത്തത്തിന്റെ കെടുതികളനുഭവിച്ച ജനങ്ങൾ അയാളെയും അയാളുടെ മതത്തെയും വെറുപ്പോടുകൂടിയാണ് വീക്ഷിച്ചതു്. മുഹമ്മദുഗസ്നാക്കു് ചെയ്യുവാൻ കഴിഞ്ഞിടത്തോളം കനത്ത ദ്രോഹം ഇസ്ലാമിന്നെതിരായി മറെറാരാൾക്കും ഒരുകാലത്തും ചെയ്യുവാൻ സാധിച്ചിട്ടില്ല. ധനാർത്തിമോഹത്തിന്റെ ന്യായീകരണം പറഞ്ഞാലുംശരി അമ്പലങ്ങൾ തകർത്തു വിശ്വാസികളുടെ ലക്ഷോപലക്ഷം സാധുഹിന്ദുക്കളുടെ ഹൃദയംപിളർക്കുന്നതിനു സമമാണ്. ആ വേദനയുടെ ആഴം ഒരു ന്യായീകരണംകൊണ്ടും നികത്തുവാനാകുകയുമില്ല. പക്ഷേ, ഒരു കാര്യം ചെയ്യുവാൻ സാധിക്കും. ദുർമ്മാർഗ്ഗിയും ദുർമ്മോഹിയുമായ ഒരു മുട്ടാളന്റെ പ്രവൃത്തിക്ക് അയാളെത്തന്നെ കുറ്റം ചുമത്തി കൊലമരത്തിൽ കയററുവാൻ സാധിക്കും. അങ്ങിനെ കുഴികുഴിച്ചവനെത്തന്നെ കുഴിയിൽ തള്ളിയിട്ട് ഈ ക്രിമിനൽ പ്രവൃത്തികളുടെ പൂർണ്ണമായ ഉത്തരവാദിത്വം മുഹമ്മദുഗസ്നായുടെ മേൽ ചുമത്തി സംഗതി തെളിയിക്കുവാൻ, ഒരു പക്ഷേ, നമ്മുടെ ചരിത്രപണ്ഡിതന്മാർ വിചാരിച്ചാൽ പററിയെന്നു വരും. മുഹമ്മദുഗസ്നായുടെ ചെയ്തികൾ ഒരു മതത്തിന്റെയോ സമുദായത്തിന്റെയോ വിശ്വാസഭാഗമായെണ്ണാതെ അധികാരധനദുർമ്മോഹിയായ ഒരു താന്തോന്നിഭരണാധിപന്റെ ചീത്തപ്പണികളായെടുത്താൽ കാര്യം നേരെയായി. സത്യമതായിരുന്നുതാനും.

മുഹമ്മദു് അമ്പലംപൊളിച്ചതുതന്നെ മതവിദ്വേഷം കൊണ്ടായിരുന്നില്ല. ധനദാഹം മാത്രമായിരുന്നു അതിന്റെ പിന്നിലുണ്ടായിരുന്ന ഉദ്ദേശ്യം. മതത്തിൽത്തന്നെ പരിപൂർണ്ണ വിശ്വാസിയല്ലാതിരുന്ന ഈ സുൽത്താൻ അക്കാരണത്താൽത്തന്നെ മതഭ്രാന്തനല്ലായിരുന്നു. അമ്പലനശീകരണകാര്യം ഒഴിച്ചുനിറുത്തി മററു കാര്യങ്ങൾ നോക്കിയാൽ ഇതു്

ശരിക്കും പരമാർത്ഥമാണെന്നു ബോദ്ധ്യമാകും. ആരേയും മതപരിവർത്തനം നടത്തിയില്ലെന്നു മാത്രമല്ല തന്റെ സർവ്വീസിലും സേനയിലും ധാരാളം ഹിന്ദുക്കളുമുണ്ടായിരുന്നു. ചുരുക്കത്തിൽ, അധികാരവും ശക്തിയും ധനശേഷിയും വർദ്ധിപ്പിക്കുവാൻ എന്തു സാഹസത്തിനും സന്നദ്ധനായിരുന്ന മുഹമ്മദു് ചരിത്രത്തിലെ അപവാദമോ അത്ഭുതമോ അല്ല. ഇത്തരം അനവധി പുകഴ്പെറ്റ ചക്രവർത്തിമാരുടെ കഥകൾ ചരിത്രത്തിന്റെ താളുകൾ പരതിയാൽ ധാരാളം കാണാം. പക്ഷേ, മുഹമ്മദുഗസ്നായുടെ പ്രവൃത്തികളുടെ തിക്തഫലം കൂടുതൽ കൂടുതൽ രൂക്ഷതരമായിത്തീർന്നിരിക്കുന്നുവെന്നതാണ് മറ്റുള്ളവരെ അപേക്ഷിച്ച് എടുത്തുപറയാവുന്ന പ്രധാന വ്യത്യാസം.

ഗസ്നാക്കു് സാധിച്ചതു് ഇസ്ലാമിനോട് കടുത്ത ശത്രുതയും വെറുപ്പും ഉല്പാദിപ്പിക്കുവാൻ മാത്രമാണ്. മുഹമ്മദു് ഇൻഡ്യൻപ്രദേശത്തുനിന്ന് ഒഴിഞ്ഞതും ഇസ്ലാമിന്റെ തരിപോലും അവിടെയവശേഷിക്കാതിരുന്നതും മറ്റൊന്നുകൊണ്ടുമായിരുന്നില്ല. ഈ വിരോധം ഇൻഡ്യൻ മനസ്സിൽനിന്നും നീങ്ങുവാൻ പിന്നെയും രണ്ടു തലമുറ കഴിയേണ്ടതായിവന്നു. പതിമൂന്നാംനൂറ്റാണ്ടിൽ മംഗോൾആക്രമണവിധേയമായ മുസ്ലിംസാംസ്കാരിക കേന്ദ്രങ്ങളിൽനിന്നും നല്ലവരായ മുസ്ലിംപണ്ഡിതന്മാരും സൂഫികളും പ്രാണരക്ഷാർത്ഥം വന്നുചേർന്നതു് ഇൻഡ്യയിലായിരുന്നു. ഗസ്നായുടെ കൂടെ വന്നവരുടെ തലക്കനമോ അഹംഭാവമോ ഇവർക്കുണ്ടായിരുന്നില്ല. അന്നു് ജയാരവം മുഴക്കിവന്ന ഒരാക്രമിയുടെ യോദ്ധാക്കളായിരുന്നെങ്കിൽ, ഇപ്പോൾ എല്ലാം ത്യജിച്ച് ജീവനുംകൊണ്ട് ഓടിയെത്തിയ അഭയാർത്ഥികളായിരുന്നു അവർ. ആക്രമിച്ചു കീഴടക്കുവാനോ അധികാരം നടത്തുവാനോ അശക്തരായിരുന്നു അവർ. ഇത

ദയയും മാനുഷികദയാവായ്പും അർഹിക്കുന്ന ഫക്കിറുകളും സന്യാസിമാരുമായിരുന്നു. അക്കൂട്ടരാണു് ഇൻഡ്യൻ മനസ്സിൽനിന്നും, ഗസ്നായുണ്ടാക്കിവെച്ച ഇസ്‌ലാമിക വിദ്വേഷം സൽപ്രവൃത്തികളും മാതൃകാജീവിതങ്ങളുംകൊണ്ടു് മായ്ച്ചുകളഞ്ഞതു്. മുഹമ്മദുഗസ്നായുടെ പ്രവൃത്തികളുടെ ഫലം വിവരണാതീതമാംവണ്ണം ഇസ്‌ലാമിനു കളങ്കം ചേർക്കുന്നവയും എന്നും വെറുപ്പിന്റെ പക പരത്തുന്നവയുമാണു്. അക്കാലഘട്ടത്തിന്റെ സ്വഭാവസവിശേഷതകൾ ഉൾക്കൊള്ളുന്ന മഹാനായ കഥാപുരുഷനെ കാണുക പ്രയാസമാണു് മുഹമ്മദുഗസ്നായെപ്പോലെ.

ക്രൂരനായ മുഹമ്മദു് പക്ഷേ, പ്രാകൃതനായിരുന്നില്ല. അക്കാലത്തിന്റെ സ്പിരിറ്റു് ഉൾക്കൊണ്ടിരുന്ന സുൽത്താൻ കൊട്ടാരത്തിൽ ഒരുപാടു പണ്ഡിതന്മാരേയും കവികളേയും കലാകാരന്മാരേയും അരുമയായി പോററിപ്പുലർത്തിപ്പോന്നിരുന്നു. അവരിൽ പലരും ഏഷ്യയിൽതന്നെ പ്രസിദ്ധരായിരുന്നവരെന്നതിൽ സംശയമില്ല. ഗണിതശാസ്ത്രജ്ഞനും ദാർശനികനും ചരിത്രകാരനും സംസ്കൃതപണ്ഡിതനുമായ അൽബെരൂണി മുഹമ്മദിന്റെ സന്തതസഹചാരിയായിരുന്നു. ഇൻഡ്യൻശാസ്ത്രങ്ങളേയും ജനങ്ങളേയും സംബന്ധിച്ചുള്ള ഈ പണ്ഡിതന്റെ രേഖകൾ വിലപ്പെട്ടവയുമാണു്. ചരിത്രകാരന്മാരും കവികളുമായ ഉദ്ബിയും ബെയ്ഹാക്കിയും അൻസൂരിയും എല്ലാം പണ്ഡിതാഗ്രേസരന്മാരായ ഫറൂക്കിക്കും അൻസാരിക്കും പുറമെയുള്ളവരായിരുന്നു. ഇവരിലൊക്കെ, ഒരു പക്ഷേ, പ്രസിദ്ധനാണു് 'ഷാനാമ'യുടെ കർത്താവായ ഫിർദൌസി എന്ന മഹാൻ. മുഹമ്മദു് ഈ പണ്ഡിതസദസ്സിനെ ആദരിക്കുകയും പ്രീണിപ്പിക്കുകയും ചെയ്തിരുന്നു. ഇൻഡ്യയിലെ അമ്പലങ്ങളിലെ മുതൽ വാരിക്കൂട്ടുന്നതിന്നിടയിൽ കണ്ടുകിട്ടിയ പുസ്തകക്കെട്ടുകളും ഇയ്യാൾ

ഗസ്നിയിൽ സ്ഥാപിച്ചിരുന്ന യൂണിവേഴ്സിററിയിലേക്കു കടത്തുവാൻ മറന്നിരുന്നില്ല. അങ്ങിനെ അക്കാലത്തെ രാജകീയമേന്മകളുടെ പ്രത്യേകതകൾ മുഴുക്കെ ഉൾക്കൊണ്ടിരുന്ന മുഹമ്മദ് ഗസ്നി ശൂരതമനാനവും രാഷ്ട്രീയക്കാരനായ ഒരു ഭരണാധിപനായിരുന്നു. സമർത്ഥനായ ഒരു സേനാനിയും. ധൈര്യവും ശരീരശക്തിയും മനസ്ഥൈര്യവും ഒത്തിണങ്ങിയിരുന്ന മുഹമ്മദ് ഒരിക്കലും മതപ്രചാരകനായിരുന്നില്ല. കാലത്തിനൊത്തു് കോലംകെട്ടി ജീവിതവിജയത്തിന്റെ പാരമ്യം പൂകിയ മഹാനാണ്.



# ഭിന്നിപ്പിക്കൽനയത്തിന്റെ പരിസമാപ്തി

ഇൻഡ്യാവിഭജനം ക്ഷണപ്രേരമായ അന്തിർവാതമ്പിൽ കല്ലുകൾ ഉറ്റ് തിട്ടപ്പെടുത്തിയതല്ല. മനോവികാരം വിജൃംഭകമായി ഒരു നാടിനെ വിഭജിക്കപ്പെട്ടതുമല്ല. എന്നാൽ അതിന്റെ അവസാന അദ്ധ്യായവും പരിസമാപ്തിയും കണ്ടതാണ്. എവിടെനിന്നും തുടങ്ങി എവിടെയവസാനിച്ചുവെന്നു നോക്കിയാൽ ഈ പരമാർത്ഥം കാണാം. രാഷ്ട്രീയനിലനില്പിനുവേണ്ടി വിവിധ മതസ്ഥരെ ഭിന്നിപ്പിച്ച് ചൂഷണം ചെയ്യുകയായിരുന്നുണ്ടായത്. മതവും വിശ്വാസവും വ്രണപ്പെട്ടെന്ന് ന്യായമായുന്നയിച്ച അതിന്റെ അനുയായികൾ അവിശ്വാസവിദ്വേഷങ്ങളുടെ ഫലമായി ഉതിർത്തുവിട്ട ആശയങ്ങളുടെ പരിസമാപ്തിയായിരുന്നു അത്. രാഷ്ട്രീയത്തിൽ ഉടലെടുക്കുകയും രാഷ്ട്രീയത്തിലവസാനിക്കുകയും ചെയ്ത ഈ സംഭവത്തിന് അതിനുതന്ന് ഉദ്ദേശം ഉണ്ടാവും നല്കി പ്രചോദിപ്പിച്ച ചേതോവികാരം മതത്തിന്റേതായിരുന്നു. ഇതിന്റെ ആരംഭം കുറിക്കുന്നതാണ് ബ്രിട്ടീഷ് കാലഘട്ടം.

സൈ്വരമായും സൗഹൃദമായും കഴിഞ്ഞിരുന്ന ഹിന്ദു, മുസ്ലിംമതവിശ്വാസികളെ ശത്രുപാളയത്തിൽ പതിയിരുന്ന് മനഃപൂർവ്വം ആക്രമണം നടത്തുവാൻ പ്രേരിപ്പിച്ച ബ്രിട്ടീഷ്തന്ത്രങ്ങൾ എന്തൊക്കെയായിരുന്നുവെന്നാണ് പ്രതിപാദിക്കുവാൻ പോകുന്നത്. അതിനുമുൻപ് ബ്രിട്ടീഷ്

ചരിത്രകാരൻ പറയുന്ന മർദ്ദനമുറകളോ മതധ്വംസനമോ ഒരു നയമെന്ന രീതിയിൽ മദ്ധ്യകാലഘട്ടത്തിൽ ഒറ്റ ചക്രവർത്തിയും ചെയ്തിട്ടില്ലെന്ന് ഉറപ്പിച്ചു പ്രസ്താവിച്ചുകൊള്ളട്ടെ. സൂക്ഷ്മമായി ഇതിത്രയും തറപ്പിച്ചുപറയുന്നത് ഇവിടെ പ്രതിപാദിക്കുന്ന സംഗതികളുടെ വിശദീകരണത്തിന് ആവശ്യമാണ്. മുസ്ലിംഭരണകാലത്ത് ഒറ്റ സാമുദായികലഹളയുമുണ്ടായിട്ടില്ലെന്ന് കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. പക്ഷേ, സ്വാർത്ഥമോഹികളായ തല്പരകക്ഷികൾ എക്കാലവും മനഃപൂർവം അടങ്ങി കഴിയുകയായിരുന്നില്ല. ഒരു രാജ്യം കീഴടക്കിയാൽ അവിടത്തെ രാജാധികാരം അവസാനിപ്പിക്കുന്നതിനോടൊപ്പം കീഴ്‌രാജാക്കന്മാരായ ഇടപ്രഭുക്കന്മാർക്കും അധികാരഭ്രംശം സംഭവിക്കുകകൂടി പതിവായിരുന്നു. അപ്പോൾ ആ മുസ്ലിംചക്രവർത്തി ഹൈന്ദവരാജ്യം കീഴടക്കുകയെന്നതിന്റെ അർത്ഥം ഹൈന്ദവരാജവാഴ്ചയോടൊപ്പം പ്രഭുത്വവും അവസാനിക്കുകയെന്നതായിരുന്നു. ഹിന്ദുരാജാവിനു പകരം മുസ്ലിംരാജാവും, ഹിന്ദുജന്മികൾക്കു പകരം മുസ്ലിം പ്രഭുത്വവും സ്ഥാനം പിടിക്കുക പതിവാണ്. ഹൈന്ദവരാജാവാണ് ആക്രമിച്ചു കീഴടക്കുന്നതെങ്കിൽ ഇതേ പ്രക്രിയതന്നെ നടന്നിരുന്നു. ചുരുക്കത്തിൽ ഹൈന്ദവമുസ്ലിം പ്രഭുത്വങ്ങൾ തമ്മിൽ അധികാരത്തിനുവേണ്ടിയുള്ള ശീതസമരങ്ങളും ഗൂഢാലോചനകളും തുറന്ന സംഘട്ടനങ്ങളും നടന്നിട്ടുണ്ട്. പക്ഷേ, ഈ ഹിന്ദു മുസ്ലിംപ്രഭുക്കളുടെ എണ്ണം ഓരോ രാജ്യത്തും അംഗുലിപരിമിതമായിരുന്നു. വിരലിലെണ്ണാവുന്ന ഈ ജന്മികളുടെ സവിശേഷതകൾ, ഹിന്ദുവാകട്ടെ, മുസ്ലിമാകട്ടെ ഐകരൂപ്യമുള്ളതും. തങ്ങളുടെ കീഴിലുള്ള സാധാരണ കർഷകരെ ഞെക്കിപ്പിഴിഞ്ഞ് കൂടുതൽ ധനം കുമ്പാരംകൂട്ടുകയെന്നതാണ് അവരുടെ വർഗ്ഗസ്വഭാവം. വ്യാപകമായ സാമുദായിക സംഘർഷത്തിന്റെ നിയാമകശക്തിയായി ഒരിക്കലും ഈ

ഹിന്ദു-മുസ്ലിം പ്രശ്നത്തിന്റെ താല്പര്യസംഘട്ടനം നിലനിന്നിരുന്നില്ല. ചുരുക്കം ജന്മികളുടെ ദുർമ്മോഹവും അഹന്തയും മാത്രമായി അവ കണക്കാക്കപ്പെട്ടിരുന്നു. ഒരിക്കലും സാധാരണക്കാരായ ഹിന്ദുമുസ്ലിം തൊഴിലാളികളും ജാതീയമായി തരംതിരിഞ്ഞ് കഴുത്തറുത്ത് ഉൽക്കടമായ വൈരാഗ്യം സൃഷ്ടിച്ചിരുന്നില്ല. അടിമത്തങ്ങളും കഷ്ടപ്പാടുകളും നിറഞ്ഞ കർഷകന്റെ കടിഞ്ഞാൺ സാമ്രാജ്യത്വത്തിന്റേയും ജന്മിത്തത്തിന്റേയും കയ്യിലായിരുന്ന ഫലങ്ങളാണ് പശ്ചാത്തലങ്ങളായിരുന്നത്. അവിടെ ഹിന്ദുവെന്നോ മുസ്ലിമെന്നോ ക്രിസ്ത്യാനിയെന്നോ വ്യത്യാസം ഉണ്ടായിരുന്നില്ല.

രണ്ടാം വട്ടമേശസമ്മേളനത്തിൽ സംബന്ധിച്ചുകൊണ്ട് മഹാത്മജി 1931 നവംബർ 30-ാം തീയതി ഇങ്ങനെ അഭിസംബോധനചെയ്തു: "വിദേശാധിപത്യമാകുന്ന മതിൽക്കെട്ട് സമുദായങ്ങളേയും വർഗ്ഗങ്ങളേയും ഭിന്നിപ്പിച്ചുകൊണ്ടിരിക്കുന്ന അവസ്ഥാവിശേഷം നിലനിൽക്കുമ്പോളും, ഈ സമുദായങ്ങൾ തമ്മിൽ വിശുദ്ധമായ കൂട്ടുകെട്ടോ, വ്യത്യാസങ്ങൾ സജീവമായി പരിഹരിക്കാനുള്ള സാദ്ധ്യതയോ ഉണ്ടാകുകയില്ല. ഒരേരാഷ്ട്രം എന്നുള്ള ചിന്താഗതിയും ഒരേ പൈതൃകത്തിന്റെ ആവേശവും, ഒരേ സംസ്കാരത്തിന്റെ അനുഭൂതിയുമൊക്കെ നിർണ്ണായകഘടകങ്ങളാണെന്നും, ഏതുനിമിഷം വിദേശീയഭരണം അവസാനിക്കുന്നുവോ, അന്ന് ഈ കലിതശക്തികളുടെ ഫലോദയമായി ഐക്യത്തിന്റെ സാക്ഷാത്കാരം ഉണ്ടാകു"മെന്നും അദ്ദേഹം പ്രഖ്യാപിച്ചു. ഗാന്ധിജി ബ്രിട്ടീഷ്കാരോട് ചോദിച്ചു: "ഹിന്ദുവും മുസൽമാനും ബ്രിട്ടീഷ്ഭരണത്തിനു മുമ്പ് അടികൂടിയിരുന്നവരാണെന്ന് നിങ്ങൾ ധരിച്ചിട്ടുണ്ടോ? ഹിന്ദുമുസ്ലിം ചരിത്രകാരന്മാർ ഞങ്ങളെ പഠിപ്പിക്കുന്നത് ഈ മതസ്ഥരൊക്കെത്തന്നെ സൌഹാർദ്ദത്തിൽ കഴി

ത്തിരുന്നവെന്നാണ്. ഇന്നും ഗ്രാമങ്ങളിലെ ഹിന്ദുവും മുസൽമാനും വഴക്കടിക്കുന്നില്ല. ഇന്നത്തെ ഈ സംഘട്ടനങ്ങൾ ബ്രിട്ടീഷ് അധിനിവേശത്തോടുകൂടി ഉണ്ടായതാണ്. കൃത്രിമവും നീതിരഹിതവും അസ്വാഭാവികവുമായ ഈ ഭരണമാണ് ഇതിന്റെയൊക്കെ മൂലകാരണം. എന്ന് വിദേശികൾ നാടുവിടുന്നുവോ, അന്ന് ഹിന്ദുവും മുസൽമാനും സിക്കുകാരനും യൂറോപ്യനും ആംഗ്ലോഇന്ത്യക്കാരനും ക്രിസ്ത്യാനിയും തൊട്ടുകൂടാത്തവനും എല്ലാംതന്നെ ഒന്നായി സസുഖം കഴിയും.'' പക്ഷേ, മഹാത്മജി സ്വപ്നംകണ്ട സുന്ദരമായ ഒരിന്ത്യൻസമുദായം ഈ നാട്ടിലുണ്ടായില്ല.

അതിന്റെ കാരണം ബ്രിട്ടീഷ്കാരുടെ ഭിന്നിപ്പിക്കൽ നയം തന്നെയായിരുന്നു. മുസ്ലിംകൾ ബ്രിട്ടീഷ്ഭരണത്തെ ആശങ്കയോടുകൂടിയാണ് വീക്ഷിച്ചത്. ചരിത്രപരമായ ആവശ്യമെന്ന നിലയ്ക്ക് പടക്കളത്തിൽ പരാജിതരായവർ കൈവിട്ടുപോയ അധികാരത്തെ ഉറ്റുനോക്കി അതിനുത്തരവാദികളായവരെ പഴിക്കുക മനുഷ്യസ്വഭാവമാണ്. അതുതന്നെ മുസ്ലിംകളും ചെയ്തു. സ്വാതന്ത്ര്യമോഹത്തോടുകൂടിയുള്ള ഈ പ്രതികാരനടപടിക്ക് മതപരമായ ആവരണം നല്കി സ്വന്തം പ്രവൃത്തികളെ സാധൂകരിക്കുവാനുള്ള തത്വശാസ്ത്രങ്ങളും അവർ കണ്ടുപിടിച്ചു. അന്നത്തെ പരിതഃസ്ഥിതിയിൽ ഒരു പക്ഷേ ഈ നിസ്സഹകരണ മനോഭാവംതന്നെ നടത്തിയേക്കാം. കാലങ്ങൾ അനവധി പിന്നിട്ടിട്ടും—ബ്രിട്ടീഷ്ശക്തി അജയ്യമായി വളർന്നിട്ടും—ഇന്നലെ ചെയ്ത അബദ്ധം ഇന്നത്തെ ആചാരമായിത്തീരുന്നു'പോലെ'. പിന്നിട്ടും മുസ്ലിംജനത ബഹിഷ്കരണനയമാണ് ബ്രിട്ടീഷുകാരോട് തുടർന്നും കാട്ടിയത്. അതിന്റെ ഫലമായി പുരോഗതിയുടെ മുൻപന്തിയിൽ നിന്നിരുന്നവരും വിജ്ഞാനത്തിന്റെ ദീപശിഖയുമായി അറിവിന്റെ പുത്തൻസരണികൾ കണ്ടെത്തിയിരുന്നവരുമായ ഇന്ത്യൻ

മുസ്ലിംകൾ പുറംകോട്ടടിക്കുവാൻ തുടങ്ങി. പുത്തനായ പാശ്ചാത്യസംസ്കാരങ്ങളെയും ശാസ്ത്രങ്ങളെയും ബ്രിട്ടീഷുകാരുടെ പരിഷ്കാരമെന്ന നിലയ്ക്കുതന്നെ എതിർത്തിരുന്ന മുസ്ലിംകൾ, അവർ സ്ഥാപിച്ച വിദ്യാലയങ്ങളിലോ കലാശാലകളിലോ പ്രവേശിക്കുവാനും, അവരുടെ ഭാഷയായ ഇംഗ്ലീഷ് അഭ്യസിക്കുവാനും മടിച്ചു. വിദ്യയുടെ വാതായനം അങ്ങിനെ അടയ്ക്കപ്പെട്ടു. ഭരണകാര്യങ്ങളിലോ ഔദ്യോഗികരംഗങ്ങളിലോ ആധുനികവിദ്യാഭ്യാസമില്ലാത്തവന് സ്ഥാനമില്ലെന്നു വന്നതോടുകൂടി ഈ പുറംകോട്ടടി പരിപൂർണ്ണമായി. "1852-68-ൽ ബംഗാൾ സിവിൽസർവ്വീസിൽ 240 ഇൻഡ്യക്കാരിൽ 239 പേർ ഹിന്ദുക്കളും അവശേഷിച്ച ഒരാൾ മുസ്ലിമും ആയിരുന്നു." [1] അതേ അതോറിട്ടിതന്നെ 1869-ൽ 104 ഭിഷഗ്വരന്മാരിൽ 98 ഹിന്ദുക്കളും 5 ഇംഗ്ലീഷുകാരും ഒരു മുസ്ലിമുമാണ് ഉണ്ടായതെന്ന് തുടർന്നു രേഖപ്പെടുത്തുന്നു. [2] "സുദീർഘമായ അധികാരപൈതൃകത്തിന്റെ സ്മരണയാണ് ഈസ്റ്റ്ഇൻഡ്യാക്കമ്പനിയുടെ ഭരണം അംഗീകരിക്കുവാൻ മുസ്ലിംകളിൽ പ്രയാസമുണ്ടാക്കിയതെന്ന വസ്തുത മനസ്സിലാക്കുവാനധികം ക്ലേശിക്കേണ്ടതില്ല." [3] അങ്ങിനെ അധികാരം കൈമാറിയിരുന്ന ഒരു സമുദായം അധഃസ്ഥിതരായി രാഷ്ട്രത്തിനകത്തുതന്നെ അധികപ്പറ്റായി മാറി.

ഈ പരിതഃസ്ഥിതി സൃഷ്ടിച്ചതിന്റെ ഉത്തരവാദിത്വം മുസ്ലിംകളുടെ മനോഭാവത്തിനും ബ്രിട്ടീഷ് നയത്തിനുമായിരുന്നു. ശത്രുതയോടുകൂടി പെരുമാറിയിരുന്ന മുസ്ലിംകളെ ഇംഗ്ലീഷുകാർ എല്ലാ തുറകളിലും അവഗണിക്കുകയും അവജ്ഞയോടുകൂടി മനഃപൂർവ്വം

---

1 The Calcutta Persian Paper- Durbin dated July 14-1869
2 Ibid
3 The State of Pakistan - L. F. Rushbrook Williams. p.19

അകററിനിറുത്തുകയും ചെയ്തു. "1857-ലെ ശിപായിലഹളയുടെ പരാജയം മുസ്ലിംകളെ സാരമായി ബാധിച്ചു. മുഗൾഭരണം പുനഃപ്രതിഷ്ഠിക്കപ്പെടുകയായിരുന്നെങ്കിൽ തൊട്ടടുത്ത കാലങ്ങളിലെ ഭരണാധികാരികളെന്ന നിലയിൽ അവരായിരുന്ന കൂടുതൽ നേട്ടങ്ങളുണ്ടാക്കുമായിരുന്നതു്. തൽഫലമായി ബ്രിട്ടീഷുകാർ അവരെ സംശയിക്കുക മാത്രമല്ല കടുത്ത ശത്രുക്കളായി പരിഗണിക്കുകയും ചെയ്തു. സമുദായത്തിലെ മേലേക്കിടയിലുള്ളവർക്കു് അറിയാവുന്ന പണി യുദ്ധംചെയ്യലും ഭരണനിർവഹണവും മാത്രമായിരുന്നു. അനവധി പതിറ്റാണ്ടുകൾ ബ്രിട്ടീഷുകാർ അവരെ ഈരണ്ടു മേഖലകളിൽനിന്നും നിഷ്കാസിതരാക്കി. ഇംഗ്ലീഷ് പഠിക്കുകയും പാശ്ചാത്യസംസ്കാരത്തോടിടപഴകുകയും ചെയ്ത ഹിന്ദുക്കൾക്കു് കൂടുതൽ ആനുകൂല്യങ്ങളും ലഭിച്ചു. അവർ ഇംഗ്ലീഷ്ഭരണത്തിനു് ഒഴിച്ചുകൂടാൻപാടാത്ത ഘടകങ്ങളായും തീർന്നു. ഇതിനുമുമ്പുള്ള ഭരണത്തിൽ ഏതുപ്രകാരമായിരുന്നുവോ അതുപോലെതന്നെ." 4 അങ്ങിനെ അവരുടെ നിലനില്പിനുവേണ്ടി ഭൂരിപക്ഷ സമുദായമായ ഹിന്ദുക്കളെ എല്ലാ പ്രോത്സാഹനങ്ങളും നല്കി പ്രീണിപ്പിക്കുകയുംചെയ്തു. ഈ സ്ഥിതിവിശേഷം ഇരുസമുദായങ്ങളെയും തമ്മിൽ ഭിന്നിപ്പിക്കുവാൻ മാത്രമേ പ്രയോജനപ്പെട്ടുള്ളു. ഇവിടംമുതൽ തുടങ്ങിയതാണു് സാമുദായികവിദ്വേഷത്തിന്റെ സുദീർഘമായ ചരിത്രം.

ഇതിനെല്ലാം മകുടംചാർത്തുന്ന നൈപുണ്യങ്ങളാണു് കൈവിരുതോടുകൂടി സാംസ്കാരിക വിദ്യാഭ്യാസമണ്ഡലങ്ങളിൽ ബ്രിട്ടീഷുകാർ നടപ്പാക്കിയതു്. നമ്മുടെ ചരിത്രസംവിധാനത്തിൽ എത്രമാത്രം കൃത്രിമത്വവും ക്ലിപ്തതയും സൃഷ്ടിച്ചുവെന്നു് ഇതിനുമുൻപു് പ്രസ്താവിച്ചിട്ടുണ്ടു്. അധി

4 The State of Pakistan P. 16

ക്തം പതഞ്ഞുപൊന്തു. ബ്രിട്ടീഷ് വിരോധംകൊണ്ട് കണ്ണു മഞ്ഞളിച്ചുപോയ മുസ്‌ലിം പ്രഭുത്വം എറിയാൻ പൊക്കിയ കൈയുമായി നിശ്ചലമായി നിന്നതേയുള്ളു. കോപാഗ്നി ജ്വലിപ്പിച്ചുകൊണ്ട് ചാടിത്തിരിക്കാവുന്നവരെയും കുത്തിമറിക്കാവുന്നവരെയും തകർത്തതിനുശേഷം ബ്രിട്ടീഷ് മദയാന വിജയഭേരിയുടെ ചിന്നം വിളിച്ചു. "സമകാലീന ബ്രിട്ടീഷ് ചരിത്രകാരന്മാരൊക്കെത്തന്നെ ലഹളയുടെ പ്രധാന ഉത്തരവാദിത്വം മുസ്‌ലിംകളിലാണ് ആരോപിച്ചത്. കാരണം സിക്കുകാരന്റെയോ മറാട്ടികളുടെയോ ആധിപത്യത്തിനു പകരം മുസ്‌ലിം പുനരധിവാസമായിരിക്കും ലഹളയുടെ വിജയം കുറിക്കുകയെന്ന് ഇംഗ്ലീഷുകാരും ഇൻഡ്യാക്കാരും ഒപ്പം കരുതി." 6 ഏതാണെങ്കിൽ ലഹളക്കാരുടെ മുദ്രാവാക്യങ്ങളിൽ പ്രധാനമായത് മുഗൾസാമ്രാജ്യം പുനഃസ്ഥാപിക്കുകയെന്നതായിരുന്നു. അതിന്റെ ഫലമായിട്ടാണ് ബാബറിന്റെ അവസാന അവകാശിയായ ബഹദൂർ ഷാ രണ്ടാമനെ ലഹളയ്ക്കുശേഷം ഇംഗ്ലീഷുകാർ ആൻഡമാനിലേയ്ക്കു നാടുകടത്തിയത്. വലിയ ഒരു സാമ്രാജ്യത്തിന്റെ അവസാനത്തെ കണ്ണിയായ ആ വയോവൃദ്ധൻ വിലാപഗീതങ്ങൾ കുത്തിക്കുറിച്ചുകൊണ്ട് തടവുമുറിയിൽ തന്റെ അന്ത്യം കണ്ടു.

ഈ പരിതഃസ്ഥിതിയിൽനിന്നും ഒരു മാറ്റം വരുന്നത് സർസയ്യിദ് അഹമ്മദ്ഖാന്റെ തീവ്രമായ ശ്രമത്തിനു ശേഷമാണ്. 1886-ൽ സംഘടിപ്പിക്കപ്പെട്ട ആദ്യത്തെ വിദ്യാഭ്യാസകോൺഫ്രൻസിനെ അഭിസംബോധന ചെയ്തുകൊണ്ട് അദ്ദേഹം ഉദ്ബോധിപ്പിച്ചു: ദേശീയമായ നമ്മുടെ ഉത്ഥാനത്തിന് രാഷ്ട്രീയം കൈകാര്യംചെയ്യണമെന്നില്ല. എന്റെ വിശ്വാസത്തിൽ വിദ്യാഭ്യാസമൊന്നുമാത്രമാണ് ദേശീയപുരോഗതിക്കാവശ്യം. മുസ്‌ലിംജനത

6. Indian Muslims-A Political History p. 28

ഒറ്റപ്പെട്ട് രോഷാകുലരായി മാറിനില്ക്കുന്നതിനേക്കാൾ ഉത്തമം ബ്രിട്ടീഷുകാരുമായി സഹകരിക്കുകയാണെന്ന് സർ സയ്യിദ് ബോധപൂർവ്വം ഉണർത്തിക്കൊണ്ടിരുന്നു.

ഇതേ സന്ദർഭത്തിൽത്തന്നെ വിദ്യാഭ്യാസവും ഔദ്യോഗിക പദവികളും ലഭിച്ചിരുന്ന ഹിന്ദുസമുദായം പാശ്ചാത്യ സാംസ്കാരിക സ്വാധീനവലയത്തിൽ നിന്നുകൊണ്ട് ദേശീയപ്രസ്ഥാനങ്ങൾക്ക് വിത്തുപാകുകയായിരുന്നു. അതുവരെ അനുസരണയുള്ളവരായിരുന്ന പലരും ദേശപ്രേമത്തിന്റെ പുത്തനാവേശത്താൽ പ്രേരിതരായി ബ്രിട്ടീഷുകാരെ ആശങ്കാകുലരാക്കി. മുസ്ലിംപ്രമുഖരും ഈയവസരം ബുദ്ധിപൂർവ്വം ഉപയോഗിച്ച് ബ്രിട്ടീഷ്പക്ഷത്തോട് ചേർന്നു. ചരിത്രകാരനും ബ്രിട്ടീഷ്ഗവർണ്ണറുമായിരുന്ന എൽഫിൻസ്റ്റൺ ബ്രിട്ടീഷ് നയത്തെ ഇങ്ങിനെ വിളംബരപ്പെടുത്തി. "വിഭജിച്ചു ഭരിക്കുകയെന്നത് പഴയ റോമൻതത്വമായിരുന്നു. ഇന്ന് നാം അത് സ്വായത്തമാക്കണം." അങ്ങിനെ ബ്രിട്ടീഷ്നയവും സമയോചിതമായി മാറ്റപ്പെട്ടു. മുസ്ലിം പരാധീനതയെ പൊക്കിപ്പിടിച്ച് അവർ മുതലക്കണ്ണീർ വീഴ്ത്തുവാൻ തുടങ്ങി. അങ്ങിനെ മുസ്ലിം മതവികാരത്തെ തങ്ങൾക്കനുകൂലമായി തിരിച്ചുവിടുവാനും ഹൈന്ദവദേശീയാവേശത്തെ പ്രതിരോധിക്കുവാനും ഇംഗ്ലീഷുകാർ വിനിയോഗിച്ചു.

ഇതിനിടയിൽ കുറെ ബിരുദധാരികളെ സൃഷ്ടിക്കുവാൻ സാധിച്ച മുസ്ലിംകൾ ഉദ്യോഗത്തിനുവേണ്ടിയുള്ള വിലപേശലായി. എവിടേയുമെന്നപോലെ ഹൈന്ദവമുസ്ലിം ദ്വേഷപ്രമുഖമാണ് പിന്നീട് സാമുദായികരോഷത്തെ കത്തിയാളിക്കുന്നത്. ഈ പരിതഃസ്ഥിതി ഉപയോഗിച്ച് ഉദ്യോഗമണ്ഡലങ്ങളിൽ സമതുലിതാവസ്ഥ സൃഷ്ടിക്കുവാനെന്ന വ്യാജേന മുസ്ലിംകൾക്ക് പ്രത്യേക സ്ഥാനങ്ങൾ സംവരണം ചെയ്ത് അവരെക്കൂറുള്ള പ്രജകളായി ബ്രിട്ടീഷ്കാർ പ്രഖ്യാ

പിച്ചു. റഷ്ബ്രൂക്ക് വില്യംസ് പാകിസ്ഥാന്റെ ഉത്ഭവത്തിന് കാണുന്ന കാരണങ്ങളിൽ പ്രധാനമായത് ഉദ്യോഗസംബന്ധമായ സംഗതിയാണ്. അദ്ദേഹമെഴുതുന്നു: "ബാങ്കിംഗ്, പണമിടപാടുകൾ തുടങ്ങിയ ക്രയവിക്രയങ്ങളെല്ലാം ഹൈന്ദവരുടെ കുത്തകയായിരുന്നതുകൊണ്ട് മുസ്ലിംകളെ അവർ അകറ്റിനിർത്തിയിരുന്നു. വ്യവസായികമേഖലകളിൽ പൊതുവെയും കൽക്കത്തയിൽ വ്യാപാരത്തിൽ പ്രത്യേകിച്ചും കടന്നുകൂടാൻ മുസ്ലിംകൾക്ക് അസാധ്യമാണെന്നാണ് അവർ മനസ്സിലാക്കി. ഭരണതലത്തിലും ഇതേ സ്ഥിതിയാണനുഭവപ്പെട്ടതും." 7 അതുവരെ സ്വതന്ത്രമായി വിഹരിച്ചിരുന്ന കുത്തകവേദിയിൽ എതിരാളികളെ കണ്ട ഹൈന്ദവദുഷ്പ്രഭുത്വം ഹാലിളകി ആക്രമണത്തിനൊരുമ്പെട്ടു. ഇതിന്റെ പ്രത്യാഘാതമെന്നോണം മുസ്ലിംവർഗ്ഗീയവാദികൾ തിരിച്ചടികൾ നടത്തി. ഈ അവസരം വിനിയോഗിച്ച് ഇംഗ്ലീഷുകാർ ഭാഷാപ്രശ്നത്തെക്കൂടി വലിച്ചിഴച്ച് ഹിന്ദുമുസ്ലിം അകൽച്ചക്ക് ഉപയോഗപ്പെടുത്തി. ഇരുസമുദായങ്ങളും ഹിന്ദി ഉറുദുഭാഷകളുടെ പ്രണേതാക്കളായി രംഗത്തുവന്നു. ഇവിടംകൊണ്ടുമവസാനിപ്പിക്കാതെ ഹിന്ദുവും മുസൽമാനും വ്യത്യസ്തങ്ങളായ രണ്ടു രാഷ്ട്രീയ പ്രതിഭാസങ്ങളാണെന്ന് മറിച്ചും തിരിച്ചും വ്യാഖ്യാനിച്ച് പ്രചരിപ്പിച്ചു. ഈ തന്ത്രത്തെ പ്രായോഗികമാക്കിയത് കഴ്സൺ പ്രഭു 20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ബംഗാളിനെ ഹൈന്ദവമുസ്ലിം ഭൂരിപക്ഷപ്രദേശങ്ങളായി വിഭജിച്ചതാണ്.

ദേശീയസമരത്തിന്റേയും അലകളുടേയും പ്രത്യുത്തരമായി ഭരണത്തിൽ ഇന്ത്യക്കാരേയും ഉൾപ്പെടുത്തിക്കൊണ്ട് ഇവിടെ ഒരു ഭരണഘടന രൂപംകൊണ്ടു. മതങ്ങ

7 L. F, Rush Brook Williams– The State of Pakistan P. 21

ളേയും വർഗ്ഗങ്ങളേയും താല്പര്യങ്ങളേയും ആദ്യംമുതൽതന്നെ പ്രത്യേകം പ്രത്യേകം പ്രതിനിധീകരിക്കത്തക്ക രൂപത്തിൽ, വർഗ്ഗീയതല്പരകക്ഷികളെ തരംതിരിച്ചുള്ള സമ്മതിദാനപ്പട്ടികയായാണ് പ്രസിദ്ധപ്പെടുത്തിയത്. മുസ്ലിംകൾക്ക് ഹിന്ദുക്കളെക്കാൾ കൂടുതൽ പ്രാതിനിധ്യം 1909-ലെ സമ്മതിദാനപ്പട്ടികമൂലം കിട്ടുമെന്നു വന്നപ്പോഴും വർഗ്ഗമതാടിസ്ഥാനത്തിൽ ഇൻഡ്യൻജനപ്രാതിനിധ്യത്തെ വേർതിരിക്കുന്നതിൽ അമർഷംപൂണ്ട ദേശീയനേതൃത്വം കോൺഗ്രസ്സ് പ്രസംഗവേദിയിൽനിന്ന് ഇതിനെ എതിർത്തപ്പോഴും മുസ്ലിംസമുദായം സാമുദായികഐക്യംകൊണ്ട് കൂടുതൽ നേട്ടങ്ങൾ സാദ്ധ്യമാകുമെന്ന് ന്യായമായും ഊഹിച്ചു." [8] ഇതിനെത്തുടർന്ന് 1919-ലും 1935-ലും നടപ്പാക്കിയ ഭരണഘടനകളിലും പ്രത്യേകം പ്രത്യേകം മുസ്ലിംഹിന്ദുനിയോജകമണ്ഡലങ്ങളും ജനപ്രതിനിധികളുമാണ് വിഭാവനംചെയ്യപ്പെട്ടിരുന്നത്. ഈ പ്രവൃത്തി സമുദായഭിന്നിപ്പിന്റെ അകൽച്ച കൂടുതൽ രൂക്ഷമാക്കി. ബ്രിട്ടീഷ്നയം ശരിക്കും വിലപ്പോയി.

പരിപൂതമായ ഈ മണ്ണിൽ സാമുദായികലഹളയുടെ നീചഹസ്തം മനുഷ്യശവങ്ങൾ കുന്നുകൂട്ടി ദുർഗ്ഗന്ധം വമിപ്പിച്ചു. മതത്തിന്റെ പേരിൽ ആദ്യമായി നടക്കുന്ന സംഘട്ടനം 1893-ലായിരുന്നു. ഗോവധനിരോധനസംഘാംഗങ്ങളും മുസ്ലിംവർഗ്ഗീയവാദികളും തമ്മിലാണ് ഏറ്റുമുട്ടലുണ്ടായത്. ഇതിനുശേഷം 1920-21-ൽ ആണ് എടുത്തുപറയത്തക്ക സാമുദായികലഹള നടക്കുന്നത്. ബംഗാളിലും പഞ്ചാബിലുംമുഹറാഘോഷത്തോടുകൂടി തുടങ്ങിവെച്ച ഈ കൂട്ടക്കൊല 1923 ആയപ്പോഴേക്കും അമൃതസാറിലും മുൾട്ടാനിലും ഏറ്റവും ഭീകരമായ രൂപംപൂണ്ടു. ഇതുവരെ ഹിന്ദു

8 Ram Gopal - Indian Muslims- A Political History p. 114

മുസ്ലീം സാധാരണക്കാരൻ അവന്റെ യാതനാപൂർണ്ണമായ പരാധീനതകളുമായി സ്വൈരമായി കഴിഞ്ഞിരുന്നു. ഇപ്പോഴാകട്ടെ അവർകൂടി ഈ രംഗത്തിലേയ്ക്കിറങ്ങി. അവന്റെ മതവികാരത്തെ വിജൃംഭിപ്പിക്കുവാൻ അത്രയധികം പ്രയാസമുണ്ടായിരുന്നില്ല. ലഹളകളുടെ കടിഞ്ഞാൺധാരികൾ അധികവും പോലീസ് അധികാരികളായിരുന്നുവെന്നും അവർക്ക് ഉപദേശവും ആശീർവാദവും ബ്രിട്ടീഷ് പക്ഷത്തുനിന്നും ഉണ്ടായിരുന്നുവെന്നും ധാരാളം തെളിവുകൾ ഉണ്ട്. അനിയന്ത്രിതമായ വികാരാവേശത്തെ നശീകരണത്തിന്റെ വക്കിലെത്തിക്കുവാൻ ആർക്കും പ്രയാസമില്ല. "അജ്ഞരും അന്ധവിശ്വാസികളുമായ ഹിന്ദു-മുസ്ലീം സാധാരണക്കാരെ ഇളക്കിവിടുവാൻ ഈ പോലീസ്മേധാവികൾ പന്നിയെക്കൊന്ന് പള്ളികളിലിടുകയോ പശുവിനെക്കൊന്ന് അമ്പലങ്ങളിൽ എറിയുകയോ ആണ് ചെയ്തിരുന്നത്. ഇത്രമാത്രം മതിയായിരുന്നു സാമുദായികലഹളയ്ക്ക് തീ കൊളുത്തുവാൻ.'' 9 നിരന്തരം നടന്നിരുന്ന ഈ കൂട്ടക്കൊല ഹൃദയമുള്ള മനുഷ്യരെ വ്യാകുലപ്പെടുത്തി. ബ്രിട്ടീഷ്ഭിന്നിപ്പിക്കൽനയം കുറേപ്പേരെങ്കിലും മനസ്സിലാക്കിത്തുടങ്ങി. അതിന്റെ ഫലമായി ബംഗാൾവിഭജനകാലത്ത് ഹിന്ദുവും മുസൽമാനും കൈകോർത്തു പിടിച്ച് ബ്രിട്ടീഷ്പ്രതീക്ഷയുടെ കനകവിമാനം തകർത്തു. ഇൻഡ്യൻദേശീയതയുടെയും സ്വാതന്ത്ര്യവാഞ്ഛയുടെയും സ്വരങ്ങൾ മതവ്യത്യാസംകൂടാതെ ജനങ്ങൾ മന്ത്രിക്കുവാൻതുടങ്ങി.

ഇതിനിടയിൽ ഒരു പ്രധാന സംഭവമുണ്ടാകുന്നത് 1919-ലെ 'കിലാഫത്ത്പ്രസ്ഥാന'ത്തോടുകൂടിയാണ്. തങ്ങളുടെ ആത്മീയനേതൃത്വമർപ്പിക്കപ്പെട്ടിരുന്ന തുർക്കിയുടെ ഒന്നാം മഹായുദ്ധത്തിലെ പതനം ഇന്ത്യൻ മുസൽമാന്റെ ബ്രിട്ടീഷ് വിരോധത്തെ ആളിക്കത്തിച്ചു. എല്ലാ സമുദായങ്ങളും

9 Ramgopal, Indian Muslims-A Political History, p. 158

വ്യത്യാസങ്ങൾ മറന്ന് മഹാത്മജിയുടെയും അലിസഹോദരന്മാരുടെയും നേതൃത്വത്തിൽ ഈ പ്രസ്ഥാനത്തിന് ഉത്തേജനം നൽകി. ബ്രിട്ടീഷ് ആധിപത്യത്തിനെതിരെ മറ്റൊരു കനത്ത പ്രഹരമാണ് 'മാപ്പിളലഹള'യെന്നറിയപ്പെടുന്ന ഐതിഹാസിക സമരംകൊണ്ടുണ്ടായത്. "ഗവൺമെന്റ് കണക്കുപ്രകാരംതന്നെ 2266 പേർ കൊല്ലപ്പെടുകയും, 1615 പേർ മുറിവേൽക്കപ്പെടുകയും 5688 പേർ തടവുകാരാക്കപ്പെടുകയും 38256 പേർ കീഴടക്കപ്പെടുകയും ചെയ്തിട്ടുണ്ട്." 10 "ലഹളയിൽ 10000 മാപ്പിളമാർ കൊല്ലപ്പെട്ടതിനുശേഷം 14000 പേർ അറസ്റ്റുചെയ്യപ്പെട്ടിരുന്നു. ഇവരിൽ അവശേഷിച്ചവരെ തൂക്കിക്കൊല്ലുകയോ, നാടുകടത്തുകയോ ആണ് ചെയ്തിട്ടുള്ളത്." 11 ചരിത്രം വിസ്മരിച്ചുപോയ ഭയാനകമായ ഒരു സംഭവം ഇതിനിടയ്ക്കുണ്ടായി. കോഴിക്കോട്ടുനിന്നും മദ്രാസിലേക്കു കൊണ്ടുപോകുവാൻവേണ്ടി നൂറു ലഹളക്കാരെ ഒരു സാമാനവണ്ടി (Goods train) യുടെ ഒററ മുറിയിലടച്ച് പോത്തന്നൂർ എത്തിയപ്പോഴേക്കും ഭൂരിപക്ഷവും ശ്വാസംമുട്ടി മരിക്കുകയും അവശേഷിച്ച രണ്ടോ മൂന്നോ പേർ ബോധംകെട്ടു കിടക്കുകയും ചെയ്തിരുന്നത് കണ്ടു. കൽക്കട്ടയിലെ ഇരുട്ടറയെന്ന കല്ലുവെച്ച നുണ പ്രചരിപ്പിച്ച ആംഗ്ലേയ ചരിത്രകാരന് കിരാതമായ ഈ കാടത്തത്തെപ്പററി ഒന്നും പറയാനില്ല. നമ്മുടെ നാടിന്റെ വീരസാഹസികതകളും, മോഹനത്യാഗങ്ങളും കുറിക്കുന്ന തൂലികത്തുമ്പിലും മഷി വററിയതായാണ് ഇക്കാര്യത്തിൽ കാണുന്നത്. അതെന്തുമാകട്ടെ. ബ്രിട്ടീഷ്‌വിരോധം പൂർവ്വാധികം ശക്തിയായി ഇന്ത്യൻമുസൽമാന്മാർക്കിടയിൽ പ്രവർത്തിച്ചു. വൈദേശികവിരോധത്തിന്റെ അഗ്നിപർവ്വതം പൊട്ടി തിളങ്ങുന്ന

10 Hameed Ali- The Mophlas p. 114

11. ഇ. കെ. കോയാക്കുട്ടിമൗലവി—1921-ലെ മലബാർലഹള, പേജ് 114

ലാവ ആരംഭിക്കുന്നതിനു മുമ്പുതന്നെ അതിനെ വർഗ്ഗീയതയുടെ ബഹിർഗ്ഗമനമായി ചിത്രീകരിച്ച് സാമുദായിക ലഹളയാക്കി മാററാൻ സാധിച്ചതാണ് ബ്രിട്ടീഷ് വിജയം. ഇന്നും 'മാപ്പിളലഹള'യെന്നു പറയുമ്പോൾ വിരോധത്തിന്റെ വിറയൽ വരുന്നവരാണ് ഹിന്ദുസഹോദരങ്ങളിലധികവും. കൃത്രിമമായി സൃഷ്ടിച്ച ദുസ്സഹമായ പച്ചക്കള്ളമായിരുന്നു അതു്.

അങ്ങിനെ എപ്പോഴൊക്കെ ഹിന്ദു-മുസ്ലിം സാഹോദര്യം കൈകോർത്തുപിടിച്ച് വിദേശാധിപത്യത്തെ ചെറുക്കാനൊരുമ്പെട്ടിട്ടുണ്ടോ അപ്പോഴൊക്കെ പള്ളിയുടെ പടിവാതില്ക്കൽ ചത്ത പന്നിയേയും, അമ്പലപ്രതിഷ്ഠയ്ക്കു മുമ്പിൽ കൊന്ന പശുവിനേയും കണ്ടിരുന്നു. അതുമാത്രം മതിയായിരുന്നു ശുദ്ധരായ സാധു ഹിന്ദുക്കൾക്കും മുസ്ലിംകൾക്കും തമ്മിലടിക്കുവാൻ.

ഈ മതാവേശം രാഷ്ട്രീയമുതലെടുപ്പിനുവേണ്ടി ചൂഷണംചെയ്യുവാൻ സംഘടനകളും വളർന്നുവന്നു. ഹിന്ദുമഹാസഭയും മുസ്ലിംലീഗും ഒരു നാണയത്തിന്റെ രണ്ടു പുറങ്ങൾ മാത്രമാണ്. ഒരേക്കമ്മട്ടത്തിൽനിന്നും പുറത്തു വന്നവയും. അവയ്ക്കു കിട്ടിയിരുന്ന വിലയും ഒന്നുതന്നെ. പക്ഷെ, അന്ധരായ സാധാരണക്കാരെ വഴിപിഴപ്പിക്കുവാൻ ഇതു മാത്രം മതിയായിരുന്നു. രാഷ്ട്രീയസാംസ്കാരിക രംഗങ്ങളിൽ വർഗ്ഗീയവാദത്തിനു തലപൊക്കാൻ ബ്രിട്ടീഷ് ആധിപത്യത്തിനു മുൻപ് ഒരിക്കലുമൊത്തിരുന്നില്ല. അതേ രീതിയിൽ ജനങ്ങൾ ചിന്തിച്ചിരുന്നുമില്ല. പക്ഷെ, മറക്കാൻ കഴിയാത്ത പകയാണ്, പൊറുക്കാനരുതാത്ത പാപമാണ്, സഹിക്കാനൊക്കാത്ത കൊടും ക്രൂരതയാണ്, മതത്തിന്റെ പേരിൽ ഇരുസമുദായങ്ങളും ഈ കാലഘട്ടത്തിൽ നടത്തിയതു്. ഒരായാസവുംകൂടാതെ ഇംഗ്ലീഷ്കാർക്ക് വിപുലമായി

വിററഴിക്കുവാൻ കഴിഞ്ഞ പ്രിയങ്കരമായ ചരക്കായിത്തന്നെ വർഗ്ഗീയവിദ്വേഷം. എല്ലാ രംഗങ്ങളിൽക്കൂടിയും വൈദഗ്ദ്ധ്യത്തോടുകൂടി ഇതു പ്രയോഗിച്ചപ്പോൾ 'മുസ്ലിം പാനിയും' 'ഹിന്ദുപാനി'യും വേറെവേറെയായിത്തീർന്നു. ഒരേ ബഞ്ചിലിരുന്നു് ചരിത്രം പഠിക്കുന്ന വിദ്യാർത്ഥികൾ ഔറംഗസീബ് ദേവാലയം പൊളിച്ചതും ടിപ്പുസുൽത്താൻ നിർബന്ധമായി മതപരിവർത്തനം നടത്തിയതും വായിക്കുമ്പോൾ അടുത്തിരിക്കുന്ന കൃഷ്ണനു് കരിമിനോടും ലീലക്കു് ലൈലയോടും വിരോധം തോന്നുകയായി. നിഷ്കളങ്കമായ ആ പിഞ്ചുഹൃദയങ്ങളിൽ പതിഞ്ഞ കറ വളരുന്തോറും എല്ലാ ഇടങ്ങളിൽക്കൂടിയും വർദ്ധിച്ചുവർദ്ധിച്ചു അയൽക്കാരൻ ഉറങ്ങിക്കിടക്കുമ്പോൾ പുരക്കു തീവച്ചു് ജീവനാശം വരുത്തുന്ന പ്രവണതവരെ എത്തിച്ചു. ഇന്ത്യൻസ്വാതന്ത്ര്യത്തിന്റെ സീൽക്കാരം കേട്ടുതുടങ്ങിയതോടുകൂടി വിഷലിപ്തങ്ങളായ മാളങ്ങളിൽ ഒളിച്ചിരുന്ന വർഗ്ഗീയത വിഷപ്പല്ലും പുറത്തിട്ടു് ചീറിപ്പായുകതന്നെ ചെയ്തു. 1946 ആഗസ്റ്റ് 16-ാംതിയതി മുസ്ലിംലീഗിന്റെ 'ഡയറക്ട്' ആക്ഷനെ' തുടർന്ന് നവഖാലിയിലും ബിഹാറിലും പഞ്ചാബിലും നടന്ന നരനായാട്ടു് മനുഷ്യസംസ്കാരത്തിന്റെ ചരിത്രത്തിൽ ഭീകരമായ—ഞെട്ടിപ്പിക്കുന്ന—ഒരധ്യായമാണു് തുന്നിച്ചേർത്തതു്. അന്നൊഴുകിയ ചോരയുടെ പാടു് ഇതുവരെയും മാഞ്ഞിട്ടില്ല. അന്നു നാടുവിട്ടോടിയ ലക്ഷോപലക്ഷം അഭയാർത്ഥികളുടെ കണ്ണുനീർ ഇന്നും വററിയിട്ടില്ല. പ്രശ്നപരിഹാരമായി ഈ പവിത്രമായ നാടിനെ സമുദായത്തിന്റെ അടിസ്ഥാനത്തിൽ വെട്ടിക്കീറി രണ്ടാക്കിയശേഷമാണു് ബ്രിട്ടീഷ് ആധിപത്യം വിട്ടൊഴിയുന്നതു്. "എല്ലാ ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരും പാകിസ്ഥാനു് അനുകൂലികളായിരുന്നു. സത്യത്തിൽ അവരാണു് പാകിസ്ഥാനെ വളർത്തിയതു്. ജിന്നയോ ഇന്ത്യൻ മുസൽമാന്മാരോ ആയിരുന്നില്ല. ബ്രിട്ടീഷുകാരുടെ കഠിനമായ ആനുകൂല്യമുണ്ടായിരുന്നില്ല

ങ്കിൽ ജിന്നയുടെ പ്രയത്നം വിഫലമായേനെ." 12 ഇന്ത്യയും പാകിസ്ഥാനുമുണ്ടായതു് ബ്രിട്ടീഷ് ഭിന്നിപ്പിക്കൽനയത്തിന്റെ വിജയകരമായ പര്യവസാനമായിരുന്നു. ഭാരതീയരെ സംബന്ധിച്ചിടത്തോളം വേദനാകരമായ ഒരേടും. മതഭ്രാന്തിനെ എങ്ങനെ മനുഷ്യസംഹാരത്തിന്റെ ആയുധമാക്കുവാനൊക്കുമെന്നും രാഷ്ട്രസംവിധാനങ്ങളെ എങ്ങനെ ഛിന്നഭിന്നമാക്കുവാൻ സാധിക്കുമെന്നും സമുദായസൗഹൃദത്തെ എങ്ങനെ സംഘർഷമാക്കി മാറ്റുവാൻ പറ്റുമെന്നും കാണിക്കാൻ ഇതിൽപ്പരം വലിയ ഒരുദാഹരണവുമാവശ്യമില്ല.

എന്നാൽ ഈ പ്രവണത ഇന്നും ഇവിടെ നിലനില്ക്കുന്നു. 'പാകിസ്ഥാൻ—ജനനവും ശൈശവവും' എന്ന പുസ്തകത്തിൽ ശ്രീ: പ്രകാശ തുടർന്നുപറയുന്നതു് ഇപ്രകാരമാണ്, "എനിക്കെന്നല്ല ആർക്കുതന്നെയും പഴയ പ്രശ്നങ്ങളെല്ലാം അപ്പടി നിലനില്ക്കുന്നതും പലതും കൂടുതൽ വഷളായിരിക്കുന്നതുമായാണ് കാണാൻ കഴിയുക. പുറമെ പരിഹരിക്കുവാനാകാത്ത പുതിയവയും സംജാതമായിട്ടുണ്ട്. വിദ്വേഷവും ക്രമാതീതമായി വർദ്ധിച്ചിരിക്കുകയാണ്. രാഷ്ട്രീയമായോ ധാർമ്മികമായിട്ടുപോലുമോ വിഭജനംകൊണ്ട് ആർക്കും തന്നെ ഗുണമുണ്ടായിട്ടില്ലെന്നതാണ് സത്യം."13 ഇന്നും സാമുദായിക ലഹളകൾ നിത്യസംഭവങ്ങളായി തീർന്നിരിക്കുന്നു. യാതൊരു വഴക്കും വക്കാണവുമില്ലാത്ത മനുഷ്യർ തമ്മിൽ നിസ്സാരമായ കാര്യത്തിന്റെ പേരിൽ മതത്തിന്റെ പേക്കോലം തുള്ളി കഴുത്തറുക്കുന്നു. പുറത്തു സംഘട്ടനങ്ങൾ നടക്കുന്നതറിഞ്ഞിട്ട് ഭയന്നു കതകടച്ച് അകത്തിരുന്ന സ്ത്രീകളും കുട്ടികളുമുൾപ്പെടെ ഇരുപത്തിയെട്ടു മനുഷ്യാത്മാക്കളെ അതുവരെ അവരെ കണ്ടിട്ടുപോലുമില്ലാത്ത ചിലർ പുറമേനിന്ന് മണ്ണെണ്ണയൊഴിച്ച് തീകൊളുത്തി നശിപ്പിച്ചതായി ഭോപ്പാ

12 Sree Prakasha, Pakistan–Birth and Early Days
13 Ibid

ലിൽനിന്നും ഒരു റിപ്പോർട്ടിൽ പറയുന്നു. ഈ മാനസിക ധ്രുവണത എങ്ങനെയുണ്ടായി എന്ന് ഉറക്കെ ചിന്തിക്കേണ്ടതായുണ്ട്. ഈ വികാരാവേശം എവിടെനിന്ന് ഉത്ഭവിച്ചു? എങ്ങിനെ വളർന്നുവന്നു? എന്തൊക്കെയാണ് ഇതിനെ വകവരുത്താനുള്ള ഉപാധികൾ? കൂട്ടായിട്ട് ആലോചിക്കേണ്ട പ്രശ്നങ്ങളാണിവ. ബ്രിട്ടീഷുകാർ അവരുടെ സുരക്ഷിതത്വത്തിനുവേണ്ടി ഇരുസമുദായങ്ങളെയും തമ്മിലടിപ്പിച്ചു. രാഷ്ട്രീയമായ ഒരാവശ്യമായിരുന്നു അവർക്ക് അത്. പക്ഷേ ഇന്ന് സാമുദായിക സൌഹാർദ്ദമാണ് നമുക്കു വേണ്ടത്. ഭാരതീയൻ ഒന്നാമതും രണ്ടാമതും ഭാരതീയൻതന്നെയെന്ന ദേശീയബോധമാണ് നമുക്കനിവാര്യമായിട്ടുള്ളത്. അതിനു സാമുദായികൈക്യവും സൌമനസ്യവും അരക്കിട്ടുറപ്പിക്കുവാനുള്ള മാർഗ്ഗങ്ങൾ ആരായണം. അടുത്ത തലമുറയെങ്കിലും മതഭ്രാന്തിന്റെ തീക്ഷ്ണമായ വികാരാവേശത്തിൽനിന്നു മുക്തമാകണമെങ്കിൽ നാമവരെ സൌഹൃദത്തിന്റെ പാഠം പഠിപ്പിക്കണം. ദേശീയാവേശവും വിശാലമനസ്ഥിതിയും അങ്കുരിപ്പിക്കുന്ന ഇന്ത്യാചരിത്രത്തിന്റെ പുനഃസംവിധാനമാണ് അതിനു പ്രഥമവും പ്രധാനവുമായി വേണ്ടത്.

---

# BIBLIOGRAPHY


1. A description of the Coasts of East Africa and Malabar-Barboosa
2. A digest of Mohamedan Law-Baillie
3. Administration and Justice in Medieval India. M. B. Ahamed
4. Administrative System of Delhi Sultanate- U. N. Day
5. Administration of Sultanate of Delhi-J. H. Qureshi
6. Akbar--The Great Mughal-V. A. Smith
7. Annals of Rajastan-Tod
8. Article on Islamic Culture-S. M. Jaffar
9. Babur-Lanepoole
10. Baihagi-Elliot and Dowson Vol II
11. Biladuri-Elliot Vol. I
12. Buddhism-Monier Williams
13. Cambridge History of India Vol. I-Rapson
14. Census of India 1891 Vol. III. C. J. O. Donnell
15. Central Record Office, Ernakulam O. L. Vol. VII. XI (i) Regulations
16. Chachnama-Elliot Vol I
17. Cochin State Manual-C. Achutha Menon
18. Coins of Madras Museum Catalogue No. II
19. Discovery of India-Pandit Jawaharlal Nehru
20. Elliot and Dowson Vol. I, II, III, IV.
21. Encyclopeadia of Islam Vol. I
22. Epics, Myths and Stories-P. Thomas
23. Heritage of India-Humayun Kabir
24. Hindu Religion, Customs and Manners-P. Thomas

25. History of British India Vol. I-Hunter
26. History of Civilisation of Ancient India-R.C.Dutt
27. History of Freedom Movement Vol. I–
Dr. Tarachand
28. Historical Inscriptions of Southern India
Robert Sewell
29. History of Muslim Rule-Dr. Iswariprasad
30. India and Home Affairs-Sir Henry Cotton
31. Indian Muslims - A Political History-Ram Gopal
32. Indus Civilisation-Wheeler
33. Influence of Islam on Indian Culture-
Dr. Tarachand
34. Jamiyul Hikkayat-Mohamed ufi
35. Jaziya and Payers of Jaziya-Shibli
36. Kitabul Khiraj-Abu Yusuf
37. Kitabu-Rehla-ibn Battuta (Eng. Trans)
38. Kulu sathssiyaq-Manuscript in the Lytton library
39. Metallurgy and Coins of India–Wright
40. Mohamed Ghazanin-Prof. Mohamed Habeeb
41. Mohammadan Theories of Finance and Taxation
Nicholas Aghnides
42. Mohammedan Law - Amir Ali
43. Muntakabat-u-Tawarikh-Abdul Kader Badaoni
44. Mysore and Coorge Vol I-Wilks
45. Oxford History of India-V. A. Smith
46. Pakistan-Birth and Early days-Sree Prakasha
47. Pre-historic India-John Stuart Piggot
48. Religion and Politics of Medieval India–
Prof. K. A. Nizami
49. Rigveda-(Trans) Prof. Wilson
50. Rise and Fall of Mughal Empire-Dr. Tripati
51. Some aspects of Muslim administration
Dr. Tripati
52. South Canara, Madras district Manuals. Sturrock

53. Spirit of Islam-Amir Ali
54. State and Religion in Mughal India-
Dr. Roy Chaudry
55. Studies in a dying Culture-Christopher Cadwell
56. Studies in Medieval Indian History
Prof. K. A Nizami
57. Tarikhul Hind-Al Baruni (Trans) Sachu
58. Tarikh-i-Guzida-Humdulla Mustanfi. Elliot Vol. I
59. Tarikh-i-Firoshai-Shamsi Siraj Afif
60. Tarikh-i-Yamini-Al-Utbi-Elliot Vol. II
61. Taxila-Sir John Marshal Vol. 1
62. The Calcutta-Persian Papers-Durbin
dated July 1889
63: The Mophlas-Hameed Ali - Bar-at-law.
64. The Preachings of Islam-T. W. Arnold
65. The Religion of Islam–Galwash
66. The State of Pakistan-S. F. Rushbrook Williams
67. The Wonders of the East-Edited by Col. H. Yule
68. Tipu Sultan. Mohibul Hassan Khan
69. Travancore State Manual-Nagamayya
70. Travancore Temple Entry Report
Sahityapanchananan P. K. Narayana Pillai
71. Trichur District Gazetteer-A. Sreedhara Menon
72. What happened in History-Gorden Childe

# മലയാളം

73. ഭഗവാൻബുദ്ധൻ—ധർമ്മാനന്ദകൊസാംബി
74. തുഹ്ഫത്തുൽമുജാഹിദീൻ—ഷെയിക്ക് സൈനുദ്ദീൻ
(മലയാളം തർജമ)
75. കേരളവും ബുദ്ധമതവും—എസ്സ്. ശങ്കുണ്ണർ
76. കേരളചരിത്രംപരശുരാമനിലൂടെ
—തിരുവത്താറ്റ് കൃഷ്ണക്കുറുപ്പ്
77. ഇൻഡ്യാചരിത്രാവലോകനം—കെ. എം. പണിക്കർ
78. സഞ്ചാരികൾ കണ്ട കേരളം—പി. എ. സെയ്തുമുഹമ്മദ്
79. 1921-ലെ മലബാർലഹള—കെ. കോയാക്കുട്ടിമൗലവി
80. ഏഷ്യയുടെ ചരിത്രം—എം. രാമസ്വാമി
81. ദക്ഷിണേന്ത്യാചരിത്രം—കെ. കെ. പിള്ള
82. കേരളം അഞ്ഞൂറുകൊല്ലം മുമ്പ്
—വേലായുധൻ പണിക്കശ്ശേരി
83. കേരളചരിത്രം—കെ. ദാമോദരൻ
84. ചരിത്രകേരളം—പി. എ. സെയ്തുമുഹമ്മദ്
85. അശോകൻ—ഉദയനല്ലൂർ ബാലകൃഷ്ണപിള്ള
86. ടിപ്പുസുൽത്താൻ—പി. കെ. ബാലകൃഷ്ണൻ
87. ശക്തൻതമ്പുരാൻ—പുത്തേഴത്തു രാമൻമേനോൻ

